

1969

# കേരളസംസ്ഥാന യുവജനോത്സവം

5666



# Elementary, Dr. Watson

SHERLOCK HOLMES: SIR A. C. DOYLE PUT TOGETHER THE NAMES OF TWO FAMOUS CRICKETERS: COULD BREAK OPEN MANY BAFFLING CASES WITHOUT LEAVING HIS STUDY. IT DOESN'T REQUIRE ANY EXTRAORDINARY CEREBRATION TO MEASURE THE UNIQUE COMPETENCY OF MENON AND KRISHNAN AT COCHIN-16.

THE VALUABLE BALANCE BETWEEN ITS COMPETENT THEORY CLASSES AND RICH LABORATORIES HELP ALONG A STUDENT TO GIVE HIS BEST. TIME AFTER TIME, MR. S. KRISHNAN'S MATHS. STUDENTS HAVE BROUGHT HONOUR TO THE COLLEGE WITH MANY FIRST AND SECOND CLASSES. MR. S. KRISHNAN HAS THE KEY TO STATISTICS.

PHYSICS IS TAUGHT BY PROF. E. RAMAN MENON, PERHAPS THE MOST EXPERIENCED AND ABLEST MAN IN KERALA TO TEACH THE SUBJECT TO WEAK STUDENTS. MR. S. KRISHNAN ENGAGES THE MATHS. SUBSIDIARY CLASS.

CHEMISTRY M. L. JOSE ZOOLOGY VENKETAKRISHNAN
ENGLISH C. R. SANKARA MENON

TAKE YOUR DEGREE THROUGH MENON AND KRISHNAN
AND BE PROUD OF IT

B. A. / B. Sc. CLASSES START ON JANUARY 2.
ADMISSIONS CONTINUE TO THE PRE-DEGREE CLASSES

Hostel accommodation is provided to men and women students

# MENON AND KRISHNAN

DURBAR HALL ROAD ERNAKULAM COCHIN-16

KERALA'S GREATEST TUTORIAL COLLEGE

designers

# കേരളസംസ്ഥാന

# 1969

ജനുവരി 23, 24, 25 തീയതി കോട്ടയത്തു നടന്ന പതിനൊന്നാമതു സംസ്ഥാന

# യുവജനോത്സവം



യുവജനോത്സവത്തിൻെറ നിർവ്വാഹകസമിതി പ്രസിദ്ധപ്പെടുത്തുന്നത്

# ഉള്ളടക്കം

# ഉപക്രമം

യുവജനോത്സവത്തിന്റെ സ്മരണിക ഒരാനുകാലികപ്രസിദ്ധീകരണമോ അതിന്റെ വിശേഷാൽപ്പതിപ്പോ ആയിരിക്കരുത് എന്ന സങ്കല്പമാണ് ഞങ്ങൾക്കുള്ളത്. യുവജനോത്സവത്തിന്റെ സഞ്ചിതരേഖയും ഉത്സവത്തിൽ പങ്കാളികളാകുന്ന അദ്ധ്യാപകാദ്ധ്യേതാക്കൾക്ക് ഉത്തേജനം നല്കുന്ന ചിന്താശകലവും യുവജനോത്സവപ്രസ്ഥാനത്തിനും അതിന്റെ ലക്ഷ്യത്തിനും വികാസം നല്കുന്ന പുതിയ ചക്രവാളവും എന്ന നിലയിൽ ഈ സ്മരണിക സൂക്ഷിക്കപ്പെടണം എന്നും ഞങ്ങൾ മോഹിച്ചു. അതിനാൽ സ്പഷ്ടമായ ഒരു പ്രമേയത്തിന്റെ പരിധിയും നിയതമായ അർത്ഥസ്ഫൂർത്തിയും ഈ സമ്പുടത്തിനു നല്കാൻ ശ്രമിച്ചിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ സംസ്ഥാനയുവജനോത്സവത്തിന്റെ ഭംഗിക്കും പ്രൗഢിക്കും അനുയോജ്യമായ ഒരു സ്മരണിക പ്രസിദ്ധീകരിക്കാൻ ഞങ്ങൾ ആഗ്രഹിച്ചു. അങ്ങനെ ആഗ്രഹിച്ചു എന്നതിലധികം എന്തെങ്കിലും ഞങ്ങൾ അവകാശപ്പെടുന്നില്ല.

ഈ ആഗ്രഹം സഫലമായിട്ടില്ലെന്നു ഞങ്ങൾക്കറിയാം. പരിമിതമായ കഴിവും, അതിഹ്രസ്വമായ കാലപരിധിയും, ഞങ്ങളുടെ നിയന്ത്രണത്തിൽപ്പെടാത്ത കാര്യങ്ങളിൽ നേരിടേണ്ടിവന്ന വൈഷമ്യങ്ങളും ആണ് അതിനു കാരണം എന്നു സമാധാനം ബോധിപ്പിക്കാൻ ഞങ്ങളെ അനുവദിക്കുക. ഞങ്ങൾക്കു കഴിയുന്നതിലധികം ചെയ്യാൻ ശ്രമിച്ചിട്ടുണ്ടെന്ന ചാരിതാർത്ഥ്യം തീർച്ചയായും ഞങ്ങൾക്ക് ആശ്വാസം നല്കുന്നു.

## പത്രാധിപസമിതി

അദ്ധ്യക്ഷൻ:

സി. എൻ. ശ്രീകണ്ഠൻനായർ

കാര്യദശി:

വി. ആർ. പരമേശ്വരൻനായർ

ജോർജ്ജ് വർഗ്ഗീസ്

അംഗങ്ങൾ:

സി. യു. മാത്യു

കെ. എം. ചാക്കൊ

കഴിഞ്ഞ എല്ലാ യുവജനോത്സവങ്ങളുടെയും മത്സരവിജയികളുടെ പട്ടിക പ്രസിദ്ധീകരിക്കാനുള്ള ഞങ്ങളുടെ ശ്രമം പൂർണ്ണമായി വിജയിച്ചില്ല. ആ പട്ടിക പൂർണ്ണമാക്കാൻ ഞങ്ങളുടെ പിൻമുറക്കാർ ശ്രമിക്കുമെന്ന് ആശിച്ചുകൊള്ളട്ടെ.

ജില്ലാ യുവജനോത്സവങ്ങളെപ്പററിയുള്ള കുറിപ്പുകൾ ചില ജില്ലകളിൽ നിന്നുകൂടി കിട്ടുവാനുണ്ട്. കിട്ടിയിട്ടുള്ള കുറിപ്പുകൾ വായിച്ചുനോക്കുന്നവർക്ക് കുറേക്കൂടി ശില്പഭംഗിയുള്ള അവലോകനങ്ങളല്ലേ ഒരു കലോത്സവസ്മരണികയ്ക്കു കൂടുതൽ ഇണങ്ങുന്നതെന്ന സംശയം ഉണ്ടാകാം. ജില്ലാ കലോത്സവഭാരവാഹികളുടെ പരിചിന്തനത്തിനായി ഈ സംശയം ഞങ്ങൾ സമർപ്പിച്ചുകൊള്ളുന്നു.

ഈ സ്മരണികയിൽ യുവജനോത്സവത്തെപ്പററി നിർദ്ദേശരൂപത്തിലുള്ള പല നിരീക്ഷണങ്ങളും അടങ്ങിയിട്ടുണ്ട്. അദ്ധ്യാപകരും കലാകൗതുകമുള്ള കുട്ടികളും വിദ്യാഭ്യാസവകുപ്പും ആ നിരീക്ഷണങ്ങൾക്കു വിലകല്പിക്കും എന്നു ഞങ്ങൾ ആശിക്കുന്നു.

തുടർന്നുള്ള യുവജനോത്സവങ്ങൾക്കും വിദ്യാലയങ്ങളിലെ കലാകൗതുകത്തിനും കേരളത്തിൻെറ കലാവേദിക്കും നിസ്സാരമായ അളവിലെങ്കിലും ഈ സമ്പുടം പ്രയോജനം ചെയ്യുമെങ്കിൽ ഞങ്ങൾ കൃതഹസ്തരാണ്.

പത്രാധിപസമിതിക്കുവേണ്ടി,

ജോർജ്ജ് വർഗ്ഗീസ്

(കാര്യദശി)

# നമ്മുടെ വിദ്യാഭ്യാസത്തിൽ കലകൾക്കുള്ള സ്ഥാനം

നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെപ്പററി ആക്ഷേപം പുറപ്പെടുവിക്കാത്തവർ ആരുംതന്നെ കാണുകയില്ല. പല പ്രസംഗവേദികളിൽനിന്നും കൂടെക്കൂടെ ഉയരുന്ന ഒരു ആക്ഷേപം 'അതു കലാപരമാണു്, തൊഴിൽപരമല്ല,' എന്നുള്ളതാണു്.

'അതു തൊഴിൽപരമല്ല,' എന്നു പറയുന്നതു സമ്മതിക്കാം; എന്നാൽ കലാപരമാണു് എന്നു പറയുന്നതു സമ്മതിക്കാൻ നിൎവ്വാഹമില്ല.

കലാപരമായ വിദ്യാഭ്യാസംകൊണ്ടു സാധിക്കേണ്ടതു രണ്ടു കാര്യങ്ങളാണു്—വിദ്യാൎത്ഥികളുടെ കലാസ്വാദനശക്തി പോഷിപ്പിക്കുക; അവൎക്കു കലാപ്രയോഗശേഷി നല്കുക. രണ്ടാമത്തേതു് എളുപ്പമല്ല. എന്തുകൊണ്ടെന്നാൽ ശിക്ഷണംകൊണ്ടുമാത്രം ഒരുവൻ കലാകാരനാകുകയില്ല. കലാനിൎമ്മാണവാസനയുള്ളവൻ മാത്രമേ ശിക്ഷ

സ്കൂൾവിദ്യാഭ്യാസത്തെയും കലയിലുള്ള കുട്ടികളുടെ അഭിരുചിയെ പോഷിപ്പിക്കേണ്ട വിധത്തേയും കൂടുതൽ ബന്ധപ്പെടുത്തേണ്ട ആവശ്യകതയെപ്പററി അദ്ധ്യാപകനും വിദ്യാഭ്യാസ വിചക്ഷണനും കലാകാരനുമായ ലേഖകൻ പ്രതിപാദിക്കുന്നു

**കൈനിക്കര കുമാരപിള്ള**

ണംകൊണ്ടു കലാകാരനാകയുള്ളു. എന്നാൽ കലാപരമായ വിദ്യാഭ്യാസംകൊണ്ടു് ആദ്യത്തേതെങ്കിലും സാധിക്കണം, അതു സാധിക്കാവുന്നതാണു്. മനുഷ്യൻെറ നൈസർഗ്ഗികസിദ്ധികളിൽ ഒന്നാണു്, മനുഷ്യനെ മൃഗങ്ങളിൽനിന്നു വേർതിരിക്കുന്ന, മനുഷ്യനാക്കുന്ന, ഒരു ശക്തിവിശേഷമാണു്, അവൻെറ കലാബോധം.

ഇന്നത്തെ വിദ്യാഭ്യാസംകൊണ്ടു വിദ്യാർത്ഥികളുടെ കലാഭിരുചി എത്രകണ്ടു സംസ്കൃതവും സംപുഷ്ടവുമാകുന്നുണ്ടു് എന്നു് ഒന്നു പരിശോധിച്ചുനോക്കാം.

പാഠപദ്ധതിയിൽ മൂന്നു കലാവിഷയങ്ങളാണു് ഉൾപ്പെടുത്തിയിട്ടുള്ളതു്. ചിത്രരചന, സംഗീതം, സാഹിത്യം.

ഏററവും കൂടുതൽ അവഗണിക്കപ്പെട്ടിട്ടുള്ള വിഷയമാണു ചിത്രരചന. അതിൽ പരീക്ഷയില്ല. അഥവാ, ഉണ്ടെന്നുവന്നാൽ അതിൽ ആക്കും തോൽക്കാം. എത്ര പരിഹാസ്യമായ വിധത്തിൽ വേണമെങ്കിലും തോൽക്കാം. ആ പരാജയം വിദ്യാർത്ഥിയുടെ വിദ്യാഭ്യാസപുരോഗതിയെ തെല്ലും ബാധിക്കയില്ല.

ഈ അവഗണനയുടെ പ്രത്യാഘാതം ഏററവും കഠിനമായി ബാധിക്കുന്നതു് ചിത്രരചനാദ്ധ്യാപകനെയാണു്. അദ്ധ്യാപകസമുദായത്തിലെ ഹരിജനസ്ഥാനികനാണു് ആ ഭാഗ്യദോഷി. അയാളുടെ കനിഷ്ഠസഹോദരനായ വ്യായാമാചാര്യൻ പലപ്പോഴും കൈയൂക്കുകൊണ്ടു കുട്ടികളുടെ ഭയാദരങ്ങൾ സമാർജ്ജിച്ചു എന്നുവരാം. 'വരവാദ്ധ്യാർ'ക്കു് അങ്ങനെയും ഒരു രക്ഷാമാർഗ്ഗമില്ല.

ഞാൻ ചിലപ്പോൾ സംശയിച്ചിട്ടുണ്ടു്, ഇതറിഞ്ഞുകൊണ്ടായിരിക്കുമോ ആ സാധുവിനെ

അല്പം രക്ഷിക്കാമെന്നുംകൂടി കരുതിയിട്ടായിരിക്കുമോ, ഈ രണ്ടുദ്ദേ്യാഗങ്ങളും ഒരുമിച്ചരുട്ടി ഒരാളിൽ നിക്ഷേപിക്കുന്ന സമ്പ്രദായം നമ്മുടെ ഡിപ്പാർട്ടുമെൻറിൽനിന്നു പ്രചാരത്തിൽ വരുത്തിയിട്ടുള്ളതു് എന്നു്. അതൊരുദ്ദേശ്യമാണെങ്കിൽ അതു ഫലിച്ചിട്ടില്ല എന്നുവേണം പറയാൻ. ആ പരിഷ്കാരത്തിൻെറ പ്രത്യക്ഷവും, ഒരുതരത്തിൽ അനാശാസ്യവും, ആയ ഫലം ബലിഷ്ഠകായന്മാരും ഭീഷണന്മാരുമായിരുന്ന പഴയ വ്യായാമാചാര്യന്മാരുടെ വംശം ക്ഷയിച്ചു നാമാവശേഷമായിരിക്കുന്നു എന്നുള്ളതു മാത്രമാണു്. ചിത്രരചനാദ്ധ്യാപകനെ കൂടുതൽ ആദരണീയനാക്കുന്നതിനു പകരം വ്യായാമഗുരുവിനെക്കൂടി അതു് അവഗണനനീയനാക്കി തരംതാഴ്ത്തിയിട്ടേയുള്ളു. എന്തുകൊണ്ടെന്നാൽ 'ഗരളാ' ചുഴററി ശീലിച്ച കൈ പടംവരയ്ക്കാൻ അസന്നദ്ധവും അസമർത്ഥവും ആയിരുന്നു. ഡ്രിൽ മാസ്റ്റർ ഡ്രായിംഗ്മാസ്റ്റർ ആയില്ല; ഡ്രായിംഗ്മാസ്റ്റർ ഡ്രിൽമാസ്റ്റർകൂടി ആകുകയാണു ചെയ്തതു്. മൂന്നു നാലു സംവത്സരക്കാലം പെൻസിലിൻേറയും ബ്രഷിൻേറയും മൃദുലചാലനങ്ങൾ ശീലിച്ച ആ നിരുപദ്രവിയെ, ഏതോ വ്യായാമപരിശീലനകേന്ദ്രത്തിൽ അയാൾ ഏതാനുംമാസം ചെലവഴിച്ചു് ശരീരാഭ്യാസമുറകൾ ഉരുക്കഴിച്ചു മനഃപാഠമാക്കി എന്നുവെച്ചു്, ആരു ഭയപ്പെടാനാണു്, ആദരിക്കാനാണു്?

വിദ്യാലയങ്ങളിൽ ചിത്രരചനാഭ്യസനത്തിനുള്ള സമയം വിനോദപൂർണ്ണമായ ഒരു വിശ്രമാവസരമായിട്ടാണു വിദ്യാർത്ഥികൾ ഗണിച്ചിട്ടുള്ളതു്. അങ്ങനെയല്ലെന്നു ഭാവിച്ചു വേണ്ടാത്ത ചമ്മല വലിച്ചു തലയിൽ കയററാൻ വിവേകിയായ അദ്ധ്യാപകൻ ഒരുങ്ങാറുമില്ല.

ഇനി, വരയ്ക്കുന്ന ചിത്രങ്ങളോ, വരയ്ക്കാൻ അവലംബിക്കുന്ന രീതികളോ, ആണെങ്കിൽ അവ ചിത്രനിർമ്മാണകലയെ പോഷിപ്പിക്കാൻ പററിയതല്ല. ഏതോ മൂലചിത്രം നോക്കി അദ്ധ്യാപകൻ കരിമ്പലകയിൽ പകർത്തുന്നതു വിദ്യാർത്ഥികൾ തോന്നുംപോലെ കടലാസിൽ പകർത്തുന്ന രീതിയാണു സാർവ്വത്രികം. വരയ്ക്കുന്ന ചിത്രങ്ങൾക്കു കലാപരമായി യാതൊരു മൂല്യവും ഉണ്ടായിരിക്കയില്ല. സകല മണ്ഡലങ്ങളിലും അധികാരം ചെലുത്തുന്ന പ്രായോജനികസിദ്ധാന്തം ഇതിനെയും ബാധിച്ചിട്ടുണ്ടു്. ചിത്രരചന മററു പ്രധാന വിഷയങ്ങളുടെ കൈങ്കര്യം അനുഷ്ഠിക്കണമെന്നാണു് ഒരു നിയമം.

അതു ലിഖിതമോ അലിഖിതമോ എന്നു നിശ്ചയമില്ല. പ്രകൃതിശാസ്ത്രമാണു് യജമാനപ്രമുഖൻ. വേരു്, തണ്ടു്, ഇല, പൂവു്, കായു്, പക്ഷികളുടെ കാലു്, ചുണ്ടു്, ചിറകു്, ഇങ്ങനെ പോകുന്നു അതിൻെറ 'ഡാപ്പു്'. സൂര്യചന്ദ്രന്മാരേയും ഗോളാർദ്ധങ്ങളേയും മേഖലകളേയും മററും കൊണ്ടു ഭൂമിശാസ്ത്രവും, കുപ്പിയും കുഴലും കുമ്പിളുമായി സയൻസും, കൊച്ചു് യജമാനന്മാരായി അധികാരം നടത്താറുണ്ടു്.

ചുരുക്കത്തിൽ പറഞ്ഞാൽ ഒരു കലാരൂപമെന്ന നിലയിൽ ചിത്രണത്തിൽ അഭിരുചിയോ സാമർത്ഥ്യമോ ജനിപ്പിക്കാൻ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ യാതൊന്നുമില്ലെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

ഇനി സംഗീതത്തിൻെറ കാര്യമാണു്. അതിനെ ഒരു സ്ത്രൈണകലയായിട്ടാണു നാം പരിഗണിച്ചിട്ടുള്ളതെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ ഒരു ആൺപള്ളിക്കൂടത്തിലും അതിനു പ്രവേശം അനുവദിച്ചിട്ടില്ല. അങ്ങനെ വിദ്യാർത്ഥിലോകത്തിൻെറ ബഹുഭൂരിഭാഗത്തെ ആ കലയുടെ പരിശീലനത്തിൽനിന്നു് അകററിനിറുത്തിയിരിക്കയാണു്.

ഈ വിവേചനത്തിൻെറ ആവശ്യവും ഔചിത്യവും, എനിക്കു് ഇതേവരെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ആൺകുട്ടികൾ അല്പം പാട്ടുപാടിച്ചാൽ അതിൽ എന്താണു് ഒരു തരക്കേടു്? അവരുടെ പൗരുഷം നശിച്ചുപോകുമോ? അവർക്കു പതിത്വം സംഭവിക്കുമോ? അന്യായമായി നിഷേധിക്കപ്പെട്ടിരിക്കുന്ന ഈ മൗലികാവകാശത്തിനുവേണ്ടി ആണുങ്ങൾ ഒരു പ്രക്ഷോഭണം നടത്തേണ്ടതാണു്. അതിൽ, പിന്നെ ഒരു ആശ്വാസമാണുള്ളതു്. പെൺപള്ളിക്കൂടങ്ങളിൽ ഇപ്പോൾ നടക്കുന്നതുപോലെയുള്ള സംഗീതാഭ്യസനമാണല്ലോ ആൺകുട്ടികൾക്കു കിട്ടാതെപോകുന്നതു്. അതൊരു നഷ്ടമല്ല.

ഭാഷയും കണക്കും പഠിപ്പിക്കുംപോലെതന്നെ സംഗീതവും അഭ്യസിപ്പിക്കാം, എന്നു വിചാരിക്കുന്നതു മൗഢ്യമാണു്. അൻപതും അറുപതും ചിലപ്പോൾ അതിൽ കൂടുതലും ബാലികമാരെ ഒരുമിച്ചിരുത്തി, അരഡസൻ അദ്ധ്യാപികമാരും പത്തുമുന്നൂറു് മററു കുട്ടികളുംകൂടി ആഘോഷിക്കുന്ന അദ്ധ്യയനോത്സവത്തിൻെറ മദ്ധ്യത്തിൽ നടത്തുന്ന ആ സംഗീതക്കച്ചേരി, ആ മസൃണകലയോടു കാട്ടുന്ന ഒരു ധിക്കാരമാണു്. സംഗീതത്തിൻെറമേൽ നടത്തുന്ന ആ ക്രൂരമായ കൈയേററത്തെ സംഗീതാഭ്യസനമെന്നു വിളിക്കുന്നതു കഷ്ടമാണു്.

വിദ്യാലയത്തിൽ കിട്ടിയിട്ടുള്ള ശിക്ഷണം കൊണ്ടു മാത്രം അഞ്ചാറു പാട്ടെങ്കിലും ഭംഗിയാ

യി, എന്നുവെച്ചാൽ ശ്രുതി, രാഗം, താളം, ചിട്ട ഇവയിൽ തെററുപററാതെ പാടാൻ വശമാക്കിയിട്ടുള്ള എത്ര പെൺകുട്ടികളുണ്ടു് എന്നു് ഒരു കണക്കെടുത്താലറിയാം, അവിടെ നടക്കുന്നതു് ഗാനാഭ്യസനമല്ലെന്നു്.

പെണ്ണായി ജനിച്ചവൎക്കൊക്കെ പാട്ടുപാടാൻ കഴിയും എന്നു വിചാരിക്കുന്നതും തെററാണു്. ആൺകുട്ടികളെല്ലാം സംഗീതവാസനയില്ലാത്തവരോ പെൺകുട്ടികളെല്ലാം സംഗീതവാസന ഉള്ളവരോ അല്ല. സംഗീതവാസനയില്ലാത്ത ഒരാളിനെ, ആണാകട്ടെ പെണ്ണാകട്ടെ, സംഗീതം അഭ്യസിപ്പിക്കാൻ യത്നിക്കുന്നതു് ഒരു പാഴ്‌വേലയാണു്.

വിദ്യാലയങ്ങളിൽ ഇന്നു നടക്കുന്ന വികലവും അശ്രദ്ധവും അശാസ്ത്രീയവും ആയ സംഗീതാഭ്യസനംകൊണ്ടു വല്ല കുട്ടികൾക്കും സംഗീതവാസനയുണ്ടെങ്കിൽ അതുപോലും ദുഷിച്ചുപോകയില്ലേ എന്നാണു് എന്റെ ഭയം.

നമ്മുടെ പാഠപദ്ധതിയിലെ പ്രധാന കലാവിഷയം സാഹിത്യമാണല്ലോ. അതു കലാവിഷയമല്ലെന്നോ, നമ്മുടെ വിദ്യാഭ്യാസരീതിയിൽ സാഹിത്യാഭ്യസനത്തിനു സ്ഥാനമില്ലെന്നോ പറയാൻ ആരും ധൈര്യപ്പെടുകയില്ല. പ്രാഥമികഘട്ടത്തിന്റെ അടിത്തട്ടുമുതൽ സൎവ്വകലാശാലാസൗധത്തിന്റെ മുകൾത്തട്ടുവരെ സാഹിത്യാഭ്യസനം അനുസ്യൂതം നടക്കുന്നുണ്ടു്. ചിത്രരചനയേയും സംഗീതത്തേയും പററി പറയാവുന്ന ആക്ഷേപങ്ങൾ ഇതിനെ സംബന്ധിച്ചു പറയാൻ പ്രത്യക്ഷത്തിൽ സാദ്ധ്യമല്ല. സാമാന്യജനങ്ങളുടെ ഇടയിൽ സാഹിത്യാഭിരുചി വളൎത്താൻ നമ്മുടെ വിദ്യാഭ്യാസം തീൎച്ചയായും ഉപകരിച്ചിട്ടുണ്ടു്. സാഹിത്യാസ്വാദനതാല്പര്യമുള്ള ആളുകളുടെയും, സാഹിത്യവ്യവസായികളുടെയും സംഖ്യ ഗണനീയമാംവണ്ണം വൎദ്ധിച്ചിട്ടുണ്ടു്. അനുദിനമെന്നോണം വൎദ്ധിക്കുന്നുമുണ്ടു്.

പക്ഷേ, ഒന്നു ചോദിച്ചുകൊള്ളട്ടെ, നമ്മുടെ വിദ്യാഭ്യാസപ്രചാരത്തിനു് അനുഗുണമായ തോതിൽ നമ്മുടെ ഇടയിൽ സാഹിത്യാഭിരുചി വളൎന്നിട്ടും പടൎന്നിട്ടും ഉണ്ടോ? ഇല്ലെന്നാണു് എന്റെ ഖണ്ഡിതമായ അഭിപ്രായം. സാഹിത്യപ്രധാനം എന്നു് അപലപിക്കപ്പെടുന്ന ഇന്നത്തെ വിദ്യാഭ്യാസസരണിയിൽക്കൂടി ബഹുദൂരം സഞ്ചരിച്ചിട്ടുള്ള അനേകലക്ഷം ആളുകളിൽ എത്ര തുച്ഛമായ ഒരു വിഭാഗമാണു് വാസ്തവത്തിൽ സാഹിത്യാസ്വാദനകൗതുകം പ്രകടിപ്പിക്കുന്നതു്? വിദ്യാലയങ്ങളും കാളേജുകളും വിജയപൂൎവ്വം തരണംചെയ്തതിനുശേഷം ജീവിതരംഗത്തു പ്രവേശിക്കുന്ന മികച്ച അഭ്യസ്തവിദ്യരിൽ എത്ര പേരുണ്ടു സാഹിത്യഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നവരായി, സാഹിത്യത്തിൽ യഥാൎത്ഥമായ അഭിരുചിയുള്ളവരായി? ഒരു പടികൂടി കടന്നു് അന്വേഷിക്കാം. നമ്മുടെ വിദ്യാലയങ്ങളിലെ—ഇതിൽ ഞാൻ കാളേജുകളും ഉൾപ്പെടുത്തുന്നു—സാഹിത്യാദ്ധ്യാപകന്മാരിൽ എത്രപേരുണ്ടു പഠിപ്പിക്കേണ്ട പുസ്തകങ്ങളുടെ പുറത്തേക്കു കടന്നു വ്യാപകമായ സാഹിത്യപരിചയം പുലൎത്തുന്നവരായി?

ഇതിന്റെ ഉത്തരത്തിൽ സാഹിത്യാഭ്യസനത്തിന്റെ പരാജയവും ആ പരാജയത്തിന്റെ പ്രധാനപ്പെട്ട കാരണവും കാണാൻകഴിയും.

വാസ്തവത്തിൽ ഒരു വിഷമചക്രത്തിലാണു നമ്മുടെ സാഹിത്യവിദ്യാഭ്യാസം അകപ്പെട്ടിരിക്കുന്നതു്. സാഹിത്യാദ്ധ്യാപനം അസമൎത്ഥമാകുന്നതുകൊണ്ടു് പരീക്ഷാവിജയികൾപോലും ശരിയായ സാഹിത്യാഭിരുചിയുംകൊണ്ടല്ല പുറത്തേക്കു വരുന്നതു്. അങ്ങനെയുള്ളവർ സാഹിത്യാദ്ധ്യാപകന്മാരാകുന്നതുകൊണ്ടു സാഹിത്യാദ്ധ്യാപനം അസമൎത്ഥമാകുന്നു. അങ്ങനെ ഉരുളുന്നു ആ അനൎത്ഥകാരിയായ ചക്രം.

ഇതിൽനിന്നു സാഹിത്യാഭിരുചിയുടെ പോഷണത്തിലും പ്രചരണത്തിലും നമ്മുടെ വിദ്യാഭ്യാസത്തിനു നേരിട്ടു പറയത്തക്ക പങ്കു് ഉണ്ടായിരുന്നിട്ടില്ല എന്നുള്ള ഒരു നിഗമനത്തിൽ എത്തിച്ചേരാനാണു നാം നിർബദ്ധരാകുന്നതു്.

നമ്മുടെ സാഹിത്യകാരന്മാരുടെ പട്ടിക ഒന്നു പരിശോധിച്ചാൽ ഈ നിഗമനത്തിന്റെ സാധുത്വം കൂടുതൽ വ്യക്തമാകും. സൎവ്വകലാശാലകളിൽനിന്നു ഡിഗ്രി എടുത്തിട്ടുള്ളവർ ഡിഗ്രിയൊന്നും ഇല്ലാത്തവരേക്കാൾ തീൎച്ചയായും വളരെ കൂടുതൽ സാഹിത്യപരിചയം സമാൎജ്ജിച്ചിട്ടുള്ളവരാണല്ലോ. അവരുടെ ആ ഗാഢവും വിപുലവുമായ സാഹിത്യപരിചയം അവരുടെ സാഹിത്യവാസനയെ പോഷിപ്പിച്ചിട്ടുണ്ടെങ്കിൽ ഒന്നാംകിട സാഹിത്യകാരന്മാരിൽ ഭൂരിപക്ഷം അവരായിരിക്കേണ്ടതല്ലേ? വാസ്തവം അങ്ങനെയാണോ?

നമ്മുടെ വിദ്യാഭ്യാസവും കലാഭിരുചിയുടെ പോഷണവുമായി കാൎയ്യകാരണബന്ധമൊന്നുമില്ല എന്നു സ്പഷ്ടം. അനുഗൃഹീതന്മാരായ ചില വാസനാസമ്പന്നന്മാർ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ മുള്ളുവേലിക്കു പുറത്തുചാടി കലാവ്യവസായത്തിൽ ഏൎപ്പെടുന്നു, വിജയിക്കുന്നു എന്നു വിചാരിക്കാനാണു കൂടുതൽ ന്യായം. ഇന്നത്തെ വിദ്യാഭ്യാസരീതി വിദ്യാൎത്ഥികളുടെ കലാവാസനകളെ ഹനിക്കാൻ പൎയ്യാപ്തമാകു

ന്നില്ല എന്നു പറയുന്നതായിരിക്കും അതിനു നല്കാവുന്ന ഏററവും വലിയ പ്രശംസ.

നമ്മുടെ വിദ്യാഭ്യാസം കലാപരമല്ല. അതു് അതിൻെറ പ്രധാനപ്പെട്ട ന്യൂനതകളിൽ ഒന്നായിട്ടാണു ഞാൻ ഗണിക്കുന്നതു്. മനുഷ്യനു ജന്മസിദ്ധമാണു കലാബോധം. ആ ബോധത്തിൻെറ പോഷണം അവനും അവൻെറ സമുദായത്തിനും അനുഗ്രഹമാണു്. വിദ്യാഭ്യാസത്തിൻെറ മുഖ്യലക്ഷ്യങ്ങളിൽ ഒന്നായിട്ടുവേണം അതിനെ കരുതാൻ. ജീവിതവൃത്തിയായി സ്വീകരിക്കുന്ന തൊഴിൽ ഏതുതന്നെ ആയാലും ഒരുവൻെറ മനുഷ്യത്വം നഷ്ടപ്പെടാതിരിക്കണമെങ്കിൽ അവനു് ഏതെങ്കിലും കലയിൽ അഭിരുചി ഉണ്ടായിരിക്കണം. കലാവിദ്യാഭ്യാസവും തൊഴിൽവിദ്യാഭ്യാസവും പരസ്പരവിരുദ്ധങ്ങളല്ല. രണ്ടും മനുഷ്യൻെറ മൗലികങ്ങളായ ആവശ്യങ്ങളാണു്.

വിദ്യാഭ്യാസത്തിൻെറ ഇതരോദ്ദേശ്യങ്ങളുടെ നിവ്വഹണത്തെ പ്രതിബന്ധിക്കാതെ വിദ്യാത്ഥികളുടെ കലാബോധത്തെ ഉൽക്കഷിക്കത്തക്ക തരത്തിൽ, അതിൽ എന്തെങ്കിലും പരിഷ്കാരങ്ങൾ വരുത്താൻ കഴിയുമോ? കഴിയുമെന്നാണു് എൻെറ ദൃഢമായ വിശ്വാസം. ഇതിൻെറ പൂണ്ണമായ ചച്ച്ക്കു ഞാൻ ഈ അവസരത്തിൽ തുനിയുന്നില്ല. ഒന്നുരണ്ടു സൂചനകൾമാത്രം നല്കിക്കൊണ്ടു് അതിൻെറ വിശദീകരണം ഇനിയൊരു സന്ദർഭത്തിലേക്കു നീക്കിവയ്ക്കാനേ ഇപ്പോൾ നിവ്വാഹമുള്ളു.

ചിത്രരചനയുടെയും സംഗീതത്തിൻെറയും അഭ്യസനത്തിൽ സംഭവിക്കുന്നിടത്തോളംതന്നെ പരാജയം സാഹിത്യാഭ്യസനത്തിൽ സംഭവിക്കുന്നില്ല എന്നു നാം കാണുന്നു. അതെന്തുകൊണ്ടാണു്? അല്പം ആലോചിച്ചാൽ കാരണം സ്പഷ്ടമാകും. സാഹിത്യത്തെ സംബന്ധിച്ചിടത്തോളം അതിൻെറ രചന അഭ്യസിപ്പിക്കാൻ നാം തുനിയാറില്ല. സാഹിത്യരൂപങ്ങൾ വായിക്കാനും മനസ്സിലാക്കാനും രസിക്കാനുമല്ലാതെ, നിമ്മിക്കാൻ നാം വിദ്യാത്ഥികളോടു് ആവശ്യപ്പെടാറില്ല. നേരേമറിച്ചു് ഒരു കഥയോ കവിതയോ നാടകമോ രചിക്കാൻ പഠിപ്പിക്കുന്നതിനാണു് അദ്ധ്യാപകൻെറ പരിശ്രമം എന്നു സങ്കല്പിക്കുക. അപ്പോൾ കാണാം മററു രണ്ടു കലകളുടെയും കാര്യത്തിലെന്നപോലെതന്നെ ഇതിലും ശോച്യമായ പരാജയം സംഭവിക്കുന്നതു്.

ഞാൻ ആരംഭത്തിൽ പറഞ്ഞതുപോലെ കലാസ്വാദനശേഷിയും കലാനിമ്മാണശേഷിയും രണ്ടും രണ്ടാണു്. ഒന്നു മിക്കവാറും സാവ്വജനീനം. മററതു ചുരുക്കം ചിലക്കുമാത്രം നൈസഗ്ഗികമായി ലഭിക്കുന്ന ഒരു അനുഗ്രഹവിശേഷം.

വിദ്യാത്ഥികളെക്കൊണ്ടു പടം വരപ്പിക്കാനും പാട്ടു പാടിക്കാനും പാടുപെടുന്നതിനു പകരം പടവും പാട്ടും മനസ്സിലാക്കാനും രസിക്കാനും അവരെ സഹായിക്കുന്ന ഒരു അഭ്യസനസമ്പ്രദായം സ്വീകരിച്ചാൽ ഇന്നത്തെ പരാജയം ഉണ്ടാകയില്ല. വരകളുടെയും വണ്ണങ്ങളുടെയും അനുരഞ്ജനത്തിൽനിന്നു് ഉടലെടുക്കുന്ന രമണീയങ്ങളായ രൂപങ്ങളും ഉയിരെടുക്കുന്ന വികാരജനകങ്ങളായ ഭാവങ്ങളും അറിയാനും അനുഭവിക്കാനുമാണു് അവക്കു പരിശീലനം നല്കേണ്ടതു്. പരിശീലനാവസരത്തിൽ ചിത്രരചനാവാസനയുള്ളവർ സ്വയം പ്രത്യക്ഷപ്പെടും. അവരെ വേർതിരിച്ചു് അവക്കുമാത്രം ചിത്രരചനയിൽ ശിക്ഷണം നല്കിയാൽ മതിയാവും. അവരുടെ വാസനയ്ക്കു പൂണ്ണവികാസം പ്രാപിക്കുന്നതിനുള്ള സകല സന്ദർഭങ്ങളും സഹായങ്ങളും നല്കണം.

സകലരെയും സംഗീതപ്രയോഗം അഭ്യസിപ്പിക്കാൻ വൃഥാ ശ്രമിക്കാതെ, സംഗീതം അറിഞ്ഞു് ആസ്വദിക്കാൻ ശീലിപ്പിക്കണം. പ്രയോഗിക്കാൻ വാസനയുള്ളവർ പെട്ടെന്നുതന്നെ സ്വയം വിളംബരംചെയ്യും. അവരെമാത്രം സംഗീതപ്രയോഗം അഭ്യസിപ്പിക്കണം.

സാഹിത്യത്തെ സംബന്ധിച്ചും ഇതുതന്നെയാണു ചെയ്യേണ്ടതു്. സാഹിത്യാസ്വാദനം മാത്രമാണു് ഇന്നത്തെ അദ്ധ്യാപനത്തിൻെറ ലക്ഷ്യം. വാസനയുള്ളവക്കു സാഹിത്യനിമ്മാണത്തിലും ശിക്ഷണം നല്കേണ്ടതാണു്.

ഈ വിഷയങ്ങളെ സംബന്ധിച്ചിടത്തോളം ഇന്നത്തെ പാഠപദ്ധതിയും അദ്ധ്യാപനസമ്പ്രദായവും മാറിയെങ്കിലേ വിദ്യാത്ഥികളുടെ ഇടയിൽ കലാഭിരുചിയുടെ പ്രചരണവും ഉൽക്കഷണവും വേണ്ടത്ര സാദ്ധ്യമാകൂ.

തീക്ഷ്ണമായ കലാഭിരുചിയും അനല്പമായ കലാപ്രയോഗചാതുര്യവും ഉള്ള അദ്ധ്യാപകന്മാരാണു് ഏററവും കൂടുതൽ ആവശ്യം. അങ്ങനെയുള്ള അപൂവ്വം ചില അദ്ധ്യാപകന്മാരുടെ ഉത്തേജകമായ പ്രേരണയ്ക്കു വിധേയരാകാൻ ഭാഗ്യംസിദ്ധിക്കുന്ന വിദ്യാത്ഥികളാണു്, ഡിഗ്രി സമ്പാദിച്ചാലും ഇല്ലെങ്കിലും, കാലാന്തരത്തിൽ കലാരസികന്മാരും കലാകാരന്മാരുമായി ജീവിതരംഗത്തു പ്രത്യക്ഷപ്പെടുന്നവർ. അനുഗൃഹീതരത്രേ അവർ. ജനസാമാന്യം മുഴുവൻ അവരെപ്പോലെ അനുഗൃഹീതരാവട്ടെ എന്നാണു് എൻെറ പ്രാത്ഥന.

---

വിചാരവീചികൾ എന്ന കൃതിയിൽനിന്നു്.

# യുവജനോത്സവം

## ഡോഃ കെ. എൻ. പിഷാരോടി

വിദ്യാലയങ്ങളിൽ ആരംഭിച്ച യുവജനോത്സവത്തിന്ന് പരക്കെ സ്വാഗതം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ദൂരവ്യാപകങ്ങളായ പല സത്ഫലങ്ങളും ഉളവാക്കുവാൻ കഴിയുന്ന ബുദ്ധിപൂർവ്വകമായ ഒരു നടപടിയായി ഇതിനെ പരിഗണിക്കാം. യുവജനോത്സവങ്ങൾ നടത്തുന്നതുമൂലം കുട്ടികളിൽ കലാഭിരുചി ജനിക്കുന്നു. അതോടൊപ്പം അവരിൽ അന്തർലീനമായ കലാവാസനകളെ വളർത്തിയെടുക്കുന്നതിനും ക്രമേണ സാധിക്കുന്നു. കുട്ടികളിലെ വിവിധങ്ങളായ അഭിരുചികളെ തൃപ്തിപ്പെടുത്തേണ്ടിവരുന്നതിനാൽ അതിന്ന് ഉതകത്തക്കവണ്ണം ബഹുമുഖങ്ങളായ പരിപാടികൾ ഉൾപ്പെടുത്തണം. ഇവ മത്സരങ്ങളായി നടത്തുന്നതുമൂലം ആവുന്നത്ര ആകർഷകമാക്കുവാൻ കുട്ടികൾ തങ്ങളുടെ കഴിവുകളുടെ പരമാവധി പ്രയോഗിക്കുന്നു. ആരോഗ്യകരമായ ഒരു മത്സരബോധത്തോടൊപ്പം മത്സരത്തിൻെറ മുഖ്യഘടകമായ ടീംസ്പിരിററും കുട്ടികൾക്കു ലഭിക്കുന്നു. അവരുടെ സർഗ്ഗപ്രതിഭയ്ക്കു് പൂർണ്ണവികാസം ലഭിക്കുവാൻ ഇതു കളമൊരുക്കുകകൂടി ചെയ്യുന്നു. ഇതുമൂലം താൽപര്യമുള്ള അദ്ധ്യാപകരുടെയും കലാകാരന്മാരുടെയും സഹായത്തോടുകൂടി പുതിയ പരിപാടികൾ ആവിഷ്കരിക്കുന്നതിനും ഇടയാകുന്നു. മത്സരങ്ങളിൽനിന്നും ഒഴിഞ്ഞുനില്ക്കുന്ന പല വിദ്യാർത്ഥികളെയും ഇതിലേക്കു് ആകർഷിക്കുവാൻ കഴിയുന്നു എന്നതു് അനുഭവവേദ്യമാണു്. അങ്ങനെയുള്ള കുട്ടികളിൽ ഒളിഞ്ഞുകിടക്കുന്ന കഴിവുകളെ വളർത്തിയെടുക്കുന്നതിനും സാധിക്കുന്നു.

യുവജനോത്സവം കുട്ടികളും അദ്ധ്യാപകരും മാത്രമല്ല, പൊതുജനങ്ങളും രക്ഷാകർത്താക്കളും

ഒന്നുപോലെ ആകാംക്ഷാപൂർവ്വം കാത്തിരിക്കുന്ന ഒരു സുദിനമാണ്. ജില്ലാ അടിസ്ഥാനത്തിലും സംസ്ഥാനാടിസ്ഥാനത്തിലും നിശ്ചിതകേന്ദ്രങ്ങളിൽവച്ച് നടത്തുന്ന മത്സരങ്ങൾ പൊതുജനങ്ങളിൽ ഒരു നല്ല വിഭാഗത്തെ പങ്കെടുപ്പിക്കുന്നു. കലോത്സവങ്ങളുടെ സമ്പൂർണ്ണവിജയത്തിന് ആവശ്യമായ സഹായസഹകരണങ്ങൾ ഇതുമൂലം ലഭ്യമാകുന്നു. ഭാരതത്തിലെ വിവിധ സംസ്ഥാനങ്ങളിൽവച്ചും പിന്നീട് രാഷ്ട്രതലസ്ഥാനത്തുവച്ചും നടത്തപ്പെടുന്ന ഇത്തരത്തിലുള്ള പരിപാടികൾ രാജ്യവ്യാപകമായി കലാരംഗത്തു നവോത്ഥാനം കൈവരുത്തുന്നതിനും ഓരോ സംസ്ഥാനത്തെയും മികച്ച കലാരൂപങ്ങൾ പ്രദർശിപ്പിക്കുന്നതിനും അതുവഴിയായി എല്ലാവർക്കും പ്രയോജനം നേടിക്കൊടുക്കുന്നതിനും ഇടയാകുന്നു. ഈ പ്രസ്ഥാനത്തിന്റെ മറ്റൊരു സവിശേഷത ഭാരതത്തിലെ വിവിധ ജനവിഭാഗങ്ങൾക്കിടയിൽ സൗഹൃദവും ഐക്യവും വളർത്തുകയും അതുവഴിക്ക് രാഷ്ട്രത്തിന്റെ ഐക്യദാർഢ്യം നിലനിർത്തുകയും ചെയ്യുന്നു എന്നതാണ്.

കഥകളിപോലെയുള്ള ഉത്തമകലാരൂപങ്ങൾ കൂടുതൽ പ്രോത്സാഹനം അർഹിക്കുന്നു. കേരളത്തിലെ ദൃശ്യകലാരൂപങ്ങളിൽ പ്രഥമസ്ഥാനം അർഹിക്കുന്ന കഥകളി മറുനാടുകളിലും അംഗീകാരം ലഭിച്ചിട്ടുള്ള ഒരു കലാരൂപമാണ്. കേരള കലാമണ്ഡലം കഥകളിസംഘത്തിന്റെ കാനഡായിലേക്കും യൂറോപ്പിലേക്കും ടെഹറാനിലേക്കും ഉള്ള പര്യടനങ്ങൾ ഇതിനു തെളിവാണ്. എന്നാൽ കഥകളിസംഘങ്ങൾക്കും ക്ലബ്ബുകൾക്കും മറ്റും അവ അർഹിക്കുന്ന പ്രോത്സാഹനം ഇന്നു ലഭിക്കുന്നില്ല എന്നുള്ളതു ഖേദകരമത്രേ. ഈ വിഷയത്തിൽ യുവജനോത്സവങ്ങൾ അതിന്റേതായ സംഭാവന നല്കിയിട്ടുണ്ട്. ഈ ഉത്തമ കലാരൂപത്തിന് അതൊരു വലിയ പ്രോത്സാഹനമാണ്. കുട്ടികൾ സ്വതന്ത്രരായി മുമ്പോട്ടുവന്ന്, വിദഗ്ദ്ധന്മാരിൽനിന്ന് സാങ്കേതികപരിജ്ഞാനം നേടി കഥകളിയിൽ രംഗപ്രവേശം ചെയ്യുന്നതു് ഒരു സാധാരണസംഭവമാണ്. കലയ്ക്ക് പരിമിതികളില്ല. ഹൈന്ദവേതരരായ കുട്ടികൾ അവരുടെ കഴിവുകൾ ഈ കലയിൽ പ്രദർശിപ്പിച്ചുകൊണ്ട് സമ്മാനങ്ങൾ നേടുന്നതു് ശ്രദ്ധേയമാണ്. കുട്ടികളിൽ അങ്കുരിക്കുന്ന അഭിരുചി അവരുടെ മാതാപിതാക്കന്മാരെയും ആകർഷിക്കുകയും ആചാരവിധിപ്രകാരമുള്ള പരിശീലനത്തിന് അവരെ ഒരുക്കുവാൻ മാതാപിതാക്കന്മാർ നിർബ്ബന്ധിതരായിത്തീരുകയും ചെയ്യുന്നു. സ്വാഭാവികമായും, ഈ കലാരൂപത്തിൽ ഏർപ്പെട്ടിരിക്കുന്ന അദ്ധ്യാപകർക്കും മറ്റുള്ളവർക്കും ഇതുമൂലം പ്രയോജനം സിദ്ധിക്കുന്നു.

സാങ്കേതികവശങ്ങൾ വളരെയേറെ അടങ്ങിയിരിക്കുന്ന കലാരൂപമാണ് കഥകളി. തന്മൂലം സാധാരണക്കാരന് കഥകളി അല്പം ദുർഗ്രഹവുമാണ്. പ്രത്യേകം പരിശീലനംകൂടാതെ സാധാരണക്കാരന് ഇതു് ആസ്വാദ്യകരവുമല്ല. അതിനാൽ കഥകളിസമ്പ്രദായത്തിൽ അധിഷ്ഠിതമായ ക്ലാസ്സിക്കൽനൃത്തം യുവജനോത്സവത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതു് ബുദ്ധിപൂർവ്വമായ ഒരു നടപടിയാണ്. നൃത്തത്തിൽ വേഷവിധാനങ്ങൾ വ്യത്യസ്തമായിരിക്കാം; എന്നാലും ചുവടുകളും, അഭിനയവും, നടനവും കഥകളിയിലേതുതന്നെ. നൃത്തത്തിന്റെ സംഗീതം കഥകളിയിലേതുതന്നെയോ അല്പം വ്യത്യാസപ്പെട്ടതോ ആയിരിക്കാം. നൃത്തം കൂടുതൽ മനസ്സിലാക്കി ആസ്വദിക്കാൻ ഇതു സഹായിക്കുന്നു. അതേ സമയം ക്ലാസ്സിക്ക് കലാരൂപങ്ങളുടെ ഹാസ്യചിത്രീകരണമായി അതു് അധഃപതിക്കാതിരിക്കാൻ ശ്രദ്ധിക്കേണ്ടതാണ്.

ക്ലാസ്സിക് കലകളും കഥകളിയും സദസ്യരുടെ മുമ്പാകെ അവതരിപ്പിക്കുന്നതിന് നിസ്തന്ദ്രമായ പരിശ്രമവും സുദീർഘമായ പ്രാരംഭപരിശീലനവും ആവശ്യമാണ്. അനേകം കൊച്ചുകുട്ടികൾ നൃത്തത്തിൽ മത്സരിക്കുന്നതിനു സന്നദ്ധരായി മുന്നോട്ടുവരുന്നതു് പ്രോത്സാഹജനകമത്രേ. അവർ കഴിയുന്നത്ര ഭംഗിയായി രാഗവിസ്താരം നടത്തുകയും കീർത്തനങ്ങൾ ആലപിക്കയും ചെയ്യുന്നു. ലളിതസംഗീതവും സിനിമാഗാനങ്ങളും ആളുകളെ കൂടുതലായി ആകർഷിക്കുന്ന ഇക്കാലത്തു് ക്ലാസ്സിക്കൽ സംഗീതം പിൻതള്ളപ്പെടുമ്പോൾ കുട്ടികളുടെ ഈ അഭിരുചി ഒരു യഥാർത്ഥ നേട്ടംതന്നെയാണ്.

ക്ലാസ്സിക്കൽസംഗീതത്തിന് അതിന്റേതായ സാങ്കേതികത്വങ്ങളും പരിമിതികളും ഉള്ളതിനാൽ ലളിതസംഗീതത്തെക്കാൾ പരിശ്രമവും, പരിശീലനവും ആവശ്യമാണ്. സിനിമയുടെ പ്രചാരവും കുറഞ്ഞചെലവിൽ സിനിമ ആസ്വദിക്കുന്നതിലുള്ള ലോകവ്യാപകമായ സാദ്ധ്യതയും ആകർഷകമായ സിനിമാഗാനങ്ങളും എല്ലാക്കാലത്തെയും ആളുകളുടെ ഭാവനയെ പിടിച്ചെടുത്തിട്ടുണ്ട്. അങ്ങനെ ലളിതസംഗീതം പ്രചാരത്തിൽ വന്നു.

സമൂഹഗാനം അടുത്തകാലത്തു് പ്രചാരത്തിൽ വന്ന ഒരു കലാരൂപമെന്ന നിലയ്ക്ക് പ്രത്യേകം പ്രസ്താവിക്കപ്പെടേണ്ടിയിരിക്കുന്നു. വിവിധ ശബ്ദങ്ങളുടെ സമ്മോഹനസമ്മേളനവും വിവിധ സംഗീതോപകരണങ്ങളുടെ സംയുക്തപ്രവർത്തന

വും സമൂഹഗാനത്തിൽ ഒന്നുചേരേണ്ടിയിരിക്കുന്നതിനാൽ ഈ കലാരൂപത്തിൽ കൂട്ടായുള്ള പരിശീലനവും പ്രവർത്തനവും ആവശ്യമാണു്. സമൂഹഗാനം ആസ്വാദ്യജനകമാകുവാൻ പങ്കെടുക്കുന്ന ഓരോരുത്തരും പരമാവധി പരിശ്രമിക്കണം.

തമിഴ്നാട്ടിലെ പൗരാണികനൃത്തരൂപമാണു് ഭരതനാട്യം. കേരളത്തിലും അതിനു പ്രചാരം സിദ്ധിച്ചിട്ടുണ്ടു്. പ്രത്യേകപരിശീലനം സിദ്ധിച്ച അദ്ധ്യാപകർ വീടുകളിലും സ്ഥാപനങ്ങളിലുമായി പരമ്പരാഗതമായി നൃത്തപരിശീലനം നല്കിവരുന്നു. യുവജനോത്സവത്തിലെ ഏകാംഗനൃത്തത്തിൽ ഭരതനാട്യത്തിന്റെ അംശങ്ങളാണു കാണുന്നതു്. അനുയോജ്യമായ വേഷവിധാനങ്ങളും മററും ഇതിന്റെ ആവിഷ്കരണത്തിനാവശ്യമാണു്. പാമ്പാട്ടിനൃത്തം, മയൂരനൃത്തം, വേട്ടനൃത്തം മുതലായ ഏകാംഗനൃത്തങ്ങളും. മുക്കവനൃത്തം, കൊയ്ത്തുനൃത്തം, കുറവഞ്ചി മുതലായ സമൂഹനൃത്തങ്ങളും വളരെയേറെ പ്രചാരം സിദ്ധിച്ചവയാണു്. സാധാരണയായി കൊച്ചുകലാകാരികൾ നൃത്തത്തിൽ വളരെ ശോഭിക്കുന്നുണ്ടു്.

യുവജനോത്സവത്തിലെ എല്ലാ പരിപാടികളിലുംവച്ചു് ഏററവും കൂടുതൽ കാഴ്ചക്കാരെ ആകർഷിക്കുന്നതു നാടകമാണു്. വിദ്യാർത്ഥികളുടെ തന്മയത്വം ഏററവും കൂടുതൽ കാണപ്പെടുന്നതു് കഥ, സംഭാഷണം എന്നിവയുടെ തെരഞ്ഞെടുപ്പിലും, അഭിനയം, രംഗസംവിധാനം, നാടകസംവിധാനം എന്നീ കാര്യങ്ങളിലുമാണു്. നിർദ്ദിഷ്ടസമയത്തിനുള്ളിൽ അഭിനേതാക്കളുടെ കഴിവുകൾ പൂർണ്ണമായി പ്രദർശിപ്പിക്കത്തക്കവണ്ണം വിശദാംശങ്ങൾ ഓരോന്നും അങ്ങേയററം ശ്രദ്ധിക്കപ്പെടേണ്ടതാണു്. തെരഞ്ഞെടുക്കപ്പെടുന്ന കഥയിലെ സംഭവങ്ങളുടെയും കഥാപാത്രങ്ങളുടെയും ആവിഷ്കരണം കാഴ്ചക്കാരെ ഹഠാദാകർഷിക്കുന്നു. നാടകത്തിന്റെ കലാമൂല്യങ്ങൾ പരിരക്ഷിക്കുന്നതോടൊപ്പംതന്നെ കാഴ്ചക്കാരുടെ സാംസ്കാരികനിലവാരം ഉയർത്തുവാനും പര്യാപ്തമായ വിധത്തിലുള്ള കഥകളായിരിക്കണം തെരഞ്ഞെടുക്കേണ്ടതു്.

പാശ്ചാത്യപരിഷ്കാരത്തിന്റെ തള്ളിക്കയററത്തിൽ ഈ കലകളെല്ലാം അവഗണിക്കപ്പെട്ടിരുന്നു. സംസ്ഥാനയുവജനോത്സവം ആ അവഗണന മാററാൻ സഹായിക്കുന്നു എന്നു് നിസ്സംശയം പറയാം. നമ്മുടെ കലകൾക്കു് ഒരു നവോന്മേഷം ഇന്നു കൈവന്നിട്ടുണ്ടു്. കലാഭിരുചിയും തഴച്ചുവരുന്നു. ഈ മാററത്തിനു് യുവജനോത്സവം വഹിച്ച പങ്കു് അംഗീകരിക്കപ്പെടേണ്ടതാണു്.

## യുവജനോത്സവത്തിന്റെ പ്രാധാന്യം

(എൻ. കൃഷ്ണയ്യർ)

സംഗീതം, നൃത്തം, നാടകം, രചന, പെയിന്റിംഗ്, പ്രതിമാശില്പം, വിഭിന്ന സാഹിത്യരൂപങ്ങൾ ഇവയാണു് മുഖ്യസുന്ദരകലാരൂപങ്ങൾ. ഈശ്വരനാണു് ഏററവും വലിയ കലാകാരൻ. മനുഷ്യരൂപം ഏററവും സുന്ദരമായ കലാസൃഷ്ടിയും. നാം പ്രപഞ്ചത്തിൽ അനന്തകോടി വൈവിദ്ധ്യങ്ങൾക്കിടയിൽ ഏകത്വവും, ഏകത്വത്തിൽ വൈവിദ്ധ്യവും ദർശിക്കുന്നു. തത്വശാസ്ത്രത്തിന്റെ മേഖലകളിലേക്കു നയിക്കുന്ന ഈ ആശയത്തെപ്പററി കൂടുതൽ ചിന്തിക്കുവാൻ ഞാൻ തുനിയുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ കലാഭംഗിയും ജീവിതത്തിന്റെ സൗന്ദര്യഭാവങ്ങളും, പ്രകൃതിയുടെ വൈകാരികാംശങ്ങളുമാണു് മനുഷ്യന്റെ ബുദ്ധിപരവും, ഭൗതികവുമായ വശങ്ങളെക്കാൾ കൂടുതൽ ഉൽകൃഷ്ടം. യുവജനോത്സവത്തിന്റെ പ്രാധാന്യവും സ്ഥാനവും ഇവിടെയാണു പ്രകടമാകുന്നതു്. കേരളത്തിലെ വിദ്യാർത്ഥികൾക്കു തങ്ങളുടെ കലാവാസനകളെ വികസിപ്പിക്കുന്നതിനും, പ്രകടിപ്പിക്കുന്നതിനും തദ്വാരാ ബഹുജനങ്ങളുടെ പ്രശംസയും പ്രോത്സാഹനവും ആർജ്ജിക്കുന്നതിനും ഇതു് ഇടനല്കുന്നു. യുവജനോത്സവം യഥാർത്ഥത്തിൽ ഒരു കലാസദ്യ തന്നെയാണു്. കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നു വന്നുചേരുന്ന ബാലികാബാലന്മാർ അവതരിപ്പിക്കുന്ന ഈ കലാപ്രകടനങ്ങൾ കണ്ണിനും കാതിനും കരളിനും, ഒരുപോലെ ആസ്വാദ്യകരമാണു്. പ്രശസ്തരും, കേരളത്തിനും ഭാരതത്തിനും അഭിമാനഭാജനങ്ങളുമായി നിങ്ങൾ വളർന്നുവരുവാൻ ജഗന്നിയന്താവു നിങ്ങളെ അനുഗ്രഹിക്കട്ടെ! കേരളത്തിലെ യുവജനോത്സവം അഭിവൃദ്ധിയിൽനിന്നു് അഭിവൃദ്ധിയിലേക്കു വളരുകയും ഇതരസംസ്ഥാനങ്ങൾക്കു പ്രചോദനം പകരാൻ പര്യാപ്തമായിത്തീരുകയും ചെയ്യട്ടെ.

കഴിഞ്ഞ പത്തു വർഷമായി നടന്നു വരുന്ന സംസ്ഥാനയുവജനോത്സവത്തെപ്പററി അനുകൂലവും പ്രതികൂലവും ആയ അഭിപ്രായങ്ങൾ ഒട്ടുവളരെ ഉണ്ടായിട്ടുണ്ട്. പ്രതികൂലാഭിപ്രായങ്ങൾ ഏറിയപങ്കും ഉത്സവത്തിൻെറ പോരായ്മകളെച്ചൊല്ലിയുള്ളതാണ്. ഈ അഭിപ്രായങ്ങളുടെയും പത്തു വർഷത്തെ അനുഭവത്തിൻെറയും വെളിച്ചത്തിൽ യുവജനോത്സവം എങ്ങനെ മെച്ചപ്പെടുത്താം എന്നു് ഒരന്വേഷണം ഞങ്ങൾ നടത്തുകയുണ്ടായി. ആ അന്വേഷണത്തിൻെറ ഫലമാണ് ഈ ചർച്ച. ഉത്സവവുമായി അടുത്തു ബന്ധപ്പെട്ട ഏതാനും പ്രശസ്തവ്യക്തികൾ ഈ ചർച്ചയിൽ പങ്കെടുക്കുന്നു.

# യുവജനോത്സവം

# എങ്ങനെ

# മെച്ചപ്പെടുത്താം?

# ഉത്സവം മാത്രം പോര; കലാകാരന്മാരെ സൃഷ്ടിക്കുകയും വേണം

ഡോ. സി. എസ്. വെങ്കിടേശ്വരൻ

കേരളത്തിലെ യുവജനോത്സവങ്ങൾ കേരള സംസ്ഥാനത്തോടൊപ്പം പഴക്കമുള്ളവയാണ്. കേരളത്തിലെ ഒന്നാമത്തെ യുവജനോത്സവം 1957 ജനുവരി 24, 25, 26 എന്നീ തീയതികളിൽ എറണാകുളത്തുവച്ച് ആഘോഷിക്കുകയും രക്ഷാകർത്താക്കളുടെയും പൊതുജനങ്ങളുടെയും ഗംഭീരമായ സ്വീകരണത്തോടൊപ്പം വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും സഹൃദയമായ സ്വാഗതവും അതിനു ലഭിക്കുകയുണ്ടായി. അന്നുമുതൽ സംസ്ഥാനയുവജനോത്സവം വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ ഇടയ്ക്ക് ആകാംക്ഷാപൂർവ്വം കാത്തിരിക്കുന്ന ഒരു വാർഷികാഘോഷമാണ്. തിരുവനന്തപുരം മുതൽ കണ്ണൂർ വരെയുള്ള വിവിധ വിദ്യാഭ്യാസകേന്ദ്രങ്ങളിൽ ഒരു വർഷമൊഴികെ എല്ലാ വർഷങ്ങളിലും ഒന്നാമത്തേതുപോലെ യുവജനോത്സവങ്ങൾ ആഘോഷിക്കുകയുണ്ടായി. സംസ്ഥാനയുവജനോത്സവത്തിനു മുമ്പായി വിദ്യാലയാടിസ്ഥാനത്തിൽ പൂജവയ്പ് അവധിക്കും ജില്ലാ അടിസ്ഥാനത്തിൽ ക്രിസ്തുമസ്സ് അവധിക്കാലത്തും യുവജനോത്സവങ്ങൾ നടത്തുന്നു. വർഷം ചെല്ലുന്തോറും പൊതുവിലുള്ള തീക്ഷ്ണത വർദ്ധിച്ചുവരുന്നു. ഡിസ്ട്രിക്ട് യുവജനോത്സവങ്ങളിലും സംസ്ഥാനയുവജനോത്സവങ്ങളിലും രാത്രിയുടെ അന്ത്യയാമങ്ങളോളം ദീർഘിക്കുന്ന യുവകലാകാരന്മാരുടെയും കലാകാരികളുടെയും പരിപാടികൾ സാകൂതം വീക്ഷിക്കുവാൻ സ്ത്രീകളും കുട്ടികളുമടക്കം ആയിരക്കണക്കിനാളുകൾ തടിച്ചുകൂടുന്നത് ഒരു അപൂർവ്വ സംഭവമല്ല. പല ഡിസ്ട്രിക്ടുകളിലും വിജയികൾക്കു ട്രോഫികളേർപ്പെടുത്തുവാൻ കലാപ്രേമികൾ മുമ്പോട്ടു വന്നിട്ടുണ്ട്. ജനതയുടെ സാർവ്വത്രികമായ താൽപര്യത്തിന്റെ ഈ പ്രകടനം വിദ്യാലയങ്ങളിൽ ഏർപ്പെടുത്തിയിരിക്കുന്ന ഈ പുതിയ സംരംഭത്തിന്റെ അംഗീകാരമാണ്. വിദ്യാലയങ്ങളിൽ അടുത്തകാലത്ത് ഏർപ്പെടുത്തിയിരിക്കുന്ന അടിസ്ഥാനവിദ്യാഭ്യാസം, കരകൗശലാഭ്യസനം, തൊഴിൽവാരം എന്നിവയൊന്നും വിദ്യാർത്ഥികളുടെയോ രക്ഷാകർത്താക്കളുടെയോ അദ്ധ്യാപകരുടെയോ ശ്രദ്ധ ഉണർത്തുവാൻ യുവജനോത്സവത്തോളം കഴിഞ്ഞിട്ടില്ല.

സുന്ദരകലകളുടെ പ്രോത്സാഹനമാണു യുവജനോത്സവംകൊണ്ടുദ്ദേശിക്കുന്ന പ്രധാനലക്ഷ്യം. നമ്മുടെ സംസ്കാരത്തെ പാശ്ചാത്യസംസ്കാരത്തിൽനിന്നും വേർതിരിച്ചുകാണിക്കുന്നത് സംഗീതം, നൃത്തം, നാടകം ഇത്യാദി കലകളിലെ ആത്മചൈതന്യമാണ്. ഈ സവിശേഷത കലാകാരന്മാരെയും കാണികളെയും ഒരുപോലെ ആനന്ദോന്മത്തരാക്കിത്തീർക്കുന്നു. എന്നാൽ പാശ്ചാത്യമാതൃകയെ അനുകരിച്ചുള്ള നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം യുവജനങ്ങളിൽ ഈവിധ കലാവാസനകൾ വളർത്തുന്നതിനു പര്യാപ്തമല്ല. യുവജനോത്സവത്തിന്റെ ലക്ഷ്യങ്ങളിൽ ഒന്ന് ഈ കുറവു പരിഹരിക്കുകയാണ്.

നാം ദേശീയോത്സവത്തെപ്പററി വളരെയധികം കേട്ടുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണ് ഇത്. ഭാരതത്തിലെ വൈവിധ്യംനിറഞ്ഞ പ്രാദേശികകലാരൂപങ്ങൾ ഒരേ വേദിയിൽ അവതരിപ്പിക്കുന്നതിൽക്കവിഞ്ഞ്, ദേശീയോൽഗ്രഥനത്തെ സഹായിക്കുന്ന മറെറന്ത് ഉപാധിയാണുള്ളത്?

സ്കൂൾമത്സരങ്ങളിൽ അറുപതുശതമാനത്തിലധികം മാർക്കു നേടുന്നവരെ ജില്ലാതലത്തിലുള്ള മത്സരങ്ങളിലും അതിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കുന്നവരെ സംസ്ഥാനമത്സരങ്ങളിലും പങ്കെടുപ്പിക്കുന്നു. വിദ്യാർത്ഥിനികൾക്കും വിദ്യാർത്ഥികൾക്കും പല വിഷയങ്ങളിലും പ്രത്യേകം മത്സരങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു.

ഇക്കാലത്തു സ്കൂളുകളിൽ സുന്ദരകലകളുടെ പോഷണത്തിനുള്ള അവസരങ്ങൾ അപൂർവ്വമത്രെ. കായികപരിശീലനങ്ങളുടെ കാര്യത്തിൽ കാണിക്കുന്ന ശുഷ്കാന്തിയും നിർബ്ബന്ധവും ഇതിൽനിന്നും തികച്ചും വ്യത്യസ്തമാണ്. ഇതിലേക്കായി ചിലപ്പോൾ ഒന്നും രണ്ടും അദ്ധ്യാപകർ കണ്ടേക്കാം. ആഴ്ചയിൽ ഒരു പീരിയഡ് ഇതിലേക്കായി മാററിവച്ചിരിക്കുന്നു. എല്ലാ സ്കൂളുകളിലും ഡ്രോയിംഗിനും സംഗീതത്തിനുമായി അദ്ധ്യാപകരെ നിയമിച്ചിട്ടുണ്ട്. എന്നാൽ കലാഭ്യസനത്തിനു വേണ്ട രീതിയിൽ ഉള്ള സൗകര്യങ്ങൾ വളരെ വിരളമാണ്. ലളിതകലകളുടെ അഭ്യസനത്തിനു കൂടുതൽ ചെലവു വഹിക്കേണ്ടി

വരും. അവ പഠിപ്പിക്കുന്നതിനു വിദഗ്ധനായ ഒരു അദ്ധ്യാപകൻ വേണം. അനേകമാസങ്ങളിലെ, വളരെ ശ്രദ്ധയോടുകൂടിയ പരിശീലനവും ആവശ്യമാണ്. നൃത്തത്തിനും അതുപോലെയുള്ള മററു പരിപാടികൾക്കും വിലപിടിച്ച വേഷവിധാനങ്ങളും വേണ്ടിവരും. ഇതിനൊന്നിനുമുള്ള ക്രമീകരണങ്ങൾ ഇന്നു സ്കൂളുകളിൽ ഇല്ലാത്തതുമൂലം തങ്ങളുടെ കുട്ടികളുടെ കലാവാസനകളെ വളർത്തിയെടുക്കുവാൻ ആഗ്രഹിക്കുന്ന രക്ഷാകർത്താക്കൾ സ്വന്തം ചെലവിൽ അദ്ധ്യാപകരെ വീടുകളിൽ ഏർപ്പെടുത്തുന്നു. ഭാരിച്ച ചെലവുകൾ ചെയ്ത് ഇപ്രകാരം നിയമിക്കുവാൻ നല്ല സാമ്പത്തികസ്ഥിതിയുള്ളവർക്കു മാത്രമേ സാധിക്കയുള്ളു.

കേരളത്തിൽ യുവജനോത്സവം തുടങ്ങിയിട്ട് പത്തു സംവത്സരങ്ങൾ പിന്നിട്ടിരിക്കുന്ന ഈ സന്ദർഭത്തിൽ അതിൻെറ പുരോഗതിയെക്കുറിച്ചും അതിനു കലാസാംസ്കാരികരംഗങ്ങളിൽ സാമാന്യമായിട്ടും വിശിഷ്യാ വിദ്യാഭ്യാസരംഗത്തും ഉണ്ടായിട്ടുള്ള സ്വാധീനശക്തി എന്തെന്നും ഒരു അവലോകനം നടത്തുന്നതു സമുചിതമായിരിക്കും.

പാഠ്യവിഷയങ്ങൾക്കു ബാധകമാകാത്തവിധത്തിൽ യുവജനോത്സവംവഴി സുന്ദരകലകൾക്ക് ആവിഷ്കരണം നല്കുന്നതു സ്വാഗതാർഹമാണെന്ന് വിദ്യാഭ്യാസവിദഗ്ധന്മാർ സമ്മതിക്കുമെങ്കിൽ—അങ്ങനെയാണെന്നാണെൻെറ വിശ്വാസം—ഇതു കൂടുതൽ കാര്യക്ഷമമാക്കുവാൻ ആധുനികവിദ്യാഭ്യാസസമ്പ്രദായത്തിൽ വരുത്തേണ്ട മാററങ്ങളെപ്പററി ആലോചിച്ചു തീരുമാനിക്കേണ്ടിയിരിക്കുന്നു.

ഇതിനെ സംബന്ധിച്ചിടത്തോളം ഞാൻ താഴെപ്പറയുന്ന നിഗമനങ്ങളിൽ എത്തിച്ചേർന്നിരിക്കുന്നു. യുവജനോത്സവത്തിന് അനുകൂലമായ വസ്തുതകൾ താഴെ ഉദ്ധരിക്കുന്നു.

1. ഇതിനു ലഭിച്ച സഹർഷമായ സ്വാഗതം പൊതുജനങ്ങളുടെ അംഗീകാരത്തിൻെറ പ്രതീകമാണ്.

2. പൗരാണികകലകളിൽ നമ്മുടെ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കുള്ള അഭിരുചി വളർത്തുവാൻ ഇതിനു കഴിഞ്ഞിട്ടുണ്ട്.

3. ബാഹ്യരൂപങ്ങളിലുള്ള വൈവിധ്യങ്ങൾക്കുപരിയായി ഭാരതീയസംസ്കാരത്തിൻെറ ഏകത്വം മനസ്സിലാക്കുവാൻ ഇന്ത്യയിലെ യുവതലമുറയെ അതു ഗണ്യമായി സഹായിച്ചിട്ടുണ്ട്.

4. യുവകലാകാരന്മാരിൽ അഭിവൃദ്ധിക്കുള്ള അഭിവാഞ്ഛയും അച്ചടക്കബോധവും വളർത്തുന്നതിന് യുവജനോത്സവത്തിനുള്ള പങ്കു നിസ്സാരമല്ല.

അതോടൊപ്പം താഴെ പറയുന്ന കാര്യങ്ങൾ നാം അവധാനപൂർവ്വം പരിഗണിക്കേണ്ടതാണ്.

1. സുന്ദരകലകൾക്കു പരിശീലനംനല്കുവാനുള്ള സാഹചര്യങ്ങളുടെ പരിമിതിമൂലം ഒരു വലിയ വിഭാഗം കുട്ടികൾക്ക് ഇതിൽ ഭാഗഭാക്കുകളാകുവാൻ സാധിക്കുന്നില്ല. അങ്ങനെ യുവജനോത്സവം ഇന്നു സമ്പന്നരായ ഒരുവിഭാഗം ആളുകളുടെ കുത്തകയായി പരിണമിച്ചിരിക്കുന്നു.

2. പ്രത്യേകം ഫണ്ടുകളൊന്നും ഇതിനായി നീക്കിവച്ചിട്ടില്ല. അതുമൂലം അദ്ധ്യാപകർക്കും അദ്ധ്യേതാക്കൾക്കും ഇതിൻെറ സാമ്പത്തികഭാരം വലിയ ക്ലേശങ്ങൾ സൃഷ്ടിക്കുന്നു.

3. ജില്ലാതലത്തിലും സംസ്ഥാനതലത്തിലും ഇതിനായി നീക്കിവച്ചിരിക്കുന്ന തുക വളരെ തുച്ഛമാണ്. അതുകൊണ്ട് പൊതുജനങ്ങളിൽനിന്നും ഇതിൻെറ നടത്തിപ്പിനാവശ്യമായ തുകകൾ പിരിച്ചെടുക്കേണ്ടിവരുന്നു. യൂത്ത്ഫെസ്റ്റിവലിൻെറ സുഗമമായ നടത്തിപ്പിന് ഇതു് ഒരു വലിയ പരിമിതി നല്കുന്നു.

4. ഓരോ വിദ്യാഭ്യാസജില്ലയിലും അറുപതോടടുത്തു വിദ്യാലയങ്ങളുണ്ട്. ഓരോ സ്കൂളിലും ഏകദേശം രണ്ടായിരം വിദ്യാർത്ഥികൾ വീതം പഠിക്കുന്നു. ഇന്നത്തെ പരിമിതികളൊക്കെയുണ്ടെങ്കിലും ജില്ലാടിസ്ഥാനത്തിലും സംസ്ഥാനാടിസ്ഥാനത്തിലും നടത്തപ്പെടുന്ന യുവജനോത്സവങ്ങൾക്കു വളരെയധികം കുട്ടികൾ പങ്കെടുക്കുന്നു. തുകയുടെ പരിമിതിയും പങ്കെടുക്കുന്നവരുടെ ബാഹുല്യവുംമൂലം കേവലം ഒന്നരയോ രണ്ടോ ദിവസംകൊണ്ടു പരിപാടികൾ തീർക്കുവാൻ സംഘാടകർ നിർബ്ബദ്ധരായിത്തീരുന്നു.

5. ജില്ലാമത്സരങ്ങളിലും സംസ്ഥാനമത്സരങ്ങളിലും ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കുന്ന വിദ്യാർത്ഥികൾക്കു സർട്ടിഫിക്കററുകൾ കൊടുക്കുന്നു. വിദ്യാലയങ്ങൾക്കും വിദ്യാഭ്യാസജില്ലകൾക്കും റോളിങ്കപ്പുകൾ ഏർപ്പെടുത്തിയിരിക്കുന്നു. കുറേക്കൂടി വിലപിടിപ്പുള്ള എന്തെങ്കിലും സാധനങ്ങൾ സമ്മാനമായി കൊടുത്താൽ മെച്ചപ്പെട്ട തോതിലുള്ള നല്ല മത്സരങ്ങൾ ഉണ്ടാകുവാൻ അതു സഹായകമായിരിക്കും.

ഇന്നത്തെ യുവജനോത്സവങ്ങളുടെ രീതിയും നിലവാരവും ഉയർത്തുന്നതിനും വിദ്യാർത്ഥികളുടെ ഇടയിൽ ഇതു സാർവ്വത്രികമാക്കുന്നതിനും ചില നിർദ്ദേശങ്ങൾ ഞാൻ വയ്ക്കുകയാണ്.

1. ഗെയിംസ്ഫീസുപോലെതന്നെ അപ്പർ പ്രൈമറി വിഭാഗത്തിലും ഹൈസ്കൂൾ വിഭാഗത്തിലും കുട്ടി ഒന്നിനു് ഒരു രൂപാ നിരക്കിൽ സ്പെഷ്യൽ ഫീസു ചുമത്തുകയും ആ തുക മുഴവനും ലളിതകലകളുടെ പ്രോത്സാഹനത്തിനായി മാത്രം ചെലവഴിക്കയും വേണം.

2. ജില്ലായുവജനോത്സവത്തിനും സംസ്ഥാനയുവജനോത്സവത്തിനും വേണ്ടിവരുന്ന തുകയുടെ പകുതിയെങ്കിലും ഗ്രാൻറായി കൊടുക്കത്തക്കവണ്ണം സംസ്ഥാന ബഡ്ജററിൽ വകയിരുത്തേണ്ടതാണു്.

3. ആഴ്ചയിൽ കുറഞ്ഞതു രണ്ടു പീരിയഡ് എങ്കിലും സംഗീതം, നൃത്തം, നാടകം എന്നിവയ്ക്കു വേണ്ടി നീക്കിവയ്ക്കുകയും അഭിരുചിയുള്ള അദ്ധ്യാപകരെ ഓരോ വിഭാഗത്തിനും പരിശീലനം കൊടുക്കുന്നതിനു നിയോഗിക്കേണ്ടതുമാണു്. ലളിതകലകൾ ഐച്ഛികവിഷയങ്ങളായി തെരഞ്ഞെടുക്കുന്നവരെ മററു ചില ക്ലാസ്സുകളിൽനിന്നു് ഒഴിവാക്കേണ്ടതാണു്.

4. സാധാരണ പാഠ്യവിഷയങ്ങളിൽപ്പെടുന്ന പ്രസംഗം, കഥനം തുടങ്ങിയവ യുവജനോത്സവത്തിൻെറ ഐററങ്ങളിൽ ഉൾപ്പെടുത്താതിരിക്കണം.

5. മത്സരങ്ങൾ അപ്പർപ്രൈമറി ക്ലാസ്സുകളിലേയും ഹൈസ്കൂൾ ക്ലാസ്സുകളിലേയും വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്കു മാത്രമായി നടത്തേണ്ടതാണു്. പ്രൈമറിഘട്ടം ഇതിനുള്ള തയാറെടുപ്പിൻെറ കാലമായി പരിഗണിക്കേണ്ടതാണു്.

6. മത്സരങ്ങളിൽ പങ്കെടുക്കുന്നവർക്കു സ്കൂൾ യൂത്തുഫെസ്റ്റിവലിനു രണ്ടു് അവസരങ്ങൾ കൊടുക്കണം. ജില്ലാതലത്തിലുള്ള മത്സരങ്ങൾക്കു വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നതിൽ ഒരു ഉന്നതമാനദണ്ഡം പുലർത്തണം.

7. അനതിദൂരഭാവിയിൽ ഓരോ വിദ്യാഭ്യാസജില്ലയ്ക്കും ഗ്രീൻറും, കർട്ടൻ, വൈദ്യുതീകരണ സൗകര്യങ്ങൾ, മൈക്കു് ഇവയോടുകൂടിയതും പതിനായിരം പേർക്കെങ്കിലും ഇരിപ്പിടസൗകര്യങ്ങൾ ഉള്ളതുമായ ഒരു ഓപ്പൺ തിയേററർ ഉണ്ടാകേണ്ടതാണു്.

8. വ്യക്തികളായിട്ടുള്ള മത്സരങ്ങളിലെ വിജയികൾക്കു സർട്ടിഫിക്കററിനു പുറമേ മെഡലുകളോ കപ്പുകളോ ഏൎപ്പെടുത്തേണ്ടതാണു്.

9. സ്റ്റേററ് യൂത്തുഫെസ്റ്റിവലിലെ വിജയികളെ മദ്ധ്യവേനൽ അവധിക്കാലത്തു് ഇന്ത്യയിലെ പ്രധാനപ്പെട്ട ടൂറിസ്റ്റ് കേന്ദ്രങ്ങളിൽ വിനോദയാത്രയ്ക്കായി കൊണ്ടുപോകാവുന്നതാണു്. കേന്ദ്രഗവൺമെൻറ് ഗ്രാൻറു നല്കിയും മററും ഇപ്രകാരമുള്ള യാത്രകളെ പ്രോത്സാഹിപ്പിക്കുന്നുമുണ്ടു്.

# അഖിലകേരളവിദ്യാലയ കലാസംഘടന ആവശ്യം

എസ്. ഗണേശയ്യർ

സെക്കണ്ടറിവിദ്യാലയങ്ങളിൽ പഠിക്കുന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ കലാവിരുതു പ്രകടിപ്പിക്കുവാനുള്ള അവസരമായിട്ടാണു വിദ്യാലയ യുവജനോത്സവങ്ങൾ നടത്തപ്പെടുന്നതു്. ഈ സംരംഭം കേരളത്തിൽ ആരംഭിച്ചതു് കേരളപ്പിറവിയോടുകൂടിയാണു്. കൂട്ടത്തിൽ മറെറാന്നു പറയട്ടെ—സ്കൂൾ വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ നിലവാരത്തിൽ ഇത്തരത്തിലുള്ള യുവജനോത്സവം നടത്തുന്ന ഭാരതത്തിലെ ഒരേ ഒരു പ്രദേശം കേരളമാണു്.

യുവജനോത്സവം ആരംഭിച്ചിട്ടു് ഒരു വ്യാഴവട്ടം കഴിഞ്ഞു. സ്കൂൾനിലവാരത്തിലും, വിദ്യാഭ്യാസജില്ലാനിലവാരത്തിലും, സ്റ്റേററ് നിലവാരത്തിലും യുവജനോത്സവം നടത്തിവരുന്നു. പ്രസ്തുത ഉത്സവങ്ങളിൽ താഴെപ്പറയുന്ന കലാപ്രകടനങ്ങളാണു നടന്നുവരുന്നതു്.

1. എ. ഡ്രായിംഗ് (പെൻസിൽ)
   ബി. പെയിൻറിംഗ് (വാട്ടർകളർ)
2. വായ്പാട്ടു്
   എ. ശാസ്ത്രീയസംഗീതം
   ബി. ലഘുസംഗീതം.
3. വാദ്യം
   എ. തന്ത്രിവാദ്യം (വീണ, വയലിൻ)
   ബി. സുഷിരവാദ്യം (പുല്ലാങ്കുഴൽ, നാദസ്വരം)
   സി. താളവാദ്യങ്ങൾ (മൃദംഗം, ഗിഞ്ചറ, ഘടം).
4. നൃത്തം (ഒരാൾ തനിച്ചുള്ളതു്—പെൺകുട്ടികൾ മാത്രം)
   എ. ഭരതനാട്യം
   ബി. നാടോടിനൃത്തം
5. നൃത്തം (ഒരാൾ തനിച്ചുള്ളതു്. പെൺകുട്ടികൾക്കും, ആൺകുട്ടികൾക്കും)

ഏ. കഥകളി
ബി. ഭരതനാട്യവും കഥകളിയും ഒഴിച്ചുള്ള ശാസ്ത്രീയ നൃത്തങ്ങൾ.
സി. ഓട്ടൻതുള്ളൽ

6. സാഹിത്യം
ഏ. വാചാപ്രസംഗം
ബി. കഥനം

7. സംഘയത്നം
ഏ. സമൂഹഗാനം
ബി. സംഘനൃത്തം
സി. നാടകം

കുട്ടികളുടെ വിവിധകലാരൂപങ്ങളിലുള്ള നൈപുണ്യം പ്രകടിപ്പിക്കുന്നതിനു വേണ്ടത്ര സന്ദർഭങ്ങൾ നല്കുന്ന വിവിധകലാപരിപാടികൾ ഉൾപ്പെടുത്തിക്കൊണ്ടുള്ള യുവജനോത്സവം അഭിനന്ദനീയവും പ്രോത്സാഹനാർഹവും ആയ ഒരു സംരംഭമാണെന്നു പ്രത്യേകിച്ചുപറയേണ്ടതില്ല. എന്നാൽ മുൻപറഞ്ഞ ചില ഇനങ്ങളിൽ ചുരുക്കം ചില മാററങ്ങൾ വരുത്തുന്നതു് കൂടുതൽ പ്രയോജനപ്രദമായിരിക്കുമെന്നു തോന്നുന്നു.

1. തന്ത്രിവാദ്യങ്ങളിൽ വീണയും വയലിനും ഒരൊററ ഇനമായി പരിഗണിച്ചു് പ്രകടനം നടത്തുന്നതും പ്രയോക്താവിൻെറ സാമർത്ഥ്യം നിർണ്ണയിക്കുന്നതും ശരിയാണെന്നു തോന്നുന്നില്ല. വീണയും വയലിനും കൈകാര്യംചെയ്യുന്ന രീതിയിൽ പ്രകടമായ വ്യത്യാസമുണ്ടു്. മാത്രമല്ല, മിടുക്കു് ഉള്ളതിനാൽ വീണാവാദനം താരതമ്യേന സുഗമമാണുതാനും. അതുകൊണ്ടു് ഈ രണ്ടു വാദ്യങ്ങളും രണ്ടു പ്രത്യേക ഇനങ്ങളായിത്തന്നെ പരിഗണിക്കപ്പെടണം.

2. താളവാദ്യങ്ങളുടെ കൂട്ടത്തിൽ മൃദംഗം, ഗിഞ്ചറ, ഘടം, മുതലായ കച്ചേരികൾക്കു പയോഗിക്കുന്ന ഉപകരണങ്ങൾ മാത്രമേ ഉൾപ്പെടുത്തിയിട്ടുള്ളു. അവയെ ഒരിനമായിത്തന്നെ പരിഗണിച്ചിട്ടുമുണ്ടു്. എന്നാൽ ഒററയ്ക്കുതന്നെ സാധാരണ പ്രയോഗിച്ചുവരുന്ന നമ്മുടെ നാടൻവാദ്യങ്ങളുടെ പ്രകടനത്തിനും സൗകര്യം ഉണ്ടാകേണ്ടതാണു്. ചെണ്ട, തിമില, ഇടയ്ക്ക, മദ്ദളം ഈ വാദ്യങ്ങൾ ഉൾപ്പെടുത്തി മറെറാരിനം പരിപാടികൂടി അവതരിപ്പിക്കുവാൻ സൗകര്യം കൊടുക്കുന്നതു നന്നായിരിക്കും.

3. ഭരതനാട്യവും കഥകളിയും ഒഴിച്ചുള്ള ശാസ്ത്രീയനൃത്തങ്ങൾ ഒരിനമായി ഉൾപ്പെടുത്തിയിട്ടുണ്ടു്. ഒരുപക്ഷേ, ഗുരു ഗോപിനാഥ് നൂതനമായി അവതരിപ്പിച്ച പ്രസ്ഥാനം പ്രകടിപ്പിക്കാനുള്ള അവസരമായിട്ടായിരിക്കണം ഈ ഒരിനം ഏർപ്പെടുത്തിയിട്ടുള്ളതു്. പക്ഷേ, കഴിഞ്ഞ കാലങ്ങളിലെ അനുഭവത്തിൽനിന്നു് ശാസ്ത്രീയ അടിസ്ഥാനമൊന്നുമില്ലാത്ത— വേർതിരിച്ചറിയാൻ നിവൃത്തിയില്ലാത്ത—പലവിധ നൃത്തപ്രകടനങ്ങളാണു കണ്ടിട്ടുള്ളതു്. ഈ ഒരിനം തുടന്നു നടത്തണമെന്നുള്ളപക്ഷം, ഉദ്ദേശിക്കുന്ന നൃത്തത്തിൻെറ വ്യക്തമായ ശാസ്ത്രീയനാമവും രൂപവും നിർണ്ണയിക്കേണ്ടതാണു്. മണിപുരി, കഥക്, കുച്ചിപ്പുടി മുതലായ ശാസ്ത്രീയനൃത്തവിഭാഗങ്ങൾ നിർദ്ദേശിക്കപ്പെടാൻ സാധിക്കുമെങ്കിലും ആ നൃത്തങ്ങളുടെ ശരിയായ ശാസ്ത്രീയരീതിയിലുള്ള പരിശീലനം നല്കുന്നതിനും പ്രകടിപ്പിക്കുന്നതിനും, പ്രകടനത്തിൻെറ യോഗ്യത നിർണ്ണയിക്കുന്നതിനും, വളരെയേറെ ബുദ്ധിമുട്ടുള്ളതുകൊണ്ടു് അവ പ്രകടിപ്പിക്കാൻ ഒരുപക്ഷേ, സൗകര്യം നല്കാമെങ്കിലും മത്സരങ്ങളിൽനിന്നു് ഒഴിവാക്കേണ്ടതാണു്.

കേരളത്തിലെ എല്ലാ വിദ്യാലയങ്ങളും പ്രതിനിധീകരിക്കപ്പെട്ടിട്ടുള്ള കേരള സ്കൂൾസ് അതലററിക് അസോസിയേഷൻ എന്നൊരു സംഘടനയുണ്ടല്ലോ. സംഘടനയ്ക്കു ജില്ലാഘടകങ്ങളും സ്റ്റേററ്തലത്തിലുള്ള ഒരു ഘടകവും ഉണ്ടു്. ഈ സംഘടനാപ്രവത്തനത്തിനു് നിശ്ചിതനിബന്ധനകൾ ഉണ്ടു്. വിദ്യാഭ്യാസഡയറക്ടർ, സ്റ്റേററ്സംഘടനയുടെ ഔദ്യോഗികനിലയിലുള്ള അദ്ധ്യക്ഷനാണു്. ജില്ലാവിദ്യാഭ്യാസോദ്യോഗസ്ഥന്മാർ, ജില്ലാഘടകങ്ങളുടെ ഉദ്യോഗസ്ഥന്മാരും. വിദ്യാലയങ്ങളുടെ പ്രതിനിധികൾ, ജില്ലാഘടകങ്ങളുടെ അംഗങ്ങളേയും സെക്രട്ടറിമാരേയും ഉപാദ്ധ്യക്ഷന്മാരേയും തെരഞ്ഞെടുക്കുന്നു. ജില്ലാസംഘടനാപ്രതിനിധികൾ, സ്റ്റേററ്സംഘടനയുടെ ഉപാദ്ധ്യക്ഷന്മാരെയും സെക്രട്ടറിയേയും അംഗങ്ങളേയും തെരഞ്ഞെടുക്കുന്നു. പ്രസ്തുത സംഘടനകളാണു് വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ കായികവിനോദങ്ങളുടേയും കളികളുടേയും മത്സരങ്ങളുടേയും ചുമതല വഹിക്കുന്നതു്. അവയുടെ പ്രവത്തനത്തിനു വേണ്ട ധനം വിദ്യാലയങ്ങളുടെ സ്പെഷ്യൽ ഫീസിനത്തിൽനിന്നു സംഭാവനയായും സക്കാരിൽനിന്നു ഗ്രാൻറായും ലഭിക്കുന്നു.

മുൻപറഞ്ഞ സംഘടനകൾ ജില്ലാതലത്തിൽ സ്പോർട്ട്സും, ഗെയിംസും സംഘടിപ്പിക്കുകയും മത്സരങ്ങൾ നടത്തുകയും സ്റ്റേററ്നിലവാരത്തിലുള്ള മത്സരങ്ങളിൽ പങ്കെടുക്കാനുള്ള വിദ്യാർത്ഥികളെ തെരഞ്ഞെടുത്തു പരിശീലിപ്പിച്ചു് അയ

യ്യുകയും ചെയ്യുന്നു. സ്റ്റേററ്തലത്തിലുള്ള സംഘടന സ്റ്റേററടിസ്ഥാനത്തിൽ മത്സരങ്ങൾ നടത്തുന്നു. അതിൽ സമർത്ഥരായ വിദ്യാർത്ഥിനീവിദ്യാർത്ഥികളെ തെരഞ്ഞെടുത്തു് വേണ്ടുവോളം പരിശീലനം കൊടുത്തു് ദേശീയമത്സരങ്ങൾക്കു് അയയ്ക്കുന്നു. ഈ സംഘടനകൾ കഴിഞ്ഞ ഒരു വ്യാഴവട്ടക്കാലം പ്രവർത്തിച്ചതിൻെറ ഫലമായി ദേശീയതലത്തിൽ കേരളത്തിനു് വമ്പിച്ച നേട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്. മാത്രമല്ല, സ്റ്റേററിൽ ഉന്നതനിലവാരം പുലർത്തി സ്പോർട്ട്സിലും ഗയിംസിലും സമ്മാനം നേടിയ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു് ഉപരിപഠനത്തിനു് സ്കോളർഷിപ്പുകൾ നല്കി പ്രോത്സാഹനം നല്കിവരുന്നു.

എന്നാൽ, ഇപ്രകാരമുള്ള ജില്ലാസംഘടനകളോ, സ്റ്റേററ്സംഘടനയോ യുവജനോത്സവത്തിനു് ഇനി ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. ഇമ്മാതിരി സംഘടനകളുടെ അഭാവം യുവജനോത്സവങ്ങളെ സാരമായി ബാധിച്ചിട്ടുണ്ടു്. ജില്ലാതലത്തിലും സ്റ്റേററ്തലത്തിലും യുവജനോത്സവങ്ങൾ നടത്തുന്നതിനു് കായികമത്സരങ്ങളും കളികളും നടത്തുന്നതിനേക്കാൾ വളരെ കൂടുതൽ ചെലവുണ്ടെന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണു്. ചെലവു കൂടുന്നതിനുള്ള ഒരു പ്രധാനകാരണം കലോത്സവങ്ങളിൽ പങ്കെടുക്കുന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ സമൂഹജീവിതം (Community life) ആണു്. ജില്ലായുവജനോത്സവത്തിനും സ്റ്റേററ്യുവജനോത്സവത്തിനും സമൂഹജീവിതം കൂടിയേ കഴിയൂ. കലാപ്രകടനത്തിൽ പങ്കെടുക്കുന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു് നേതൃത്വം നല്കുന്ന അദ്ധ്യാപകരും സമൂഹജീവിതത്തിൽ പങ്കുകൊള്ളേണ്ടിയിരിക്കുന്നു. ഉദ്ദേശം അഞ്ഞൂറോ അറുനൂറോ ആളുകൾ ജില്ലായുവജനോത്സവത്തോടു ചേർന്നു് രണ്ടുദിവസം സമൂഹജീവിതം നടത്തേണ്ടിവരും. സ്റ്റേററ്യുവജനോത്സവത്തിനു് മൂന്നുദിവസം സമൂഹജീവിതത്തിൽ പങ്കുകൊള്ളേണ്ടിവരുന്ന കൊച്ചുകലാകാരന്മാരുടെയും കലാകാരികളുടെയും അദ്ധ്യാപകരുടെയും എണ്ണം ഏറെക്കുറെ ആയിരമായിരിക്കും. കൂടാതെ കലാപ്രകടനങ്ങൾക്കു വേണ്ട രംഗസംവിധാനത്തിനും നല്ലൊരു തുക ചെലവാകുന്നുണ്ടു്. സമൂഹജീവിതത്തിനും രംഗസംവിധാനത്തിനും ചെലവാകുന്ന തുകയുടെ വളരെ തുച്ഛമായ ഒരംശം മാത്രമേ സക്കാരിൽനിന്നു ഗ്രാൻറായി നല്കാൻ പററുകയുള്ളു. കൂടുതലായി വേണ്ടിവരുന്ന ഗണ്യമായ ഒരു തുക കലോത്സവം നടക്കുന്ന പ്രദേശത്തെ ജനങ്ങളുടെ ആതിഥ്യമര്യാദയിൽനിന്നു മാത്രമാണു ലഭിക്കേണ്ടതു്.

അതലററിക് അസോസിയേഷൻ, സ്പോർട്ട്സും ഗെയിംസും നടത്തുമ്പോൾ പങ്കെടുക്കുന്ന കുട്ടികൾക്കു് സമൂഹജീവിതം നിർദ്ദേശിക്കപ്പെട്ടിട്ടില്ല. മത്സരങ്ങൾ നടത്തുന്നതിനുള്ള ചെലവു്—കുട്ടികളുടെ യാത്രച്ചെലവുൾപ്പെടെ—വിദ്യാലയങ്ങളിലെ സ്പെഷ്യൽഫീസിൽനിന്നും, സക്കാരിൽനിന്നു ലഭിക്കുന്ന ഗ്രാൻറിൽനിന്നും, സംഘടന ചെലവാക്കുന്നു.

മുൻപറഞ്ഞ കാര്യങ്ങൾ ഒരു വ്യക്തമായ ഉദ്ദേശത്തോടെയാണു് എടുത്തുപറഞ്ഞതു്. കേരള സ്കൂൾസ് അതലറ്റിക്അസോസിയേഷൻപോലെതന്നെ ഒരു അഖിലകേരളവിദ്യാലയകലാസംഘടനയും (All Kerala Schools' Arts Association) അതിൻെറ ഘടകങ്ങളായി ജില്ലാ സംഘടനകളും ഉണ്ടാകണം. അവയ്ക്കു് ഒരു നിയമാവലി വേണം. ഈ കലാസംഘടനകൾ യുവജനോത്സവത്തിൽ പങ്കെടുക്കുന്ന വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്കു വേണ്ട പരിശീലനം നല്കുന്നതിലും, അവക്ക് കലാപ്രകടനങ്ങൾ നടത്തുന്നതിനു വേണ്ടത്ര അവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്നതിലും ശ്രദ്ധിക്കുകയും നേതൃത്വം നല്കുകയും വേണം. സ്പൗട്ടിംഗും എക്സ്കേർഷനും ഫീസിൽനിന്നും 20 ശതമാനവും, ഹോബിയും ക്രാഫ്ററും ഫീസിൽനിന്നും മുപ്പതോ നാല്പതോ ശതമാനവും കേരളാവിദ്യാലയകലാസംഘടനയുടെ സ്റ്റേററും ജില്ലയും ഘടകങ്ങൾക്കു സംഭാവനയായി നല്കണം. അതോടൊപ്പം സക്കാരിൽനിന്നും നല്കുന്ന ഗ്രാൻറും സംഘടനയ്ക്കു ലഭിക്കണം, കലാസംഘടനാപ്രവർത്തനത്തിനു വേണ്ട പണമായി.

സംഘടനയുടെ പ്രവർത്തനത്തിൽ പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ട കാര്യങ്ങൾ:

1. കലാപ്രകടനനൈപുണ്യമുള്ള വിദ്യാർത്ഥിനീവിദ്യാർത്ഥികളെ കണ്ടുപിടിക്കുക.
2. അവക്ക് വേണ്ട പരിശീലനം നല്കുന്നതിനു് ഏർപ്പാടുചെയ്യുക.
3. സമ്മർക്യാമ്പുകൾ ഏർപ്പെടുത്തി ഏകാഗ്രമായി കുട്ടികൾക്കു് കലാപരിശീലനം നടത്തുന്നതിനു് അവസരം നല്കുക.
4. കഥകളി, മററു നൃത്തങ്ങൾ മുതലായവ രംഗത്തു പ്രകടിപ്പിക്കുവാൻ ആവശ്യമുള്ള പശ്ചാത്തലസംഗീതത്തിനും ഉപകരണങ്ങൾക്കും ഏർപ്പാടുചെയ്യുക.
5. കലാരംഗത്തു പ്രശോഭിക്കുവാൻ കഴിവുള്ള വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു് അത്യാവശ്യമുണ്ടെങ്കിൽ മാത്രം പരിമിതമായി ധനസഹായം നല്കി പരിശീലനസൗകര്യം കൊടുക്കുക.

സ്പോർട്ട്സിനും ഗയിംസിനും ഉന്നതനിലവാരം പുലർത്തി സമ്മാനങ്ങൾ നേടുന്ന വിദ്യാ

ത്ഥിനീവിദ്യാത്ഥികഠംക്കു കൊടുക്കുന്നതുപോലു ള്ള സ്കോളർഷിപ്പ്, സ്റ്റേററു നിലവാരത്തിൽ ഉന്നതനിലവാരം പുലത്തി കലാപ്രകടനത്തിനു സമ്മാനം നേടുന്ന വിദ്യാത്ഥിനീവിദ്യാത്ഥികഠംക്കും നല്ലണം. പ്രസ്തുത സ്കോളർഷിപ്പുകഠം അവരുടെ ഉപരിപഠനത്തിനു പ്രയോജനകരമായിരിക്കും; മാത്രമല്ല, കൊച്ചു കലാകാരന്മാക്കും കലാകാരികഠംക്കും പരിശീലനത്തിനും പ്രകടനത്തിനും പ്രോത്സാഹനവും.

മുൻപറഞ്ഞ നിർദ്ദേശങ്ങഠം രക്ഷാകത്താക്കളുടെയും സർക്കാരിൻെറയും പരിഗണനയ്ക്കും അംഗീകരണത്തിനുമായി സമപ്പിച്ചുകൊണ്ടു്, അവരുടെ പ്രോത്സാഹനത്തിൻെറയും സഹായസഹകരണങ്ങളുടെയും ഫലമായി അടുത്ത തലമുറയിൽ മികച്ച കലാകാരന്മാരെയും കലാകാരികളെയും കലാരസികരെയും വളത്തിയെടുക്കണം എന്നുള്ള പ്രാത്ഥനയോടുകൂടി ഈ ലേഖനം ഉപസംഹരിച്ചുകൊള്ളട്ടെ.



# യഥാത്ഥ കലാകാരന്മാക്കാണോ സമ്മാനം നൽകുന്നതു്?

## കലാമണ്ഡലം കൃഷ്ണൻനായർ



നാം ഇന്നു നടത്തുന്ന യുവജനകലോത്സവം അതിന്റെമൗലികമായആദർശത്തെ എത്രമാത്രംനിലനിറുത്തുന്നുണ്ടു്,നിവ്വഹിക്കുന്നുണ്ടു്എന്നു് ഇടയ്ക്കെങ്കിലും പരിശോധിക്കേണ്ടതത്യാവശ്യമാണു്.

മൂന്നു ലവലുകളിലായി യുവജനോത്സവം ഇന്നു് നിലവിലുണ്ടു്. ഇവയിലോരോന്നിലും ഓരോ വിഷയങ്ങളിൽ മത്സരങ്ങഠം നടക്കുന്നു. ആദ്യത്തെ രണ്ടു ലവലുകളിലും ഒന്നാംസമ്മാനത്തിനഹ്രായ വിദ്യാത്ഥികളെ ഒടുവിൽ മത്സരിപ്പിച്ചു്, സ്റ്റേററ്ലവലിൽ ഒന്നും രണ്ടും സമ്മാനങ്ങഠം ഓരോ വിഷയത്തിനും നല്ലുന്നു. ഇങ്ങനെ സമ്മാനാഹ്രരാകുന്ന വിദ്യാത്ഥികഠം യഥാത്ഥത്തിൽ ആ വിഷയത്തിൽ വേണ്ടത്ര അറിവും കഴിവും ഉള്ളവരാണോ? കഴിവുള്ളവരെല്ലാം സമ്മാനാഹ്രരാകുന്നുണ്ടോ? നിഷ്പക്ഷമായി ചിന്തിക്കേണ്ട കാര്യങ്ങളാണിവ.

ഇന്നത്തെ സമ്പ്രദായമനുസരിച്ചു സമ്മാനാഹ്രരാകുന്ന വിദ്യാത്ഥികഠം അതാതു വിഷയങ്ങളിൽ വേണ്ടത്ര അറിവോ കഴിവോ ഉള്ളവരായിരിക്കണമെന്നില്ല. ഉദാഹരണമായി കഥകളിമത്സരംതന്നെ എടുക്കാം. പത്തു മിനിററാണു് ഒരു സോളോ ഐററത്തിൻെറ സമയം. ഒരു കുട്ടി ഈ പത്തു മിനിററുകൊണ്ടു് അവൻെറ കഴിവു പ്രദശിപ്പിക്കണം. ഈ പത്തു മിനിററുനേരത്തേക്കു വേണ്ട പ്രകടനമേ അവിടെ ആവശ്യമുള്ളു. അങ്ങനെ പ്രദശിപ്പിച്ചു് ഒരുവൻ സമ്മാനാഹ്രനായി എന്നുവെയ്ക്കുക. ഇന്നത്തെ അവസ്ഥയിൽ ആ കുട്ടിക്കു കഥകളിയിൽ വേണ്ടത്ര പരിജ്ഞാനം ഉണ്ടാവണമെന്നില്ല. ഒരുപക്ഷേ, അവൻ ആടിയ പദംതന്നെ ഏതു കഥയിലുള്ളതാണെന്നോ ആരുടെ പദമാണെന്നോ അവനറിയില്ലായിരിക്കാം. ആ പദത്തിന്റെ രാഗമെന്തു്, താളമെന്തു് എന്നൊന്നുമറിയാനവൻ മെനക്കെട്ടിരിക്കയില്ല. ഈ ഒരവസരത്തിനുവേണ്ടി ഏതെങ്കിലും കഥകളിയദ്ധ്യാപകനെക്കൊണ്ടു് പത്തു മിനിററിൽ ഒതുങ്ങുന്ന ഒരു പദം ആ കുട്ടിയെ പഠിപ്പിക്കുന്നു. അതിനു് ഒരാഴ്ചയോ കൂടിയാൽ ഒരുമാസമോ അവർ ചെലവഴിച്ചിട്ടുണ്ടാകും. കുട്ടി കാഴ്ചയിൽ നല്ലവനും കലാവാസനയുള്ളവനുമായിരിക്കും. പ്രൈസ് വാങ്ങുവാൻ ഇത്രയെല്ലാം മതി. നേരിട്ടനുഭവമുള്ളതുകൊണ്ടാണു ഞാനിത്ര കണിശമായി പറയുന്നതു്. ഇതുകൊണ്ടു് ആ കുട്ടിക്കോ ആ കലയ്ക്കോ എന്താണു പ്രയോജനം? കുട്ടികഠംക്കു കലാപരിജ്ഞാനം ഉണ്ടാകുവാൻവേണ്ടിയാണല്ലോ മത്സരങ്ങഠം നടത്തുന്നതു്; അപ്പോഠം അവരുടെ കഴിവുകളെ ശരിയായി പരിശോധിച്ചറിയുവാനുള്ള സൗകര്യങ്ങഠംകൂടി ഈ അവസരത്തിലുണ്ടാക്കേണ്ടതാണു്. അതായതു് കുട്ടികഠം സമ്മാനാഹ്രരാകുന്നതു് അവരുടെ അറിവിനെയും സാമത്ഥ്യത്തെയും പൂണ്ണമായും ആശ്രയിച്ചായിരിക്കണം. അതിനുവേണ്ടി പ്രകടനത്തോടൊപ്പം എഴുത്തുപരീക്ഷയോ അഭിമുഖപരിശോധനയോ നടപ്പിൽ വരുത്താൻ വിഷമമുള്ള കാര്യമല്ല. ഇങ്ങനെ ചെയ്യുമ്പോഠം ഇന്നു നാം കാണുന്ന കോപ്പിരാട്ടികളിക്കൊന്നും ആളുകഠം മുതിരുകയില്ല. ഇതുകൊണ്ടു് കുട്ടികളിൽ കലാവാസന വളത്തുവാനും കലകളെ തനതുരൂപങ്ങളിൽ വളത്തിയെടുക്കുവാനും കഴിയുമെന്നുള്ള കാര്യം നിവ്വിവാദമാണു്.

കലാമത്സരങ്ങഠം നടത്തുന്നതിനു പിന്നിൽ നിശ്ചിതമായ അഭ്യസനംകൂടി ആവശ്യമാണു്. യൂത്തു് ഫെസ്റ്റിവലിനുവേണ്ടിമാത്രം എന്തെങ്കി

ല്യം പഠിക്കുക എന്നുള്ള ഇന്നത്തെ സമ്പ്രദായം ആക്കും പ്രയോജനം ചെയ്യുകയില്ല. നല്ല അദ്ധ്യാപകരുടെ കീഴിൽ കഴിവുള്ള വിദ്യാർത്ഥികൾ ചിട്ടയനുസരിച്ച് ഓരോ കലകളിലും അഭ്യസനം നടത്തണം. അതായത് ഇത്തരം കലോത്സവങ്ങളിൽ പങ്കെടുക്കുവാനും അങ്ങനെ കലാവാസനയുള്ള കുട്ടികളെ വളർത്തിയെടുക്കുവാനും അതിൽക്കൂടി പ്രശസ്തി നേടാനും മുതിരുന്ന സ്ഥാപനങ്ങൾ ആ കലകൾക്ക സ്ഥിരം ക്ലാസ്സുകൾതന്നെ അവരുടെ സ്ഥാപനങ്ങളിൽ ഏർപ്പെടുത്തണം. അങ്ങനെ കുട്ടികളിൽ അവരുടെ പ്രായത്തിനനുസരിച്ച സാമാന്യമായ കലാബോധം ഉളവാക്കണം. ഈ അഭ്യസനം മിഡിൽക്ലാസ്സുകൾ തൊട്ട സർവ്വകലാശാലകൾവരെ പടിപടിയായി ഉയർത്തിക്കൊണ്ടുവരാം. കലോത്സവങ്ങളിൽ അതനുസരിച്ചുള്ള മത്സരച്ചട്ടങ്ങളും വെയ്ക്കാം.

ഒന്നുരണ്ടു വർഷങ്ങൾക്കുമുൻപ് നമ്മുടെ ഗവണ്മെൻറ് സ്ക്കൂൾസിലബസ് കമ്മററി വിളിച്ചുകൂട്ടി ഹൈസ്കൂൾ ക്ലാസ്സുകളിൽ കഥകളി ഉൾപ്പെടുത്തുവാനുള്ള പദ്ധതികൾ ആസൂത്രണം ചെയ്യുകയുണ്ടായി. എന്നാൽ അതിനെപ്പററി പിന്നീട് ഒന്നുംതന്നെ കേൾക്കുകയുണ്ടായില്ല. ഇന്ന് കേരളത്തിൽ കൊല്ലംകോട്ടും വെള്ളിനേഴിയും ഹൈസ്കൂളുകളിൽ കഥകളി പാഠ്യവിഷയമാക്കിയിട്ടുണ്ട്. അതുകൊണ്ടായില്ല. ഓരോ ഡിസ്ട്രിക്റ്റിലും രണ്ടോ മൂന്നോ സ്ക്കൂളുകളിലെങ്കിലും ശാസ്ത്രീയകലകൾ അഭ്യസിപ്പിക്കണം. അക്കാദമികളിൽ കോഴ്സുകൾ പൂർത്തിയാക്കിയ അനേകം കലാകാരന്മാർ ഇന്നു കേരളത്തിലുണ്ട്. അതുകൊണ്ട് ഈ വിഷയങ്ങളിൽ അദ്ധ്യാപകരെ കിട്ടാതെ വിദ്യാലയങ്ങൾ വിഷമിക്കുകയില്ല.

ഇനി ചിന്തിക്കേണ്ട മറെറാരു പ്രധാനകാര്യമുണ്ട്. യഥാർത്ഥത്തിൽ സമ്മാനമർഹിക്കുന്ന കുട്ടികൾക്ക മത്സരങ്ങളിൽ സമ്മാനം ലഭിക്കുന്നുണ്ടോ? മിക്കവാറും ഇല്ലെന്നുള്ളതാണു പരമാർത്ഥം. ഇതിനു കലോത്സവഭാരവാഹികളെയും ജഡ്ജിമാരെയും ജനങ്ങൾ കുററം പറയുന്നുണ്ട്. സമുദായത്തിൽ ഉന്നതസ്ഥാനമർഹിക്കുന്ന വ്യക്തികളുടെ കുട്ടികൾക്ക സമ്മാനം നല്കാതിരിക്കാൻ ചിലക്കു ഭയമാണ്. ആ സമുന്നതവ്യക്തികളാകട്ടെ, തങ്ങളുടെ കുട്ടികൾക്ക സമ്മാനം ലഭിച്ചില്ലെങ്കിൽ ചന്ദ്രഹാസമിളക്കുകയും ചെയ്യും. ഇതിൽ ആരാണു കൂടുതൽ തെററുകാർ? ജഡ്ജിമാർ കൂടുതൽ മാർക്കിട്ട കുട്ടികൾക്ക് ഒന്നാംസമ്മാനം ലഭിക്കാതിരുന്നിട്ടുള്ള സംഭവങ്ങൾ എനിക്കറിയാം. അങ്ങനെയുള്ള കുട്ടികളുടെ രക്ഷിതാക്കളും അദ്ധ്യാപകരും ഈ അനീതിക്കെതിരെ ശബ്ദമുയർത്താൻ ഭയപ്പെടുന്നവരോ കഴിവില്ലാത്തവരോ ആയിരിക്കും. പിന്നെ ഇത്തരം മത്സരങ്ങൾകൊണ്ടുള്ള പ്രയോജനം എന്താണ്?

നിഷ്പക്ഷമായി കുട്ടികളുടെ കഴിവിനെ വിലയിരുത്തുവാൻ ജഡ്ജിമാരെ അനുവദിക്കണം. അവരുടെ അഭിപ്രായങ്ങളെ മാനിക്കുവാൻ ബാക്കിയുള്ളവർ തയ്യാറായിരിക്കണം. അങ്ങനെ കുട്ടികളുടെ കഴിവിനെ വിലയിരുത്താൻ കഴിവുള്ള—തനതു കലകളിൽ പരിപൂർണ്ണമായ അറിവും ആരുടെയും മുഖംനോക്കാതെ കർത്തവ്യനിർവ്വഹണം നടത്തുവാൻ സന്നദ്ധതയും ഉള്ള—വ്യക്തികളെ മാത്രം വേണം ജഡ്ജിമാരായി നിയമിക്കാൻ. ഈ ഒരു കാര്യം മത്സരങ്ങളുടെ വിജയത്തെ ഏററവുമധികം ബാധിക്കുന്നു.

കലാമത്സരത്തിലെ ഓരോ ഇനത്തിനും ഇത്ര സമയം എന്നു നിശ്ചയിച്ചിട്ടുണ്ട്. പലപ്പോഴും ഈ നിയമം തെററിക്കുന്നതായി കാണുന്നു. മുൻപു പറഞ്ഞ മുഖംനോക്കൽ അതിനൊരു കാരണമാണ്. മറെറാന്നു പങ്കെടുക്കുന്നവരുടെ എണ്ണക്കൂടുതലും ഇടവേളകളുടെ ദൈർഘ്യവും. ഒരു ദിവസം ഇത്രപേർക്കു പങ്കെടുക്കാമെന്നും ഇടവേള ഇത്രസമയം ആകാമെന്നുമുള്ള നിയമം വെയ്ക്കണം. മുഖംനോക്കലും ശുപാർശയും മററും അങ്ങേയററം തടയുകയും അങ്ങനെ ചെയ്യുന്നവരെ കശനമായ നടപടിക്കു വിധേയരാക്കുകയും വേണം.

ശാസ്ത്രീയകലകളെക്കുറിച്ചാണ് ഇത്രയും പറഞ്ഞത്. ഇവയെക്കൂടാതെ ഇന്ന് അസ്തമനദശയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന പല കലകളും നമ്മുടെ നാട്ടിലുണ്ട്. അവയെ പുനരുജ്ജീവിപ്പിച്ച് പ്രചാരത്തിൽ വരുത്തുവാൻ ഇത്തരം അവസരങ്ങൾ പ്രയോജനപ്പെടുത്തിക്കൂടെ? ഉദാഹരണമായി ചാക്യാർകൂത്ത്, പറയൻതുള്ളൽ, പരിശമുട്ടുകളി, തിറ അങ്ങനെ പലതും. ഇന്ന് ഇത്തരം കലകളെക്കുറിച്ചറിയാവുന്നവർ വിരളമാണ്. അതുകൊണ്ടുതന്നെയാവാം ഒരുപക്ഷേ, ഒന്നുമല്ലാത്ത, എന്നാൽ, ഇതെല്ലാംകൂടിച്ചേർന്ന ചില 'ശിഖണ്ഡികൾ' കലോത്സവങ്ങളിലെ വേദികളിൽ പ്രത്യക്ഷപ്പെടുന്നത്. അങ്ങനെയുള്ള കോലാഹലങ്ങൾ കണ്ട് കാണികളും ജഡ്ജിമാരും ഒരുപോലെ 'പരിഭ്രമിച്ചു വശായി' ത്തീരുന്നുമുണ്ട്.

മേല്പറഞ്ഞ കാര്യങ്ങൾ ഒന്നുംതന്നെ പ്രായോഗികമാക്കുവാൻ സാധിക്കാത്തതല്ല. യൂത്ത് ഫെസ്റ്റിവലിൻെറ ആദർശങ്ങളെക്കുറിച്ചും, ആവശ്യങ്ങളെക്കുറിച്ചും, നിയമങ്ങളെക്കുറിച്ചും, അതിൻെറ ഭാരവാഹികളും അതിൽ പങ്കെടുക്കുന്ന വ്യക്തികളും—സ്ഥാപനങ്ങളും ഏററവുമധികം ബോധമുള്ളവരായിരിക്കണം. എങ്കിൽമാത്രമേ ഗവണ്മെൻറ് വളരെയധികം പണം ചെലവഴിച്ചുനടത്തുന്ന ഈ സംരംഭം വിജയിക്കയുള്ളു.

# കലകൾ സ്കൂളുകളിൽ പഠിപ്പിക്കണം

അമ്പലപ്പുഴ രാമവർമ്മ

നമ്മുടെ മിക്ക വിദ്യാലയങ്ങളിലും സാഹിത്യസമാജങ്ങളും കലാസമിതികളും പ്രവർത്തിച്ചു പോരുന്നുണ്ട്. അദ്ധ്യാപകരാണ് അതിനു നേതൃത്വവും ഉപദേശവും കൊടുക്കുന്നത്. അദ്ധ്യാപകരുടെ ഉത്സാഹത്തെ ആശ്രയിച്ചിരിക്കും, അതാതു വിദ്യാലയങ്ങളിലെ കലാസാഹിത്യാദി കാര്യങ്ങളുടെ പ്രവർത്തനരീതിയും. ചില വിദ്യാലയങ്ങൾ ഈവക കാര്യങ്ങൾക്കു നല്ല മാതൃകയായി വർത്തിക്കുന്നുണ്ട്. മററു ചിലവയാകട്ടെ, അദ്ധ്യാപകരുടെ ഉദാസീനതകൊണ്ടോ അധികാരികളുടെ പ്രോത്സാഹനമില്ലായ്മകൊണ്ടോ ഏററവും താണനിലവാരത്തിൽ കഴിയുന്നവയുമാണ്. കുട്ടികളിൽ നിർല്ലീനമായ കലാവാസനയെ പരിപോഷിപ്പിച്ച് അവരെ ഭാവിയിലെ ഉന്നതരായ കലാകാരന്മാരോ കലാസ്വാദകരോ ആയി വളർത്തിയെടുക്കേണ്ടതു് വിദ്യാഭ്യാസപ്രവർത്തകരുടെ ഒഴിച്ചുകൂടാൻപാടില്ലാത്ത കടമയത്രേ. വിദ്യാലയങ്ങൾ കേന്ദ്രമാക്കി നടത്തുന്ന യുവജനോത്സവങ്ങൾക്ക് ഈ വിഷയത്തിൽ വളരെയേറെ സംഭാവനകൾ നല്കുവാൻ സാധിക്കും.

നമ്മുടെ വിദ്യാലയങ്ങളിൽ പഠിക്കുന്ന ബഹുഭൂരിപക്ഷം കുട്ടികളും കലാവാസനയുള്ളവരാണ്. മിക്കവരും തങ്ങളുടെ വാസനയനുസരിച്ചു കലാപ്രകടനകുശലതയും ഉൾക്കൊള്ളുന്നവരാണ്. അവരെ തേടിപ്പിടിച്ച് തക്കതായ പ്രോത്സാഹനം കൊടുക്കുകയാണെങ്കിൽ അവർ ഭാവിയിൽ കലാലോകത്തിനു മികച്ച സംഭാവനകളായിരിക്കുമെന്നതിനു സംശയമില്ല. പക്ഷേ, ആണ്ടിലൊരിക്കൽ യുവജനോത്സവം നടത്തിയതുകൊണ്ടുമാത്രം ഈ ലക്ഷ്യം സാധിക്കുമെന്നു തോന്നുന്നില്ല. ഓരോ വിദ്യാലയവും ഈ ലക്ഷ്യപ്രാപ്തിക്കു ശരിയായ അടിസ്ഥാനത്തിലും ചിട്ടയിലും പ്രവർത്തിക്കണം. എല്ലാ കലകൾക്കും ഒരു വിദ്യാലയത്തിൽ തുല്യമായ പരിഗണനയും പ്രാതിനിധ്യവും ലഭിച്ചെന്നു വരികയില്ല. അതു പ്രയാസമാണ്; അപ്രായോഗികവുമാണ്. എന്നാൽ ഏതെങ്കിലും ഒരു കലയ്ക്കു് പ്രമുഖസ്ഥാനം കല്പിക്കുകയും മററു കലകൾക്ക് സാമാന്യമായ പ്രോത്സാഹനം കൊടുക്കുകയും ചെയ്യാം. അങ്ങനെ ഓരോ വിദ്യാലയവും പ്രവർത്തിക്കുകയാണെങ്കിൽ നമ്മുടെ ബാലവിദ്യാർത്ഥികളിൽ ചിലർക്ക് ഏതെങ്കിലും ഒരു കലയിൽ പ്രത്യേകമായ പരിശീലനം നേടുന്നതിനും, മററു കലകളെക്കുറിച്ച് സാമാന്യജ്ഞാനം സിദ്ധിക്കുന്നതിനും ഉള്ള സാഹചര്യം ഉളവാകാതിരിക്കയില്ല.

സൗകര്യമുള്ള വിദ്യാലയങ്ങളിൽ കഥകളിക്കു പ്രത്യേകമായ കോഴ്സ് തുടങ്ങണം. പ്രഗത്ഭന്മാരായ ആശാന്മാരെ അദ്ധ്യാപകരായി നിയമിക്കണം. കഥകളിയിൽ ഭാവിതലമുറയ്ക്കു് ആസക്തിയും, അടിസ്ഥാനമുറച്ചുള്ള പ്രാവീണ്യവും ലഭിക്കുന്നതിനും; കഴിവും യോഗ്യതയുമുള്ള കഥകളികലാകാരന്മാർക്ക് സ്ഥിരമായ ഒരു ജോലി കിട്ടുന്നതിനും ഇതുമൂലം സാധിക്കും. അംഗീകൃതകഥകളിവിദ്യാലയങ്ങളിലെ പഠനംകഴിഞ്ഞു പുറത്തിറങ്ങുന്ന യുവകലാകാരന്മാർക്ക് ഇതെത്രകണ്ടു പ്രയോജനപ്പെടുമെന്നു പറഞ്ഞറിയിക്കേണ്ടതില്ല. ഇങ്ങനെ ചെയ്തില്ലെങ്കിൽ കഥകളി ഒരു പ്രത്യേകവിഷയമായി പഠിക്കാൻ ആരും മുൻപോട്ടു വരുമെന്നു തോന്നുന്നില്ല.

യുവജനോത്സവവേളകളിൽ കഥകളിക്കു മത്സരിക്കുന്ന വിദ്യാർത്ഥികളുടെ സംഖ്യ ഇന്നു കൂടിവരുന്നുണ്ട്. എത്രയെത്ര ക്ലേശങ്ങളും സാമ്പത്തികനഷ്ടവും സഹിച്ചാണ് അവർ അതിനു തയാറാവുന്നതെന്ന് അനുഭവസ്ഥർക്കറിയാം. പുറമേയുള്ള കലാകാരന്മാരെ ആശ്രയിച്ചാണ് അവരെല്ലാം തങ്ങളുടെ പരിപാടികൾ അവതരിപ്പിക്കാനുള്ള പരിശീലനം തേടുന്നതു്. കഥകളിപരിശീലന ക്ലാസ്സുകൾ ഉള്ള വിദ്യാലയങ്ങളാണെങ്കിൽ അവിടത്തെ വിദ്യാർത്ഥികൾക്ക് ഈ ബുദ്ധിമുട്ടുണ്ടാവുകയില്ല. ആദ്യംമുതൽതന്നെ ചിട്ടയൊപ്പിച്ചുള്ള അഭ്യാസം അവർക്കു ലഭിക്കും. തങ്ങളുടെ വാസനയും കഴിവും മത്സരരംഗത്തു പ്രത്യക്ഷപ്പെടുത്തി കാണികളുടെ പ്രീതിക്കും പ്രോത്സാഹനത്തിനും പാത്രമാവുന്ന അവർക്ക് ഈ വിശേഷാത്തരകലയോടു് വിശേഷിച്ചൊരാഭിമുഖ്യവും താൽപര്യവും തോന്നാതിരിക്കയില്ല. കഥകളിയുടെ വളർച്ചയ്ക്കും പ്രചാരത്തിനും നിലനില്പിനും ആവശ്യമായതു് യുവജനങ്ങളുടെ താദൃശമനോഭാവമാണല്ലോ. ഏതായാലും കേരളത്തിൽ വെച്ചു നടത്തുന്ന യുവജനോത്സവങ്ങൾ കേരളീയ

കലകളുടെ—പ്രത്യേകിച്ചു കഥകളിയുടെ—അഭിവൃദ്ധിക്കും ആസ്വാദനത്തിനും ഉതകണമെന്ന കാര്യത്തിൽ രണ്ടുപക്ഷമുണ്ടാവുമെന്നു തോന്നുന്നില്ല.

യുവജനോത്സവവേളകളിൽ കലാമത്സരത്തിന്റെ വിധികർത്താക്കളായി നിശ്ചയിക്കപ്പെടുന്നവരെപ്പററി രണ്ടുവാക്കു്: ജഡ്ജിമാർക്കു് അവർ പരീക്ഷിച്ചു മാർക്കിടുന്ന ആ കലാവിഭാഗത്തെപ്പററി പൂർണ്ണമായ ജ്ഞാനം ഉണ്ടായിരിക്കണം. നിഷ്പക്ഷമതിയും സത്യസന്ധനും വിദ്യാർത്ഥികളുടെ ഭാവിയിൽ തത്പരനുമായ ഒരദ്ധ്യാപകന്റെ മനോഭാവം വിധികർത്താക്കൾക്കു വേണം. ഈ വക യോഗ്യതകളില്ലാത്ത ഒരു ജഡ്ജി മതി, ശരിയായ തീരുമാനത്തെ ആകെ തുലയ്ക്കുവാൻ. അയാൾ സഹജഡ്ജിമാരോടും, കലാമത്സരത്തിനു പാടുപെട്ടിറങ്ങിത്തിരിച്ചിരിക്കുന്ന വിദ്യാർത്ഥികളോടും, അവരുടെ അഭ്യുദയകാംക്ഷികളോടും എത്രമാത്രം ദ്രോഹമാണു ചെയ്യുന്നതെന്നു പറയേണ്ടതില്ലല്ലോ. യുവജനോത്സവംകൊണ്ടു് നാം ഉദ്ദേശിക്കുന്ന ഫലം കിട്ടണമെങ്കിൽ, ശരിയായ 'മെറിററ്' ഉള്ള വിദ്യാർത്ഥികൾ ഒരിക്കലും തെററായ വിധിനിർണ്ണയംകൊണ്ടു് നിരാശരാവാൻ പാടുള്ളതല്ല.



# കലാമത്സരവിജയികൾക്കു ഗ്രേഡ് മാർക്കു നൽകണം

അന്നമ്മ ചെറിയാൻ



യുവജനോത്സവം ഉടലെടുത്തതുമുതൽ ഈ വർഷംവരെ ജില്ലാസംസ്ഥാനോത്സവങ്ങളിൽ സംബന്ധിക്കുന്നതിനു് ഏറെക്കുറെ എനിക്കു സാദ്ധ്യമായിട്ടുണ്ടെന്നുള്ളതു ചാരിതാർത്ഥ്യജനകമാണു്.

1957-ൽ ആദ്യമായി യുവജനോത്സവമത്സരത്തിനു്, ഞങ്ങൾ രണ്ടു് അദ്ധ്യാപികമാരും മത്സരത്തിനുള്ള ഏതാനും വിദ്യാർത്ഥികളും ചേർന്നു് ചങ്ങനാശ്ശേരി എസ്. ബി. ഹൈസ്കൂളിൽ പോകുകയുണ്ടായി. യുവജനോത്സവം അന്നു പുത്തരിയായതിനാലോ എന്തുകൊണ്ടോ, അവിടെയുണ്ടായിരുന്ന സജ്ജീകരണങ്ങളും താമസസൗകര്യങ്ങളും ഭാരവാഹികളുടെ നാനാപ്രകാരേണയുള്ള സ്നേഹമസൃണമായ പെരുമാററങ്ങളും ഇന്നും സ്മൃതിപഥത്തിൽനിന്നും മാഞ്ഞുപോയിട്ടില്ല. എന്നാൽ 'ചെലവുചുരുക്കൽപ്രസ്ഥാനം' ഉടലെടുത്തതുമുതൽ വിവിധനിലകളിൽ ഇതിനു കോട്ടം വന്നുപോയിട്ടുണ്ടു്.

വിവിധമത്സരങ്ങളിൽ പങ്കെടുക്കുന്നവർ ആദ്യന്തം സംബന്ധിക്കുന്നതു പ്രാരംഭപരിപാടികൾക്കു മാത്രമാണു്. സാംസ്കാരികമായ ഒരു നല്ല രാഷ്ട്രം കെട്ടിപ്പടുക്കണമെന്നുള്ളതാണു യുവജനോത്സവത്തിന്റെ ലക്ഷ്യമെങ്കിൽ അവർക്കു പ്രചോദനം നല്കാനുള്ള പരിതഃസ്ഥിതികൾ കൂടുതലായി സൃഷ്ടിക്കുകതന്നെ വേണം. അതിനാൽ ഉദ്ഘാടനംമുതൽ സമാപനസമ്മേളനംവരെ എല്ലാ മത്സരക്കാരെയും സംബന്ധിപ്പിക്കുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടതാണു്.

കവിത, ചെറുകഥ, ലേഖനം മുതലായവയിലുള്ള മത്സരം നടപ്പിൽവരുത്തുന്നതും ആശാസ്യമായിരിക്കും.

കായികമത്സരങ്ങളിൽ വിജയികളാകുന്നവർക്കു നല്കുന്ന സമ്മാനംപോലെതന്നെ കലാമത്സരവിജയികൾക്കും നല്കണമെന്നില്ല. സർട്ടിഫിക്കററുകൾ, നല്ല നല്ല ഗ്രന്ഥങ്ങൾ എന്നിവ നല്കുന്നതായിരിക്കും കൂടുതൽ അഭിലഷണീയമെന്നു് അനുഭവത്തിന്റെ വെളിച്ചത്തിൽ മനസ്സിലാക്കാം.

യുവജനോത്സവമത്സരങ്ങളിൽ അഭിനന്ദനാർഹമായ സ്ഥാനങ്ങൾ നേടുന്നവർപോലും തൊഴിലിനുവേണ്ടിയോ ഉപരിവിദ്യാഭ്യാസത്തിനുവേണ്ടിയോ നട്ടംതിരിയുന്നതു ശോചനീയമാണു്. കലാകാരന്മാരായ യുവതീയുവാക്കന്മാർ അപേക്ഷകൾ അയച്ചും സ്ഥാപനങ്ങളിൽ കയറിഇറങ്ങിയും നിരാശരായി കഴിയേണ്ടിവരുന്നു.

ഈ ദുഃസ്ഥിതി മാററുന്നതിനു കലാമത്സരങ്ങളിൽ വിജയംവരിച്ചവർക്കു് ഒരു നിശ്ചിത ശതമാനം മാർക്കു കൂടുതൽ നൽകുന്നതിനുള്ള ഒരു 'നിയമം' ഗവണ്മെൻറ് പ്രാബല്യത്തിൽ വരുത്തിയാൽ കൊള്ളാം.

യുവജനോത്സവം ഒരു ദേശീയോത്സവമായിത്തീരണം. അതിനായി ഈ കലോത്സവം കോളേജുകളിലേക്കുകൂടി വ്യാപിപ്പിച്ചു് അഭിവൃദ്ധിപ്പെടുത്തേണ്ടിയിരിക്കുന്നു.

യുവജനോത്സവത്തിൽ പങ്കെടുക്കുന്നതു വിദ്യാർത്ഥികൾക്കു് എത്രമാത്രം സന്തോഷപ്രദമാണെന്നു് അദ്ധ്യാപകർക്കു് അറിവുള്ളതാണല്ലോ. അ

തിനാൽ പുതിയ പരിഷ്കാരങ്ങളോടുകൂടിയ യുവജനോത്സവംവഴിയായി ഭാവിതലമുറയ്ക്കു് ഉത്തേജനവും പ്രയോജനവും നൽകുന്നതിനു വിദ്യാഭ്യാഭ്യാസപ്രവർത്തകർ നടപടികൾ സ്വീകരിക്കണമെന്നും അതു കലാകാരനായ ഈശ്വരനു കൂടുതൽ ആനന്ദപ്രദമായിരിക്കുമെന്നും ഈയവസരത്തിൽ അനുസ്മരിപ്പിച്ചുകൊള്ളുന്നു.



# സ്കൂളുകൾ കൂടുതൽ താൽപര്യം കാട്ടണം

ഐ. എം. വേലായുധൻ



സ്കൂളിൽ പഠിക്കുന്ന കുട്ടികളെ മുഴുവനുമോ അവരിൽ ഭൂരിപക്ഷത്തേയോ കലാകാരന്മാരാക്കി മാററുക സാദ്ധ്യമല്ല; പക്ഷേ, കുട്ടികളിലുള്ള കലാപരമായ ആസ്വാദനശക്തി സംസ്കരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുവാൻ ശ്രമിക്കുന്നതു് തീർച്ചയായും ആവശ്യമാണു്. സ്കൂൾ യുവജനോത്സവങ്ങളെ ഈ അടിസ്ഥാനത്തിൽ വീക്ഷിക്കുകയാണെങ്കിൽ ഇന്നവയ്ക്കു നൽകപ്പെടുന്നതിനേക്കാൾ കൂടുതൽ പരിഗണന അവ അർഹിക്കുന്നു എന്നു കാണാം.

ജില്ലാതലത്തിൽ നടക്കുന്ന യുവജനോത്സവങ്ങളിലെ പ്രകടനങ്ങൾ വീക്ഷിച്ചാൽ നമ്മുടെ സ്കൂളുകൾ സാമാന്യമായി കലകളേയും കലോത്സവത്തേയും അത്ര സഹതാപപൂർവ്വമല്ല വീക്ഷിക്കുന്നതെന്നു് എളുപ്പം മനസ്സിലാകും. അപൂർവ്വം ചില സ്കൂളുകൾ മാത്രമേ തങ്ങളുടെ കുട്ടികളുടെ കലാപരമായ സിദ്ധികൾ വികസിപ്പിക്കുന്നതിൽ എന്തെങ്കിലും താൽപര്യമെടുക്കുന്നതായി കാണുന്നുള്ളു. ചിലപ്പോൾ ആ താൽപര്യം രക്ഷിതാക്കളുടേതാണെന്നും വരാം. മിക്കവാറും സ്കൂളുകളും ഡിപ്പാർട്ടുമെൻറു് വലിച്ചുവെച്ചിട്ടുള്ള ഒരു വയ്യാവേലിയായി മാത്രം ഇതിനെ കണക്കാക്കുന്നു.

യുവജനോത്സവങ്ങളുടെ നിലവാരമുയർത്താനും അവ പ്രയോജനകരമാക്കാനും ആദ്യം വേണ്ടതു് സ്കൂൾതലത്തിലുള്ള ഈ താൽപ്പര്യമില്ലായ്മ നീക്കിക്കളയുകയാണു്. കുട്ടികളുടെ പക്ഷത്തുനിന്നു് എന്തെങ്കിലും താൽപര്യക്കുറവു് ഒരു സ്കൂളിലും അനുഭവപ്പെടുമെന്നു തോന്നുന്നില്ല. മിക്ക സ്കൂളുകളിലും താൽപര്യമുള്ള ഏതാനും അദ്ധ്യാപകന്മാരെ കണ്ടെത്താനും കഴിയും. മുഖ്യതടസ്സം ഭരണപരമായ നൂറായിരം നൂലാമാലകളിൽ കുടുങ്ങിക്കിടക്കുന്ന ഹെഡ്മാസ്റ്റരുടെ 'ഓഫീസ് മനോഭാവ'മാണു്. യുവജനനോത്സവത്തെപ്പോലുള്ള പരിപാടികൾക്കു സാരമായ പരിഗണന നല്കുമ്പോൾ പരമ്പരാഗതമായി അച്ചടക്കത്തെപ്പററി സ്കൂളുകൾ പുലർത്തിപ്പോരുന്ന സങ്കല്പത്തിനു് അല്പം ഭേദഗതി ആവശ്യമായിവരും. അച്ചടക്കത്തിന്നു താല്ക്കാലികമായുണ്ടാകുന്ന ഈ അയവും അതോടനുബന്ധിച്ചുള്ള പ്രശ്നങ്ങളും ഹെഡ്മാസ്റ്റരുടെ മസ്തിഷ്കത്തിനു കൂടുതൽ വ്യാമർദ്ദമുണ്ടാക്കിയെന്നുവരാം. ആ വ്യാമർദ്ദം ഒഴിവാക്കാൻ മാത്രമായി അവശ്യം ആവശ്യമായ പാഠ്യേതരസാംസ്കാരികപ്രവർത്തനങ്ങൾ സ്കൂളുകളിൽനിന്നു മാററിനിർത്തുന്നതു് ശരിയല്ലല്ലൊ. ഒരു ആർട്ട്സ്ക്ലബ്ബ് രൂപീകരിച്ചു കലാപരമായപ്രവർത്തനങ്ങൾ ആ ക്ലബ്ബിനേയും ക്ലബ്ബിൻെറ ഭരണം താൽപര്യവും കഴിവുമുള്ള ഏതാനും അദ്ധ്യാപകരേയും ഏല്പിച്ചാൽ ഇന്നത്തേക്കാൾ മെച്ചപ്പെട്ട ഫലമുണ്ടാകുമെന്നു വിശ്വസിക്കാം.

യുവജനോത്സവങ്ങളിൽ പ്രകടനത്തിനു് അംഗീകരിക്കപ്പെട്ടിട്ടുള്ള ഭരതനാട്യം, കഥകളി, ഓട്ടൻതുള്ളൽ, ശാസ്ത്രീയസംഗീതം, വാദ്യവിശേഷങ്ങൾ തുടങ്ങിയവയ്ക്കു് തത്തൽ വിഷയങ്ങളിൽ വിദഗ്ദ്ധരായവരുടെ ശിക്ഷണം ആവശ്യമാണു്. ശിക്ഷണമാകട്ടെ അല്പകാലത്തേക്കുമാത്രം മതിയാകുകയുമില്ല. ഇന്നത്തെ ചുററുപാടുകളിൽ വാസനയുള്ള കുട്ടികൾക്കു സ്കൂളിൻെറ ആഭിമുഖ്യത്തിൽ ശിക്ഷണം നല്കുക എളുപ്പമല്ല. രക്ഷിതാക്കളുടെ താൽപര്യത്തിനും കഴിവിനും വിടുകയേ നിവൃത്തിയുള്ളു. തൽഫലമായി യഥാർത്ഥത്തിൽ വാസനയുള്ള കുട്ടികൾക്കു പലപ്പോഴും ശിക്ഷണത്തിന്നു് അവസരം ലഭിക്കുന്നില്ല. ഏതു സ്കൂളിലും നൈസർഗ്ഗികകലാവാസനയുള്ള കുട്ടികളിൽ ഭൂരിഭാഗവും സാമ്പത്തികശേഷിയില്ലാത്ത കുടുംബങ്ങളിൽപെട്ടവരാണെന്നു കാണാം. അവരിന്നു് ചാണ കാണാത്ത രത്നങ്ങളായി കുപ്പക്കുഴിയിൽ മങ്ങിനശിക്കുകയാണു്. ''തേച്ചുമിനുക്കിയാൽ കാന്തിയും മൂല്യവും വാച്ചിടും കല്ലുകൾ'' എല്ലാം തിരഞ്ഞുപിടിച്ചു സംസ്കരിക്കാൻ സാധിച്ചാൽ നമ്മുടെ യുവജനോത്സവങ്ങൾ

അത്യുന്നതകലാകാരന്മാരെ അരങ്ങത്തേക്കാനയിക്കുന്ന വിശിഷ്ടവേദികളായി മാറുന്നതാണു്. ഇതെങ്ങനെ സാധിക്കും എന്നു ചോദിച്ചാൽ ഋജുവായ ഒരു മറുപടി, നമ്മുടെ പൊതുദാരിദ്ര്യത്തെ വിസ്മരിക്കാതെ, പറയുക പ്രയാസമാണു്.

എന്നാൽ വലിയ പണച്ചെലവു കൂടാതെ പരിശീലനം നൽകാവുന്ന കുറെ ഇനങ്ങളുണ്ടു്—പദ്യപാരായണം, ലളിതസംഗീതം, പ്രസംഗം, ചിത്രമെഴുത്തു്, നാടകം തുടങ്ങിയവ ഇവയുടെ ഇന്നത്തെ ദയനീയമാംവിധം മോശമായ നിലവാരത്തിന്നുള്ള ഉത്തരവാദിത്വത്തിൽനിന്നു് ഒഴിഞ്ഞുനില്ക്കുവാൻ സ്കൂൾഭാരവാഹികൾക്കു കഴിയുമെന്നു തോന്നുന്നില്ല.

ജില്ലാതലത്തിലും സംസ്ഥാനതലത്തിലും യുവജനോത്സവങ്ങൾ നടത്തുന്നതിൽ ചില പരിഷ്കാരങ്ങൾ ആവശ്യമാകാം. പക്ഷേ, അവ മൗലികപ്രാധാന്യമുള്ളവയല്ല. അടിസ്ഥാനപരമായി വേണ്ടതു്, സ്കൂളുകൾക്കു കുട്ടികളുടെ കലാപോഷണത്തിൽ സജീവമായ താൽപര്യമാണു്. കാലപ്പഴക്കംകൊണ്ടു് ആഴം വർദ്ധിച്ച സനാതനമായ ചക്രച്ചാലിൽക്കൂടി ആയാസം കൂടാതെ നല്ലവണ്ണം ഇഴഞ്ഞുനീങ്ങിയാൽ മതിയെന്ന നമ്മുടെ അലസമനോഭാവം മാറിയാൽ മററു പരിഷ്കാരങ്ങൾ പുറകെ വന്നുകൊള്ളും.



# കവിതാപ്രസംഗത്തിൽ മത്സരം വേണം

**എം. പി. മന്മഥൻ**



യുവജനോത്സവങ്ങളിൽ നമ്മുടെ സ്കൂൾക്കുട്ടികൾക്കായുള്ള പ്രസംഗമത്സരം ഇന്നു നടക്കുന്ന രീതിയിലാണോ നടക്കേണ്ടതു്, അതിനു വല്ല പരിഷ്കാരവും വരുത്തേണ്ടതുണ്ടോ എന്നതു സംഗതമായ ഒരു ചിന്താവിഷയമാണു്. ഏതെങ്കിലും വിഷയത്തെപ്പററി, മത്സരത്തിൽ പങ്കെടുക്കുന്ന വിദ്യാർത്ഥികൾ അവർക്കു മുൻകൂട്ടി സഞ്ചയിക്കാൻ കഴിഞ്ഞിട്ടുള്ള അറിവും അല്പനേരത്തെ ആലോചനയും ചേർത്തു് സംഘടിപ്പിച്ചു നടത്തുന്ന പ്രഭാഷണങ്ങൾ അവരുടെ പ്രസംഗകലാപാടവത്തിൽ ഒരു ശരിയായ പ്രതിഫലനമാകുന്നുണ്ടോ? ഉണ്ടെന്നു പറയാൻ കഴിയുന്നില്ല. ആവിധമൊരു മത്സരം ഭാവിയിൽ വാചാപ്രസംഗത്തിലുള്ള കഴിവിനെ വളർത്താനുള്ള ഒരു വഴികാട്ടി എന്ന നിലയിൽ സഹായകമാകുന്നുണ്ടെന്നും തോന്നുന്നില്ല. പലപ്പോഴും അതു കുറേ താളമുള്ള വാചകങ്ങളുടെ ഉച്ചാരണം മാത്രമായിപ്പോകുന്നു. ചിന്തയുടെ ഫലമായുള്ള ഒരാത്മാവിഷ്കരണമെന്ന നിലയിൽ ആ പ്രഭാഷണങ്ങൾ പരാജയപ്പെടുകയാണു്. വാക്കുകളുടെ കിലുക്കവും താളവുമാണു് ചിന്താപരമായ അംശത്തേക്കാൾ അവിടെ മുന്തിനില്ക്കുന്നതു്.

നല്ല പ്രസംഗകനെന്നനിലയിൽ ഒരു ഭാവിയുണ്ടാകാൻ വാചകങ്ങളുടെ ഒഴുക്കും സൗന്ദര്യവും കുറച്ചു കൃത്രിമമായ ആവേശവും മതിയോ? ആത്മാർത്ഥതയുള്ള ആശയങ്ങളുടെ നൈസർഗ്ഗികമായ ആവിഷ്കരണസാമർത്ഥ്യമായിരിക്കണ്ടേ ഒരു നല്ല പ്രസംഗകനെ നിശ്ചയിക്കുമ്പോൾ മാനദണ്ഡമായെടുക്കേണ്ടതു്? അങ്ങനെയാണെങ്കിൽ നമ്മുടെ പ്രസംഗമത്സരങ്ങൾക്കു് ഒരു പ്രകാരഭേദം വരുത്തേണ്ട ആവശ്യമില്ലേ?

എനിക്കു തോന്നുന്നതു് നല്ല പ്രസംഗകനെ നിശ്ചയിക്കുന്നതിനും പ്രസംഗകലയിലുള്ള കഴിവു് വിദ്യാർത്ഥികളിൽ വളർത്തുന്നതിനും ഇന്നത്തെ സമ്പ്രദായം കുറച്ചൊന്നു ഭേദഗതി ചെയ്യണമെന്നാണു്. 'ദേശീയോദ്ഗ്രഥനം,' 'വിദ്യാർത്ഥികളും അച്ചടക്കവും,' 'വിദ്യാർത്ഥികളും സാമൂഹ്യസേവനവും' ഇങ്ങനെ 'ഏട്ടിൽപ്പതിഞ്ഞ' വിഷയങ്ങളിലൊന്നു നിർദ്ദേശിച്ചുകൊടുക്കുന്നതും ഇതെല്ലാം ഏകദേശം മുൻകൂട്ടിക്കണ്ടു് പൊതുവേ എല്ലാററിനും പററിയ കുറേ നല്ല വാചകങ്ങൾ കുറച്ചു് ആവേശവും കലർത്തിപ്പറയുന്ന വിദ്യാർത്ഥി നല്ല പ്രസംഗകനെന്ന പേരു സമ്പാദിക്കുന്നതും പ്രസംഗമത്സരംകൊണ്ടുദ്ദേശിക്കുന്ന ലക്ഷ്യത്തിനുതകുന്നില്ലതന്നെ.

എന്നാൽ പിന്നെ എങ്ങനെ വേണമെന്നു

തീർത്തൊരു നിർദ്ദേശം നല്കാൻ ഇവിടെ ഒരുങ്ങുക യല്ല. ഇന്നത്തെ പ്രസംഗമത്സരസമ്പ്രദായത്തിന്റെ മേൽവിവരിച്ച അപര്യാപ്തത ബോദ്ധ്യപ്പെടുന്ന പലക്കും പല നിർദ്ദേശങ്ങളും ഉണ്ടാകാം. എങ്കിലും ഒരു രീതി പരീക്ഷിച്ചാൽ തരക്കേടില്ലെന്നു തോന്നുന്നു. ഏതെങ്കിലും ലളിതവും സുന്ദരവുമായ ഒരു കവിതാഭാഗം ഉദ്ധരിച്ച് അതിന്റെ ആശയത്തെ അടിസ്ഥാനപ്പെടുത്തി ഒരു ആസ്വാദനപ്രസംഗം ചെയ്യാൻ വിദ്യാർത്ഥിയോട് ആവശ്യപ്പെടുക. ഒരു നല്ല കവിതയുടെ സുന്ദരമായ ആശയത്തിൽ പിടികിട്ടിയാൽ അതൊന്നു വിശദീകരിച്ചു മററുള്ളവരെ മനസ്സിലാക്കാനുള്ള പ്രേരണ നല്ലമട്ടിലുള്ള ആശയാവിഷ്കരണത്തിനു വഴിതെളിക്കും. അതു കലാഭംഗിയോടെ നിർവ്വഹിക്കുന്നതിൽ ഒരാൾക്കുള്ള കഴിവ് യഥാർത്ഥത്തിൽ അയാളുടെ പ്രസംഗകലയുടെ കഴിവു തന്നെയാണ്. ഇവിടെ കഴിവിന് ഏററക്കുറച്ചിലുണ്ടാകുമെന്നതിനുപുറമേ മേന്മയേറിയ പല വൈവിധ്യങ്ങളും ദർശിക്കാനും കഴിയും. പരക്കെ അറിയപ്പെട്ട ഏതെങ്കിലും ഒരു വിഷയത്തെ അധികരിച്ചുള്ള പ്രസംഗം പലപ്പോഴും പ്രകടിതമായിക്കഴിഞ്ഞിട്ടുള്ള ചില ആശയങ്ങളുടെ ആവർത്തനമായിരിക്കയേയുള്ളു. കുട്ടിയുടെ സൃഗ്ഗപ്രതിഭ അതിൽ അത്ര പ്രകാശിച്ചില്ലെന്നുവരാം. കവിതയാകുമ്പോൾ അങ്ങനെയല്ല. മനസ്സു നിറഞ്ഞുനില്ക്കുന്ന കവിതാസൗന്ദര്യത്തിന്റെ സ്വച്ഛന്ദമായ ഒരാവിഷ്കരണത്തിൽ പ്രസംഗകന്റെ പ്രതിഭ സ്വയം പ്രകാശിക്കാതിരിക്കുകവയ്യ. അതു ബുദ്ധിയുടെയും ഹൃദയത്തിന്റെയും സ്വാതന്ത്ര്യവ്യാപാരഫലമായിരിക്കും. ഓരോരുത്തരുടേയും പ്രസംഗം അവരുടേതായ കഴിവിന്റെയും വാസനയുടെയും പ്രത്യേകതകളുള്ളതുമായിരിക്കും.

കവിതയുടെ ഹൃദ്യമായ ആലാപനം ഈ പ്രസംഗസമ്പ്രദായത്തിൽ ഒഴിക്കവയ്യാത്തതായിരിക്കുമല്ലോ. സുഖമുള്ള രീതിയിൽ, ആശയങ്ങളെ സ്വയം സ്പഷ്ടമാക്കുമാറ്, അക്ഷരസ്ഫുടതയോടെ കവിത ചൊല്ലുന്നതു് ഈ സമ്പ്രദായത്തിന്റെ മറെറാരു നേട്ടമാണ്. സംഗീതപാടവം ഇതിൽ അത്രയൊന്നും കണക്കിലെടുക്കേണ്ടതില്ല. ഇമ്പമുള്ള ആലാപമായിരിക്കണമെന്നതിൽക്കവിഞ്ഞൊന്നും നോക്കണമെന്നില്ല. ഇമ്പമായി കവിത ചൊല്ലി മനോധർമ്മവിലാസത്തോടെ ആ കാവ്യസൗന്ദര്യം ആവിഷ്കരിക്കയേ വേണ്ടൂ. ആശയങ്ങൾ മനസ്സിൽ അടക്കിയടക്കി വയ്ക്കുന്നതിനുള്ള കഴിവ്, അവതരണചാതുര്യം, വാചാലത, സഹൃദയത്വം ഇതെല്ലാം കുട്ടിയിൽ വളർത്തിക്കൊണ്ടുവരുന്നതിന് ഈ സമ്പ്രദായം ഉതകും. അങ്ങനെ, കുട്ടിയുടെ വെറും 'വാചകമടിക്കുന്ന' ശീലത്തെ ഹൃദയഹാരിയായ പ്രസംഗകലയാക്കി മാററാൻ കഴിഞ്ഞാൽ പ്രസംഗമത്സരങ്ങൾ വെറും ശുഷ്കവും വിരസവുമായ ഇന്നത്തെ നിലയിലേക്ക് താഴ്ന്നുപോകാതിരിക്കും; കഴിവുള്ള കുട്ടിയെ കണ്ടുപിടിക്കുന്നതിനു് അതു സഹായിക്കുകയും ചെയ്യും.

ഈ മത്സരത്തിനു പ്രസംഗമത്സരമെന്നു പേരു കൊടുക്കാൻ പോരായ്മ തോന്നുന്നുണ്ടെങ്കിൽ കവിതാപ്രസംഗമത്സരമെന്നാക്കിയാലും തെററില്ല. കഥാപ്രസംഗമെന്ന പേരു് ഉദ്ദേശിക്കപ്പെട്ടിട്ടില്ല. എങ്കിലും ഒരു നല്ല കവിതാപ്രസംഗം പ്രസംഗത്തിന്റെയും, അഭിനയത്തിന്റെയും, കഥാപ്രസംഗത്തിന്റെയും എന്നുവേണ്ടാ, ഒരു കലാഹൃദയത്തിന്റെതന്നെ സമ്പൂർണ്ണപ്രകാശനമായിരിക്കും. ഔചിത്യപൂർവ്വകമായ ആശയാവിഷ്കരണം കൊണ്ടു സദസ്സിനെ വശീകരിക്കാൻ ഒരു വിദ്യാർത്ഥിയിൽ ലയിച്ചുകിടക്കുന്ന ശക്തിയാണ് അവിടെ നാം കണ്ടറിയുക.

വിദ്യാഭ്യാസംതന്നെ അന്യരുടെ ആശയം കടം വാങ്ങി കൈകാര്യംചെയ്യുന്ന ഒന്നാണെന്നും വിദ്യാർത്ഥിയുടെ അന്തശ്ശക്തിയുടെ പ്രകാശനമെന്ന നിലയിൽ അതിനു സ്ഥാനമില്ലാതെ വരികയാണെന്നും ഇന്ന് ആക്ഷേപമുണ്ട്. ഈ അവസ്ഥയിൽ പ്രസംഗമെന്ന പേരിൽ കുറേ കടംവാങ്ങിയ ആശയങ്ങളും വാക്യങ്ങളും അവതരിപ്പിക്കുന്ന നമ്മുടെ പ്രസംഗമത്സരത്തിന്റെ സ്ഥാനത്തു മേൽവിവരിച്ച കവിതാപ്രസംഗത്തിനുള്ള സ്ഥാനം ഇവിടെ ഇനിയും വിശദീകരിക്കേണ്ടതില്ല.

നമ്മുടെ യുവജനോത്സവങ്ങളിൽ അതിനാൽ പ്രസംഗമത്സരത്തേക്കാൾ കവിതാപ്രസംഗമത്സരമായിരിക്കും കൂടുതൽ ഉചിതമായിരിക്കുക എന്നുള്ള അഭിപ്രായം പരിഗണിക്കപ്പെടുമെന്നു പ്രതീക്ഷിക്കട്ടെ. നമ്മുടെ യുവജനോത്സവങ്ങളിലെ പ്രസംഗമത്സരത്തിനു വരുത്തേണ്ട പരിഷ്കാരങ്ങളെപ്പററി എന്തെങ്കിലും പറയണമെന്നാവശ്യപ്പെട്ടപ്പോൾ മനസ്സിൽ വന്ന ചില വിചാരങ്ങൾ ഇങ്ങനെ കുറിച്ചുവെന്നേയുള്ളു.

# കുട്ടികളുടെ കലാകൗതുകവും അദ്ധ്യാപകരും

സി. കെ. ജേക്കബ്

**കുട്ടികളിൽ ഉറങ്ങിക്കിടക്കുന്ന കലാവാസനയെ ഉണർത്തിവിടാൻ അദ്ധ്യാപകൻ ശ്രദ്ധിക്കേണ്ട കാര്യങ്ങളെപ്പററി ഒരദ്ധ്യാപകൻ വിവരിക്കുന്നു.**

ഭാവിയുടെ നല്ല വാഗ്ദാനങ്ങളായ പല യുവകലാകാരന്മാരെയും ക്ലാസ്സുമുറികളിൽ കണ്ടെത്താൻ അദ്ധ്യാപകനു കഴിയും. കൂമ്പെടുക്കുന്ന സർഗ്ഗാത്മകവാസനകൾക്കു പ്രകാശംനല്കാൻ മടിച്ചു ലജ്ജാശീലരായി ഒതുങ്ങിക്കഴിയാനാണ് അവരിൽ അധികംപേരും ആഗ്രഹിക്കുന്നതു്. പേരെടുത്ത പല കലാകാരന്മാർപോലും ഇതിനൊരപവാദമല്ല. ജവഹർലാൽനെഹ്റു കേംബ്രിഡ്ജിൽ വിദ്യാർത്ഥിയായിരുന്നകാലത്തു സഹപാഠികളെ അഭിസംബോധനചെയ്യാൻകൂടി ധൈര്യപ്പെട്ടിരുന്നില്ല. എണ്ണയും തിരിയുമുള്ള ഈ കൊച്ചുകലാദീപങ്ങൾക്കു പ്രോത്സാഹനത്തിന്റെ ദീപനാളം കൊളുത്തേണ്ടതു് അദ്ധ്യാപകരാണ്. വിദ്യാലയങ്ങളിലെ സാഹിത്യസമാജങ്ങളും മററും ഇതിനുള്ള അവസരം പ്രദാനം ചെയ്യുന്നു. പ്രസംഗം, സംഗീതം, അഭിനയം, കവിതാപാരായണം മുതലായി അവരവരുടെ അഭിരുചിക്കൊത്ത ഏതെങ്കിലും ഒരു പരിപാടി ക്ലാസ്സ് സാഹിത്യസമാജത്തിൽ ഒരു വിദ്യാർത്ഥി നിർബ്ബന്ധമായും നടത്തിയിരിക്കണം എന്നു് വ്യവസ്ഥ

ചെയ്താൽ ഈ ലജ്ജാശീലരെ രംഗത്തു കൊണ്ടു വരുവാൻ എളുപ്പം സാധിക്കും.

ഇതിനൊരു മറുവശംകൂടിയുണ്ടു്. കലാവിഷയങ്ങളിൽ ജന്മസിദ്ധമായ കഴിവുകളുടെ ലാഞ്ഛനപോലുമില്ലാത്ത കുട്ടികൾ സമൂഹത്തിൽ പേരെടുക്കുന്നതിനുവേണ്ടി മാത്രം 'കലാകാരന്മാരാ'യി രംഗത്തിറങ്ങാറുണ്ടു്. അങ്ങനെയുള്ള കലാവൈകൃതങ്ങൾ മുളയിലേ നുള്ളിക്കളയാത്തപക്ഷം ഭാവിയിൽ സമൂഹത്തിനും കലയ്ക്കും അതൊരുപോലെ ദോഷകരമായി തീർന്നേക്കാം.

കലാകാരനു് ഒരു വ്യക്തിത്വം ഉണ്ടു്. ആ വ്യക്തിത്വം വളരുന്നതു് അവനു ലഭിക്കുന്ന സ്വാതന്ത്ര്യത്തിൽനിന്നാണു്. അതിനാൽ അദ്ധ്യാപകർ യുവകലാകാരന്മാരെ അവരുടെ കലാസരണിയിൽ സ്വതന്ത്രരായി വിടേണ്ടതാണു്. സൈക്കിൾ ബാലൻസ് വശമാക്കുന്ന ഒരുവനു വീഴ്ച പററാതെ സൂക്ഷിക്കുക എന്നതു മാത്രമാണു് സഹായകനുള്ള കടമ. അദ്ധ്യാപകൻെറ ചുമതലയും ഇത്രമാത്രമാണു്. പ്രകൃതിയാണു കലാകാരന്റെ നിത്യപ്രചോദനത്തിനുള്ള നീരുറവ. ചിത്രരചനയിൽ പരിശീലനംനേടുന്ന ഒരു വിദ്യാർത്ഥിക്കു വിഷയങ്ങൾ നിർദ്ദേശിച്ചുകൊടുക്കുവാനുള്ള ചുമതല അദ്ധ്യാപകനില്ല. 'വരയ്ക്കുക', വീണ്ടും വരയ്ക്കുക, കൂടുതൽ ഭംഗിയാക്കുക എന്ന ഉപദേശം മാത്രം കൊടുത്തു് അദ്ധ്യാപകനു തൃപ്തിപ്പെടാം. നിറത്തിൻെറയും രൂപത്തിൻെറയും സാങ്കേതികഭാവങ്ങളിൽ മാത്രം ഒതുങ്ങിനിന്നിരുന്ന ചിത്രകലയിൽ പ്രകാശവും നിഴലും പ്രതിഫലിപ്പിക്കുവാനുള്ള പ്രവണത ലിയണാർഡോ ഡാവിഞ്ചിക്കുണ്ടായതു് അദ്ദേഹത്തിൻെറ സ്വാതന്ത്ര്യബുദ്ധിയിൽനിന്നാണു്.

അനുകരണവാസന കുട്ടികളുടെ അതിപ്രധാനമായ ഏഷണ(ഇൻസ്റ്റിംക്ട്)യാണു്. പരിശീലനകാലത്തു മഹാന്മാരായ കലാകാരന്മാരെയും അവരുടെ കലാസൃഷ്ടികളെയും കുട്ടികൾക്കു പരിചയപ്പെടുത്തിക്കൊടുക്കേണ്ടതാണു്. ഷേക്സ്പിയറേയോ കാളിദാസനേയോ അറിയാത്ത ഒരു യുവസാഹിത്യകാരനോ, മൈക്കൽ ഏഞ്ചലോവിനേയോ ഡാവിഞ്ചിയേയോ സെഡാനെയോ പിക്കാസോയേയോ അറിയാത്ത ഒരു ബാലചിത്രകാരനോ, ബിത്തോവനേയോ ത്യാഗരാജസ്വാമികളേയോ പരിചയപ്പെടാത്ത ഒരു യുവസംഗീതജ്ഞനോ ഉണ്ടായിരിക്കരുതു്. എന്നാൽ അനുകരണത്തിലൂടെ വളർന്ന സ്വന്തമായ പുതിയ പ്രവണതകൾക്കു രൂപംകൊടുക്കാൻ കഴിവുണ്ടാകുമ്പോൾ മാത്രമാണു് അവർ ലക്ഷ്യത്തിലെത്തുന്നതു്. അനുകരണം വെറും യാന്ത്രികമാകാൻ അനുവദിച്ചുകൂടാ.

കലാരംഗത്തേക്കു കടന്നുവരുന്ന കുട്ടികളിൽനിന്നു് ദുരഭിമാനങ്ങൾ നീക്കംചെയ്യേണ്ടതാണു്. കലയിൽ ഉച്ചനീചത്വങ്ങൾ ഇല്ല. എല്ലാ കലകളും സമാദരണീയങ്ങളാണു്. കേരളത്തിൻെറ പുരാതനസംസ്കാരവുമായി ബന്ധപ്പെട്ട പല കലകളും ഇന്നു് അവഗണിക്കപ്പെട്ടുകിടക്കുന്നുണ്ടു്. കഥകളിയെ കേരളത്തിന്റെ കലയായി പരക്കെ അംഗീകരിച്ചിട്ടുണ്ടെങ്കിലും നമ്മുടെ പൂർവ്വികരുടെ സംഭാവനയായ വാദ്യവിഭാഗത്തിൽപ്പെട്ട പല കലകളും പ്രോത്സാഹനത്തിൻെറ കരസ്പർശങ്ങൾ ഏല്ക്കാതെ കിടക്കുന്നുണ്ടു്. ചെണ്ട, തിമില, ഇടയ്ക്ക മുതലായ വാദ്യങ്ങൾ ഉദാഹരണമായി പറയാം. ഈ പുരാതനകലകൾ ഉപജീവനമാർഗ്ഗമായി സ്വീകരിച്ചിട്ടുള്ള രക്ഷാകർത്താക്കളുടെ കുട്ടികൾ വിദ്യാലയങ്ങളിൽ ഉണ്ടായിരിക്കും. ദുരഭിമാനംകൊണ്ടു് കുട്ടികൾ ഈ കലാസരണിയെ കൈവിടാനിടയാകരുതു്. പരമ്പരാഗതമായി തങ്ങൾക്കു ലഭിച്ചിട്ടുള്ള ഈ കലാസമ്പത്തു് പരിപോഷിപ്പിക്കുന്നതിനുള്ള ഉത്തേജനം അദ്ധ്യാപകരിൽനിന്നും ലഭിക്കേണ്ടതാണു്.

നാടകാവതരണംപോലെ സംഘംചേർന്നുള്ള കലാപരിപാടികളിൽ പ്രധാനറോളുകൾക്കു വേണ്ടി കുട്ടികൾതമ്മിൽ മത്സരമുണ്ടാകാറുണ്ടു്. പിൻനിരക്കാരാകാൻ ആർക്കാണു് ആഗ്രഹം? എന്നാൽ ഒരു നാടകത്തെ സംബന്ധിച്ചിടത്തോളം നായകനും പരിചാരകനും തുല്യസ്ഥാനം ഉണ്ടെന്നുള്ള വസ്തുത കുട്ടികൾ ഗ്രഹിച്ചിരിക്കണം. ഒരു ഫുട്ബോൾടീമിൻെറ വിജയം മുൻനിരക്കാരായ കളിക്കാരെ മാത്രം ആശ്രയിച്ചല്ല നില്ക്കുന്നതു്; ഏററവും പിന്നിൽ, ബാറിനടിയിൽ നില്ക്കുന്ന ഗോൾകീപ്പറുടെ ആശ്രയിച്ചാണു്. അവനവൻെറ റോളുകളോടു നീതികാണിക്കാൻ കഴിഞ്ഞാൽ അവരുൾപ്പെടുന്ന സംഘത്തിനും വിജയിക്കുവാൻ കഴിയും.

ഭാഷയ്ക്കു വ്യാകരണം എന്നതുപോലെ കലകൾക്കു് സാങ്കേതികബന്ധമുണ്ടെന്നുള്ള കാര്യം കുട്ടികൾ അറിഞ്ഞിരിക്കേണ്ടതാണു്. സാങ്കേതികപരിജ്ഞാനം സിദ്ധിച്ച അദ്ധ്യാപകരോ, പ്രത്യേകവൈദഗ്ദ്ധ്യം സിദ്ധിച്ച മററാളുകളോ ഇക്കാര്യത്തിൽ കുട്ടികളെ സഹായിക്കേണ്ടതാണു്.

കുട്ടികളുടെ കലാപരമായ സ്വാതന്ത്ര്യവികാസത്തിനു് അദ്ധ്യയനസമയത്തിനപ്പുറം സമയം കണ്ടെത്തേണ്ടിയിരിക്കുന്നു. സ്കൂൾ ആർട്ട്സ് ക്ലബ്ബുകൾ അതിനുള്ള ഏററവും നല്ല രംഗമൊരുക്കുന്നു. യുവജനോത്സവങ്ങളുടെ ആവിർഭാവത്തോടുകൂടെ ഇന്നു പല വിദ്യാലയങ്ങളിലും കലാസ

## ഒരു നാഴികക്കല്ലിൻെറ കഥ

എസ്. സുഗന്ധവല്ലീഭായി

ഞാൻ തുറവൂർ ടി. ഡി. ഹൈസ്കൂളിൽ 7–ാംസ്റ്റാൻഡേഡ് വിദ്യാർത്ഥിനിയായിരുന്ന കാലത്തു് 1962 ജനുവരി 26–ാംതീയതി ചങ്ങനാശ്ശേരിയിൽ നടന്ന യുവജനോത്സവത്തിൽ ഭരതനാട്യത്തിനുള്ള ഒന്നാംസമ്മാനം നേടി; തുടർന്നുള്ള എൻെറ എല്ലാ കലാഭ്യസനത്തിനും, പ്രകടനത്തിനും പ്രചോദനം നല്കിയ അന്നത്തെ ആ ദിനം എൻെറ ജീവിതവഴിത്താരയിലെ മായാത്ത നാഴികക്കല്ലാണു്. കലാഭ്യസനം നടത്താൻ സാമ്പത്തികശേഷിയില്ലാത്ത കലാകുതുകികൾക്കുവേണ്ടി കേരളസംഗീതനാടക അക്കാദമി നല്കുന്ന സൈറ്റപ്പെൻറിനു് ഞാൻ അർഹയാവുകയും അങ്ങനെ ചെറുതുരുത്തി കലാമണ്ഡലത്തിൽ ചേർന്നു് നൃത്താഭ്യസനം തുടർന്നു പോവുകയും ചെയ്തു. മലയാളസിനിമയുടെ ജൂബിലിയാഘോഷത്തോടു് അനുബന്ധിച്ചു് സ്റ്റേററടിസ്ഥാനത്തിൽ ഒരു കലാമത്സരം ഏർപ്പെടുത്തിയിരുന്നതിൽ ഭരതനാട്യത്തിനു് ഒന്നാംസമ്മാനം കരസ്ഥമാക്കുവാനും എനിക്കു സാധിച്ചു. ഈ നേട്ടങ്ങൾക്കെല്ലാം കാരണഭൂതമായിട്ടുള്ളതു് സംസ്ഥാനയുവജനോത്സവമാണെന്നു് എന്നും ഞാൻ ഓർമ്മിക്കും.

മിതികൾ രൂപംകൊണ്ടിട്ടുണ്ടു്. കലാവാസനയുള്ള കുട്ടികളെ തെരഞ്ഞെടുക്കുവാനും അവർക്കു് ഒരുമിച്ചുകൂടി തങ്ങളുടെ കഴിവുകൾ പ്രകടിപ്പിക്കുവാനും ആർട്ട്സ് ക്ലബ്ബുകൾ സൗകര്യംനല്കുന്നു. വിദ്യാലയത്തിൽ ഒരു കലാസമിതി എന്നതിനു പകരം ഡ്രമാററിക് ക്ലബ്ബ്, മ്യൂസിക് ക്ലബ്ബ്, ചിത്രകലാപരിഷത്ത്, ഡാൻസ് ക്ലബ്ബ് എന്നിങ്ങനെ ഓരോ വിഭാഗത്തിനും പ്രത്യേകം ക്ലബ്ബുകൾ ഉണ്ടായിരിക്കുന്നതു് കൂടുതൽ പ്രയോജനപ്രദമായിരിക്കും. ഓരോന്നിനും താൽപര്യവും കഴിവും ഉള്ള അദ്ധ്യാപകർ നേതൃത്വം കൊടുക്കണം. സ്ക്കൂൾദിനാഘോഷങ്ങളിൽ അവതരിപ്പിക്കുന്ന നാടകങ്ങൾ സ്ക്കൂൾഡ്രമാററിക് ക്ലബ്ബിൻേറതായിരിക്കണം; നൃത്തം നൃത്തസമിതിയുടേതും. അങ്ങനെ ഈ കലാസമിതികൾക്കും കലാകാരന്മാർക്കും മാന്യമായ അംഗീകരണം ലഭിക്കാൻ അവസരമുണ്ടാക്കണം. സ്ക്കൂൾ ആർട്ട്സ് ക്ലബ്ബിന്റെ വകയായി നാടകം, നൃത്തം, ഗാനമേള തുടങ്ങിയ കലാപരിപാടികൾ പൊതുരംഗത്തും നടത്താവുന്നതാണു്. അങ്ങനെയുണ്ടാകുന്ന സാമ്പത്തികനേട്ടം കലാസമിതിയുടെ ആവശ്യമായ ഉപകരണങ്ങളും മററും സമ്പാദിക്കുന്നതിനു വിനിയോഗിക്കാം. ആർട്ട്സ് ക്ലബ്ബിലെ അംഗമായിരിക്കുക എന്നതു് ഒരു വലിയ പദവിയായി കുട്ടികളുടെ ഇടയിൽ അംഗീകരിക്കപ്പെടണം. അതോടൊപ്പം വാസനാസമ്പന്നരല്ലാത്ത കുട്ടികൾ ആർട്ട്സ് ക്ലബ്ബിൽ നുഴഞ്ഞുകയറാതെ നോക്കുകയുംവേണം.

ആർട്ട്സ് ക്ലബ്ബുകൾപോലെതന്നെ ബാലകലാകാരന്മാർക്കു് അണിനിരക്കാനുള്ള മറെറാരു രംഗമാണു് കൈയെഴുത്തുമാസിക. ഭാവിയുടെ വാഗ്ദാനങ്ങളായ കവികളും, കഥാകൃത്തുകളും, ചിത്രകാരന്മാരും, നാടകകൃത്തുകളും ഉൾക്കൊള്ളുന്നതാണല്ലോ ഇന്നത്തെ വിദ്യാർത്ഥിലോകം. തന്നെപ്പോലെതന്നെയുള്ള കൊച്ചുകലാകാരന്മാർ പ്രത്യക്ഷപ്പെടുന്ന കൈയെഴുത്തുമാസികയിൽത്തന്നെ കഥയും കവിതയും പ്രസിദ്ധപ്പെടുത്തുവാൻ ഒരു വിദ്യാർത്ഥിക്കു സ്വാഭാവികമായിത്തന്നെ ഔത്സുക്യം ഉണ്ടായിരിക്കും.

കലാഭ്യസനത്തിൽ, പ്രത്യേകിച്ചു നൃത്തം, നാടകം, വാദ്യസംഗീതം, ചിത്രകല, ശില്പകല, കഥകളി തുടങ്ങിയവയിൽ ഏർപ്പെട്ടിരിക്കുന്ന കുട്ടികളിൽ സാമ്പത്തികസഹായം അർഹിക്കുന്നവരും ഉണ്ടായേക്കാം. ഇതിനു പൊതുജനങ്ങളിൽനിന്നോ, രക്ഷാധികാരികളിൽനിന്നോ വേണ്ട സഹകരണം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ അദ്ധ്യാപകർ കണ്ടെത്തേണ്ടതാണു്.

ഇന്നത്തെ അദ്ധ്യയനസമ്പ്രദായം ഏറിയകൂറും പാഠപുസ്തകങ്ങളെയും അതുകഴിഞ്ഞാൽ കായികവിനോദങ്ങളെയും കേന്ദ്രീകരിച്ചു നില്ക്കുന്നു. കലാവിഷയങ്ങൾ ഏററവും പിൻതള്ളപ്പെട്ടിരിക്കുന്നു. ഹൃദയത്തെ വികസിപ്പിക്കുകയും സംസ്കാരബോധം ഉണർത്തുകയുംചെയ്യുന്ന ലളിതകലകളെ അവഗണിക്കുന്നതു് വളരുന്ന തലമുറയോടു ചെയ്യുന്ന ഏററവും വലിയ അപരാധമായിരിക്കും. അതിനാൽ വിദ്യാഭ്യാസരംഗത്തു ലളിതകലകളെ പുനഃപ്രതിഷ്ഠിക്കുകയാണു് അദ്ധ്യാപകൻെറ ഇന്നത്തെ അതിപ്രധാനമായ കടമ.

# വിദ്യാലയ നാടകവേദി

ഒരുകാലത്തു ഞാനും ചില കൂത്തുകളൊക്കെ കാണിച്ചിരുന്നു. പഠിച്ചുകൊണ്ടിരുന്ന കാലം. അന്നു പിന്നെ എന്താ ചെയ്യാനാകാത്തതു്? മുന്നംപിന്നം നോക്കണോ?

ഇന്നു സമൂഹദൃഷ്ടിയിൽ 'യോഗ്യ'ന്മാരായിക്കഴിയുന്ന ചിലർ ആത്മഗതംചെയ്യുന്നതു കേൾക്കാം.

ആവശ്യമായ ഒരനാവശ്യം. കുട്ടികൾക്കു പഠിച്ചില്ലെങ്കിലും നാടകം കളിക്കണം. ശല്യമുണ്ടാകരുതല്ലൊ. അനുവദിച്ചു.

വിദ്യാലയാധികൃതർ പരിദേവനംചെയ്യുന്നതു കേൾക്കാം.

ആനിവേഴ്സറി വരട്ടെ. ഞാനൊരു വാരു വാരും.

ക്ലാസ്സുമുറിക്കകത്തു മറയനും മടിയനുമായ വിദ്യാർത്ഥി പ്രഖ്യാപിക്കുന്നതു കേൾക്കാം.

പിള്ളേരുടെ ഒരു നാടകം. അത്ര 'പ്രമാദ'മായ കാര്യമൊന്നുമല്ല.

സ്ഥലത്തെ നാടകകുതുകികൾ പുച്ഛവും അനുകമ്പയും നിറഞ്ഞ സ്വരത്തിൽ പരാമർശിക്കുന്നതു കേൾക്കാം.

ഇന്നു നമ്മുടെ നാട്ടിലെ വിദ്യാലയനാടകവേദിയോടുള്ള വിവിധപ്രതികരണങ്ങൾ ഏതാണ്ടു് ഇതേവിധമിരിക്കും. വർഷംതോറും വിദ്യാലയങ്ങളിൽ മനുഷ്യപ്രയത്നവും ധനവും സാമാന്യം ഭംഗിയായവിധം വ്യയംചെയ്തു നാടകങ്ങൾ അരങ്ങേറിപ്പോരാറുണ്ടു്. എന്നിട്ടും നമ്മുടെ വിദ്യാലയനാടകവേദി ചക്കിൽ കെട്ടിയ കാളയെപ്പോലെ കറങ്ങിത്തിരിഞ്ഞുകൊണ്ടിരിക്കുകയാണു്. എല്ലാ സ്കൂളുകളിലും വാർഷികാഘോഷങ്ങളുണ്ടു്. പല സ്ഥലത്തും അതു നടത്തുന്ന രീതിയിലും മോടിയിലും ബാലിശമെന്നു തോന്നിപ്പിക്കുന്ന മത്സരങ്ങൾപോലുമുണ്ടു്—പ്രാസംഗികരെ സംഘടിപ്പിക്കുന്നതിൽ; ആഘോഷത്തിന്റെ കാലയളവിൽ എല്ലാംതന്നെ. അവയോടൊപ്പം വിട്ടുവീഴ്ചചെയ്യാനാവാത്ത ഒരു ചടങ്ങെന്ന നിലയിൽ നാടകാഭിനയങ്ങളുമുണ്ടാവും. അതെ; ഒരു ചടങ്ങാണതു്. ചടങ്ങുകൾ നടത്തുന്നവരുടെ സ്ഥിതിയും ധനശേഷിയുമനുസരിച്ചു നാടകത്തിനു് എന്തെല്ലാം ബാഹ്യമോടികളാകാമോ അവയൊക്കെയുണ്ടാവും. കളിക്കുന്നവർക്കും കളിപ്പിക്കുന്നവർക്കും ഒരാഘോഷം; ഒരാവേശം; ഒരു ആത്മപ്രകടനോത്സവം. ഉത്സവത്തിനു കിന്നരിവയ്ക്കുന്ന വെടിക്കെട്ടു്. തീർന്നു! അടുത്ത വർഷം അതേ അവസരംവരെ ആ നാടകരംഗം ഉറങ്ങിക്കിടക്കും. പിന്നീടു കുംഭകർണ്ണനെപ്പോലെ അതുണരും; അലറും; ഗോഗ്വാവിളിക്കും; വീണ്ടും തളർന്നുറങ്ങും. കോളേജുകളിലാണെങ്കിൽ ഈ ഉണർച്ചയും ഉറക്കവും വർഷത്തിൽ രണ്ടു പ്രാവശ്യമുണ്ടാകും എന്നൊരു വ്യത്യാസം മാത്രമുണ്ടു്.

ഇതു് ആക്ഷേപമായി പറഞ്ഞതല്ല. തൊഴിൽ നാടകവേദിയൊഴിച്ചുള്ള നമ്മുടെ നാടകവേദിയുടെ പൊതുസ്വഭാവംതന്നെ ഏറെക്കുറെ ഇതായിരിക്കെ, വിദ്യാലയനാടകവേദിക്കു് ഒരു തരത്തിലും അതപകർഷമല്ല.

സമൂഹജീവിതത്തിന്റെ അതതുകാലത്തെ മുഖമുദ്രകൾ വിപുലീകൃതരൂപത്തിൽ പ്രതിഫലിക്കുന്ന ഒന്നാണല്ലോ വിദ്യാലയാന്തരീക്ഷം. അതുകൊണ്ടു നാടകത്തെ സംബന്ധിച്ചിടത്തോളമുള്ള സങ്കല്പവും രസവാസനകളും ഇപ്രകാരമല്ലാതിരുന്നാൽ മാത്രമേ അത്ഭുതപ്പെടേണ്ട കാര്യമുള്ളു. എന്തെന്നാൽ, നമുക്കിന്നും നാടകം കലാകൗതുകമുള്ള ഒരു സഹൃദയസദസ്സിന്റെ സവിശേഷപരിലാളനയ്ക്കു വിഷയമായിട്ടില്ല. നാടകം അഭിനയിക്കുന്ന കലാസമിതികളിൽ മുക്കാൽപങ്കിനും അതു കേവലം വിനോദപരമായ ഒരു ഉത്സാഹപ്രകടനവും അനുകരണാർത്തിയുടെ ബാലിശമായ പ്രകാശനവും മാത്രമാണു്. ഒരു രാജ്യത്തി

**ജി. ശങ്കരപ്പിള്ള**

ൻെറ സാംസ്കാരികചക്രവാളത്തിൽ വർണ്ണശബളിമയും വൈചിത്ര്യഭംഗിയും ചേർക്കുവാൻപോരുന്ന ഒരു ക്രിയാത്മകപ്രസ്ഥാനം എന്ന നിലയിൽ നാടകകൗതുകം നമ്മുടെ നാട്ടിൽ വളരാൻ ആരംഭിച്ചിട്ടേയുള്ളു. അതുകൊണ്ടു് ഇവിടെ ഇപ്പോഴം നിലനിന്നുപോരുന്ന പ്രവണതകളെ വിദ്യാലയനാടകവേദി ആക്കത്തിലും അളവിലും വിപുലീകരിച്ചുകാട്ടുന്നു എന്നുമാത്രം.

ഈ ഒരവസ്ഥയ്ക്കു് അല്പാല്പമായ മാററം വന്നുകൊണ്ടിരിക്കുന്നു എന്നതു് ശുഭോദർക്കമാണു്. അതിനും കാരണങ്ങരം പലതുണ്ടു്. ഏററവും പ്രധാനം മലയാളനാടകമണ്ഡലത്തിൽത്തന്നെ നാടകകുതുകികളുടെ ബോധപൂർവ്വമുള്ള പ്രവർത്തനം നാടകാസ്വാദനം, പ്രകടനം, തുടങ്ങിയ മണ്ഡലങ്ങളിൽ ആരംഭിച്ചുകഴിഞ്ഞു എന്നതാണു്. മറെറാന്നു് വിദ്യാഭ്യാസത്തെപ്പററിയുള്ള സങ്കല്പത്തിൽത്തന്നെ മൗലികമായ മാറ്റങ്ങരം വന്നു സംഭവിച്ചതും. വെറും പുസ്തകമാത്രോപജീവികളായി ദഹിച്ചതും ദഹിക്കാൻ വിസമ്മതിച്ചതുമായ കുറെ വിജ്ഞാനശകലങ്ങരം ഛർദ്ദിച്ചുവയ്ക്കാൻ ഒരു വിദ്യാർത്ഥിയെ ഒരുക്കിയെടുക്കുകയല്ല ഇന്നത്തെ വിദ്യാദാനത്തിൻെറ ലക്ഷ്യം. പാഠ്യവിഷയങ്ങരംക്കുള്ളത്രതന്നെ പ്രാമാണ്യവും പ്രാധാന്യവും, പാഠ്യേതരവിഷയങ്ങരംക്കും നല്കണമെന്ന സത്യം അംഗീകരിക്കപ്പെട്ടിട്ടുതന്നെ നാളേറെയായി. പാഠ്യേതരമെന്ന പദപ്രയോഗത്തിൻെറ സാധുതയെ ചോദ്യംചെയ്യത്തക്കതരത്തിൽ പാഠപുസ്തകവിജ്ഞാനത്തിനപ്പുറം ഒരു വിദ്യാലയാന്തരീക്ഷത്തിൽനിന്നും പിപഠിഷുവായ ഒരുവൻ ഉരംക്കൊള്ളുന്ന അറിവിനും അനുഭവത്തിനും സഹായകമാണു മററു പ്രവർത്തനങ്ങളെന്നു് വന്നുകഴിഞ്ഞിരിക്കുന്നു. അതിനും അപ്പുറം പോയി 'വിനോദത്തിൽക്കൂടി വിജ്ഞാനം', 'പ്രവൃത്തിയിൽക്കൂടി വിജ്ഞാനം' എന്നൊക്കെയുള്ള പുതിയ ലക്ഷ്യങ്ങളും മാർഗ്ഗങ്ങളും നവീനങ്ങളായ വിദ്യാഭ്യാസസമ്പ്രദായങ്ങരംക്കു് ആണിക്കല്ലുകളായി പരിണമിച്ചും കഴിഞ്ഞിരിക്കുന്നു.

അങ്ങനെ, ഒരുകാലത്തു് പുച്ഛിച്ചും കേവലം ബാഹ്യാഡംബരമോടിയുടെ ഒരുപകരണമായി അവഗണിച്ചും വിട്ടിരുന്ന നാടകാഭിനയത്തിനു് ഒരു ചടങ്ങെന്ന പരിധിവിട്ടു നിലനില്പു വന്നുകഴിഞ്ഞു. നാടകതല്പരരായ അദ്ധ്യാപകരുള്ള സ്കൂളുകളിൽ നാടകാഭിനയം ഗൗരവപൂർണ്ണമായി കൈകാര്യംചെയ്യപ്പെടുന്ന ഒരു കലാപ്രസ്ഥാനമായിക്കലാശിച്ചുതുടങ്ങി.

എങ്കിലും ഒരു ചടങ്ങുമാത്രമല്ലേ ഇന്നും നമ്മുടെ വിദ്യാലയങ്ങരം പലതിലേയും നാടകാഭിനയങ്ങരം? ഭൂരിപക്ഷം വിദ്യാലയങ്ങളുടെ സ്ഥിതി അതാണെന്നു സമ്മതിച്ചാൽത്തന്നെ മറിച്ചു ചൂണ്ടിക്കാട്ടുവാൻപോന്ന ഏതാനും വിദ്യാലയങ്ങളും, അവയിൽ അതിദ്രുതം വളൻുകൊണ്ടിരിക്കുന്ന നല്ല നാടകസംഘങ്ങളും ഇന്നുണ്ടായിവരുന്നുണ്ടു്. പഴയ നിലപാടുതന്നെ അഭംഗുരം തുടൻുപോകുന്നിടങ്ങളിലൊക്കെ അവയുടെ സാരഥ്യം വഹിക്കുന്നതു വിദ്യാഭ്യാസത്തെപ്പററി പഴയ സങ്കല്പം വച്ചുപുലത്തുന്നവരാണുതാനും.

എന്താണു നാടകത്തിനു വിദ്യാഭ്യാസസംവിധാനത്തിലുള്ള സ്ഥാനം? എന്താണതിൻെറ സംഭാവന? ഒന്നിലധികം നിലകളിൽ നാടകം ഒരു വിദ്യാർത്ഥിക്കു പ്രയോജനകരമായിത്തീരാറുണ്ടു്. കലാപരവും കലാബാഹ്യവുമായ നേട്ടങ്ങരം അതുകൊണ്ടു കൈവരിക്കാനാവും. നാടകംപോലെ ഒരു സംശ്ലിഷ്ടകലാരൂപവുമായിട്ടിടപഴകുന്ന വിദ്യാർത്ഥിക്കു്, അഭിനയം, സംഗീതം, നൃത്തം, ചിത്രകല എന്നിങ്ങനെ വിവിധ സുകുമാരകലകളിലുള്ള തൻെറ താല്പര്യത്തിനു പ്രകടനരംഗം ലഭിക്കുന്നു. സംഗീതവും നൃത്തവും, ചിത്രരചനയും നേരിട്ടു നാടകത്തിലുണ്ടാവണമെ

ന്നില്ല ഇതു സംഭവിക്കാൻ. ഏതു നാടകമായാലും അതിൻെറ അവതരണവേളയിൽ നടന്മാരുടെ ചലനങ്ങരം, ചേഷ്ടകരം, അവരുച്ചരിക്കുന്ന പദങ്ങരം, ആ പദങ്ങളുടെ ശയ്യാക്രമം എന്നിവയിലെല്ലാം സംഗീതത്തിൻെറ അടിസ്ഥാനഭാവമായ താളം വേണം. അരങ്ങൊരുക്കിലും നടന്മാരെ ചമയിക്കുന്നതിലും ചിത്രകലയുടെ സഹായമാവശ്യം. നടീനടന്മാരുടെ നില്പിലും പട്ടതിയിലും (Pose) ശില്പകലയും പങ്കുചേരുന്നു. ഈ വിവിധ കലാരൂപങ്ങളിൽ തൽപരരായ വിദ്യാൎത്ഥികരംക്ക് ഒന്നിച്ചുചേൎന്നു പ്രവൎത്തിക്കാവുന്ന രംഗവേദിയാണു നാടകമുണ്ടാക്കുന്നതു്.

കലാബാഹ്യമായോ? വിദ്യാഭ്യാസത്തിന്നടിസ്ഥാനമായിരിക്കേണ്ട അച്ചടക്കത്തെപ്പററി നാമിന്നു വളരെയേറെ ബോധവാന്മാരാണു്. അച്ചടക്കരാഹിത്യത്തിൻെറ ആസുരമായ താണ്ഡവം കണ്ടു് വിദ്യാൎത്ഥികരംക്കുപോലും പൊറുതിമുട്ടിയിരിക്കുന്ന ഒരവസരമാണല്ലൊ ഇതു്. അതു നിവാരണംചെയ്യുവാനുള്ള മാൎഗ്ഗങ്ങളെപ്പററി വിദ്യാഭ്യാസവിചക്ഷണന്മാർപോലും അതിതീക്ഷ്ണമായി മസ്തിഷ്കമഥനം ചെയ്തുപോരുന്നകാലം. ഇങ്ങനെ, വിദ്യാഭ്യാസവുമായി ഏതെങ്കിലും ഒരു തലത്തിൽ എന്തെങ്കിലും ഒരു ബന്ധം സ്ഥാപിച്ചിട്ടുള്ളവരെല്ലാം തലപുകഞ്ഞു തപസ്സുചെയ്യുന്ന 'അച്ചടക്ക'മെന്ന ഇഷ്ടദേവതയെ അനായാസമായി വിദ്യാനികേതനങ്ങളിൽ കുടിയിരുത്താൻ കഴിയുന്ന ഒരു കലാവിദ്യയാണു് നാടകം.

കാരണം, നാടകാവതരണത്തിൻെറ അടിസ്ഥാനാശയംതന്നെ അച്ചടക്കമത്രേ. പരസ്പര സഹകരണം പൂൎണ്ണമായി ആവശ്യപ്പെടുന്ന ഒരു പ്രസ്ഥാനമാണതു്. ഏതെങ്കിലും ഒരു നടനോ നടിക്കോ തൻെറ 'മനോധൎമ്മം' മാത്രമാടി അപ്ലാസു മേടിക്കാൻ നാടകരംഗത്തു സാധ്യമല്ല. അതുകൊണ്ടും നാടകാവതരണത്തെപ്പററി, അറിവുള്ളവർ അതിനെ ഒരു വാദ്യവൃന്ദത്തോടു് താരതമ്യപ്പെടുത്തിയിട്ടുണ്ടു്. 'ഓൎക്കസ്ട്രാ'കണ്ടക്ടരുടെ സംവിധാനനിൎദ്ദേശങ്ങരം പാലിച്ചുകൊണ്ടു് ചെറുതും വലുതുമായ വാദ്യോപകരണങ്ങരം ഒരു പ്രത്യേകതാളത്തിലും ലയത്തിലും പുറപ്പെടുവിക്കുന്ന വിവിധവാദ്യധ്വനികരം ഒത്തുചേൎന്നാണു് ഒരു വൃന്ദവാദ്യക്കച്ചേരിക്കു് മാധുര്യവും മനോഹാരിതയും സംഭാവനചെയ്യുന്നതു്. അതുപോലെയാണു് നാടകത്തിലും. സംവിധായകൻ നാടകത്തിൽക്കാണുന്ന ആശയചമൽക്കാരമോ, ഭാവഭംഗിയോ, അവയുടെ വ്യാഖ്യാനത്തിനയാളെ ഉദ്യുക്തനാക്കുന്നു. നടീനടന്മാർ, അരങ്ങു്, ദീപപ്രസരം എന്നിതുകരംവഴി അയാരം നിൎവ്വഹിക്കുന്നതു് ആ വ്യാഖ്യാനത്തെ പ്രേക്ഷകരിലേക്കു സംക്രമിപ്പിക്കുകയാണു്. അങ്ങനെ, കവിയെപ്പോലെ അയാളും യഥാൎത്ഥത്തിൽ ചെയ്യുന്നതു് ഒരു നാടകഗ്രന്ഥത്തെപ്പററി തനിക്കുണ്ടായ ഉരംക്കാഴ്ചയെ പല ഉപാധികളിൽക്കൂടി ആവിഷ്കരിക്കുകയാണു്. അവിടെ സംവിധായകൻ പരമാധികാരിയും അയാളുടെ നിയമങ്ങരം അനുസരിക്കുന്ന മററു ഘടകങ്ങരം സാമന്തരുമാണു്. ഒരു യന്ത്രത്തിൻെറ നേരിയ ഒരു ഭാഗത്തിനുണ്ടാകുന്ന തകരാറു് വലിയൊരു ഫാക്ടറിയെത്തന്നെ സ്തംഭിപ്പിക്കുമല്ലോ. അതുപോലെ സംവിധായകനെ മറുതലിക്കുന്ന ഒരു ചെറിയ ഘടകം നാടകാവതരണത്തിൻെറ ക്രിയാപദ്ധതിക്കിടയിൽ കടന്നുകൂടിയാൽ മതി, അവതരണം തകരാറിലാവും. നടീനടന്മാർതന്നെ വേണമെന്നില്ല; പ്രോംപ്ററു് ചെയ്യുന്നവനോ കർട്ടൻ പിടിക്കുന്നവനോ ആയാൽ മതി. അതുകൊണ്ടു് ഔചിത്യമുള്ള നാടകസംവിധായകൻ ആദ്യമായി ചെയ്യുന്നതു് തൻെറ സംഘത്തിലുള്ള എല്ലാ അംഗങ്ങളുടേയും—അരങ്ങിലും അണിയറയിലും പ്രവൎത്തിക്കുന്ന എല്ലാ അംഗങ്ങളുടേയും—നിരാക്ഷേപമുള്ള സഹകരണത്തിനും, നിൎല്ലോഭമുള്ള ആദരത്തിനും അൎഹനായിത്തീരുകയാണു്. അവിടെ അച്ചടക്കത്തിന്റെ ആദ്യപാഠങ്ങരം ആരംഭിക്കുന്നു.

വിദ്യാലയത്തിൽ ക്ലാസ്സുമുറിയിൽവച്ചു ലഭിക്കാത്ത അച്ചടക്കം നാടകപഠനവേളയിൽ ലഭിക്കുന്നതിനു സൗകര്യം കൂടുതലാണു്. ആത്മാവിഷ്കരണവ്യഗ്രതയും മറെറാരാളായി മാറുവാനുള്ള ആഗ്രഹവും മനുഷ്യനിൽ സഹജമായിത്തന്നെയുണ്ടു്. അരങ്ങു് എന്ന മാദ്ധ്യമത്തിനാകട്ടെ ഈ ആഗ്രഹലാഞ്ഛനയെങ്കിലുമുള്ള മനസ്സിനെ തന്നിലേക്കു വലിച്ചടുപ്പിക്കുവാൻ, കടലിനെപ്പോലൊരു ശക്തിയുമുണ്ടു്.

അതു മാത്രമല്ല നാടകവേദികൊണ്ടു വിദ്യാഭ്യാസത്തിനു കൈവരുന്ന അനുഗ്രഹം. വിദ്യാലയപ്രശ്നങ്ങരംക്കു മാത്രമല്ല, രാജ്യാന്തരപ്രശ്നങ്ങരംക്കു തന്നെ ഇന്നു രൂക്ഷത വൎദ്ധിപ്പിക്കുന്ന വസ്തുത അനുരഞ്ജകത്വത്തിൻെറ അഭാവവും സഹകരണരാഹിത്യവുമാണു്. നാടകാഭ്യസനത്തിനു് അത്യന്താപേക്ഷിതമായ ഗുണങ്ങളാണു്സഹകരണസന്നദ്ധത. റീഹേഴ്സലുകളിലൂടെ നാടകം അരങ്ങേറുന്നദിവസം അവസാനത്തിരശ്ശീല വീഴുന്നതുവരെ ആ അഭിനേതൃസംഘത്തിലെ അംഗങ്ങരം വളരെയേറെ വിട്ടുവീഴ്ചകരംക്കും പരസ്പരസഹകരണത്തിനും സന്നദ്ധരായേ പററൂ. സ്വന്തം വ്യക്തിസ്വഭാവങ്ങളിലെ ഏണും മുഴകളും അവിടെവച്ചു മനപ്പൂൎവ്വം തേച്ചുമാച്ചുകളയേണ്ടിവരും. അന്യബഹുമാനം, അച്ചടക്കത്തോടുള്ള ബഹുമാനം എന്നിങ്ങനെ പലതും ആ കളരി

യിൽ അവശ്യം അഭ്യസിക്കേണ്ടിവരും. വിദ്യാഭ്യാസത്തിന്റെ മൗലികലക്ഷ്യം സ്വഭാവസംസ്കരണമാണെങ്കിൽ ഇവിടമാണു് അതഭ്യസിക്കുന്ന യഥാർത്ഥവിദ്യാലയമെന്നു പറയണം. എങ്കിൽപ്പിന്നെ നാടകാഭിനയങ്ങളും നാടകോത്സവങ്ങളും നടക്കുന്ന സ്കൂളുകളിലും കോളേജുകളിലും എന്തുകൊണ്ടു് ഈ അനുരഞ്ജകത്വവും സഹകരണസന്നദ്ധതയും ഇന്നു പ്രത്യക്ഷമാകുന്നില്ല? ചോദ്യം വരാം. ഉത്തരം ഇതു മാത്രമാണു്: നാടകാഭിനയത്തിന്റെ ഈ ഒരു പ്രാധാന്യം ഇന്നും നാം അറിയുന്നില്ല. നാടകപ്രകടനവും പരിശീലനവും നമ്മുടെ വിദ്യാഭ്യാസത്തിന്റെ പുറംവേലിക്കരുകിലേ ഇന്നും നില്ക്കുന്നുള്ളു. കായികകലയ്ക്കു വിദ്യാലയങ്ങളിൽ നല്കിപ്പോരുന്ന സ്ഥാനംപോലും സുകുമാരകലകൾക്കു് ഇന്നു നല്കിയിട്ടില്ല. അതിൽത്തന്നെ സംഗീതത്തിനും സാഹിത്യത്തിനുമുള്ള സ്ഥാനംപോലും അഭിനയം എന്ന കലയ്ക്കില്ലതാനും.

വിദ്യാലയനാടകവേദിയോടു് ഇത്തരത്തിൽ, നമ്മുടെ വിദ്യാഭ്യാസസമ്പ്രദായവും അതു കൈകാര്യംചെയ്യുന്നവരും കൈക്കൊണ്ടിട്ടുള്ള മനോഭാവം മലയാളനാടകവേദിയുടെ പൊതുവിലുള്ള പുരോഗതിയെത്തന്നെ സാരമായി വികലപ്പെടുത്തുന്നുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. നാടകവേദിയുടെ വളർച്ചയ്ക്കു്, 'നല്ല വിദ്യകഴിച്ചു'' അഭ്യാസബലം ആർജ്ജിച്ചിട്ടുള്ള നടന്മാരുടെ തലമുറകൾ ഉണ്ടായിക്കൊണ്ടിരിക്കണം. നാടകമെന്നാൽ എന്താണെന്നും, അരങ്ങിന്റെ സാദ്ധ്യതകളും പരിമിതികളും ഏതേതെന്നും രൂപമുള്ള സംവിധായകർ ഉണ്ടായിക്കൊണ്ടിരിക്കണം. സർവ്വോപരി, നാടകങ്ങൾ കണ്ടു കണ്ടു ശീലംവന്ന, നല്ലതും തീയതും നിഷ്പ്രയാസം തെരഞ്ഞെടുത്തു രസിക്കാൻ കഴിയുന്ന ആസ്വാദകസദസ്സുണ്ടായിക്കൊണ്ടിരിക്കണം. ചുരുക്കത്തിൽ നാടകപരമായ സർഗ്ഗശക്തി പ്രസരിക്കുന്ന ഒരന്തരീക്ഷമുണ്ടായിക്കൊണ്ടിരിക്കണം. ആ തെളിഞ്ഞ, ചൈതന്യഭാസുരമായ, ഒരന്തരീക്ഷത്തിൽ മാത്രമേ നാടകവേദി പുതിയ മേഖലകളിലേക്കു വളന്നേറുകയുള്ളൂ.

നാടകവേദിയെ അതിനു സഹായിക്കുകയാണു് നാടകകുതുകികളായ സഹൃദയരുടെ ചെറുസംഘങ്ങൾ അനുഷ്ഠിക്കുന്ന കർത്തവ്യം. അവ ശക്തികേന്ദ്രങ്ങളാണു്. ഒരു ചെടിയുടെ വളർച്ചയ്ക്കാവശ്യമായ കാററും വെളിച്ചവുംപോലെ. നാടൊട്ടുക്കുള്ള, നിശ്ചിതമായ ലക്ഷ്യങ്ങളോടെ വിദ്യാഭ്യാസം നിർവ്വഹിക്കുന്ന, വിദ്യാലയങ്ങൾക്കു് ഈ ശക്തിദാനം വ്യക്തമായ അളവിലും രൂപത്തിലും നല്കുവാൻ സാധിക്കും. ഒരു നാട്ടിന്റെ നാടകവേദിയുടെ സ്വരവും സ്വരൂപവും എന്തായിരിക്കണമെന്നു് നിശ്ചയിക്കുവാനും അതിന്റെ രൂപരേഖകൾ സമർപ്പിക്കുവാനും കഴിയും. ആധുനികയുഗത്തിൽ, വിദ്യാഭ്യാസത്തിൽ പാഠ്യേതരങ്ങളായ ഇത്തരം വിഷയങ്ങളുടെ പ്രാധാന്യം പൂർണ്ണമായും കണ്ടെത്തപ്പെട്ടിട്ടുള്ള നാടുകളിൽ വിദ്യാലയനാടകസംഘങ്ങളിൽനിന്നും നാടകവേദിക്കു് ഉണ്ടായിട്ടുള്ള സഹായം അളവററതാണുതാനും. ആധുനികകാലഘട്ടത്തിൽവികസ്വരമായിത്തീന്നിട്ടുള്ള ഏതു നാടകവേദിയുടെയും വേരുകൾ നാം അന്വേഷിച്ചുനോക്കുക. അതതു നാടുകളിലെ വിദ്യാലയങ്ങളിലും സർവ്വകലാശാലകളിലും നമുക്കു ചെന്നെത്തേണ്ടിവരുമെന്നതു് നിരാക്ഷേപമാണു്.

നമ്മുടെ വിദ്യാലയനാടകവേദി ഈ ചക്രവാളത്തെപ്പററി സ്വപ്നംകണ്ടുതുടങ്ങിയിട്ടുതന്നെയില്ല. പക്ഷേ, ഇന്നു് നാടകാഭിനിവേശം സാർവ്വത്രികമായിട്ടുണ്ടു്. അതിനെ നാടകയോഗ്യമായ നിലയിൽ വഴി വെട്ടിത്തെളിച്ചു നയിക്കുക എന്നതാണിന്നത്തെ ആവശ്യം. ഏതേതു മാർഗ്ഗങ്ങളിൽക്കൂടിയാണു് അതുണ്ടാകേണ്ടതെന്നു വിശദമായി പ്രതിപാദിക്കുവാൻ ഈ ലേഖനപരിമിതി അനുവദിക്കുന്നില്ല. എങ്കിലും നാടകാവതരണവിഷയത്തിൽ വിദ്യാലയനാടകവേദികൾ അവശ്യം ശ്രദ്ധിച്ചിരിക്കേണ്ട പ്രാഥമികകാര്യങ്ങളെപ്പററി ഇവിടൊന്നു പരാമർശിക്കേണ്ടതാവശ്യമെന്നു ഞാൻ വിശ്വസിക്കുന്നു.

വാർഷികാഘോഷത്തിനു നാടകം കളിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുന്ന വിദ്യാലയനാടകക്കാരോടു് എനിക്കൊന്നും പറയാനില്ല. അവയെ നാടകവേദിയെന്നു വിളിക്കേണ്ട ആവശ്യം തന്നെയില്ല. നാടകവേദി ഉടലെടുക്കുന്നതു നാടകപരമായി സജീവമായ ഔത്സുക്യവും നാടകം കളിക്കുകയും കാണുകയും ചെയ്യുവാനുള്ള ഒരു ശക്തമായ അവബോധവും ഉണ്ടാകുമ്പോഴാണു്. അങ്ങനെ ഒരു അന്തരീക്ഷം ഏതെങ്കിലും വിദ്യാലയത്തിലെ നടനകുതുകികളായ കുട്ടികൾക്കിടയിൽ ഉണ്ടാക്കാൻ ബോധപൂർവ്വം പരിശ്രമിക്കുന്ന അദ്ധ്യാപകരുണ്ടെങ്കിൽ അവരുടെ നാടകകൗതുകത്തോടു് എനിക്കു ചിലതൊക്കെ മന്ത്രിച്ചാൽ കൊള്ളാമെന്നുണ്ടു്.

എങ്ങനെ നാടകം കളിക്കാം? 'എങ്ങനെയെങ്കിലും ഒന്നു കഴിച്ചുകൂട്ടിയാൽ മതി' എന്നു് അഭിപ്രായമില്ലാത്തവരെ സംബന്ധിച്ചടത്തോളം അതൊരു വലിയ പ്രശ്നമാണു്. കുട്ടികളെ തെരഞ്ഞെടുക്കുന്നതിനു് ഇന്നു യാതൊരു മാർഗ്ഗവും പ്രായേണ സ്വീകരിച്ചുപോരാറില്ല.

അതുകൊണ്ടുതന്നെ ശരിയായ നാടകതാൽപ

ര്യവും അഭിനയവാസനയുമുള്ള കുട്ടികൾ സ്കൂളിലുണ്ടായിരിക്കെത്തന്നെ തള്ളിക്കയറാൻ ജന്മവാസനയുള്ളവൻ രംഗത്തു വരും. അതിനനുഷ്ഠിക്കാവുന്ന ഒരു മാർഗ്ഗം നാടകാഭിനയത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്ന വിദ്യാർത്ഥികളെ മുഴുവൻ വിളിച്ചുകൂട്ടി അവരുടെ മനോധർമ്മവ്യാപാരത്തിനു സർവ്വസ്വാതന്ത്ര്യവും നല്ലത്തക്കതരത്തിൽ, കുട്ടികളെ അഭിനയിക്കാൻ വിടുകയാണു്. അവർക്കിഷ്ടമുള്ള ഭാഗം, ഇഷ്ടമുള്ള സ്വഭാവാനുകരണങ്ങൾ നല്ലാം. സംഭാഷണംതന്നെ നിർബ്ബന്ധിതമാക്കണമെന്നില്ല. എല്ലാം അവരുടെ കല്പനയ്ക്കു വിടുക. എനിക്കു നല്ല തീർച്ചയുണ്ടു്, അങ്ങനെ ഒരു പരിപാടിയിലൂടെ നടന്മാർ തെരഞ്ഞെടുക്കപ്പെട്ടാൽ അർഹതയുള്ളവൻ അവഗണിക്കപ്പെട്ടുപോവുകയില്ലെന്നു്. നാടകം തെരഞ്ഞെടുക്കുന്നതും ഇതേപോലെ വ്യക്തവും വിശദവുമായ ചിന്തയ്ക്കുശേഷമായിരിക്കണം. കുട്ടികളാണു ഭൂരിപക്ഷം പ്രേക്ഷകർ. കുട്ടികളാണു നടീനടന്മാർ. അവരെക്കാണിക്കുന്നതും അവർക്കു പങ്കെടുത്തു നടത്താവുന്നതുമായ നാടകങ്ങൾ വേണം തെരഞ്ഞെടുക്കുവാൻ. ഇന്നു സാധാരണയായി വിദ്യാലയങ്ങളിൽ സ്വീകരിച്ചുപോരുന്ന നാടകങ്ങൾ മററു വേദികൾക്കു പാകമാകുന്നവയും പലപ്പോഴും അവയ്ക്കുവേണ്ടി രചിക്കപ്പെട്ടവയും ആയിരിക്കും. തനി റീയലിസ്റ്റിക് നാടകങ്ങളും കോമഡികളുമാണു് ഇന്നു സാധാരണ സ്കൂളുകളിൽ അരങ്ങേറപ്പെടുന്നതു്. ആ ആവശ്യത്തെ മുൻനിററത്തി, അഭിനയപ്രാധാന്യം തുലോം കുറച്ചു്, ഭാവചപലമായ മുഹൂർത്തങ്ങൾ വളരെ കൂട്ടി ഒരുതരം നാടകസാഹിത്യംതന്നെ നമ്മുടെ നാട്ടിലുണ്ടായിട്ടുണ്ടു്. എനിക്കു തോന്നുന്നതു് ഈ രണ്ടു വിഭാഗങ്ങളിൽപ്പെടുന്ന നാടകങ്ങളും വിദ്യാലയങ്ങളിൽ, വിശേഷിച്ചും താഴ്ന്ന ക്ലാസ്സുകളിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ കാര്യത്തിൽ, ഒഴിവാക്കുകയാണു നന്നു്. നമുക്കു് ഒരു പൊതുധാരണയുണ്ടു്, പ്രഹസനങ്ങളും കോമഡികളും അവതരിപ്പിക്കുവാൻ കഴിവുകുറഞ്ഞ നടന്മാരായാലും വേണ്ടില്ലെന്നു്. നാടകത്തെപ്പററി അറിവുള്ളവർക്കു് ആ അഭിപ്രായത്തിൻെറ വിഡ്ഢിത്തം മനസ്സിലാകും. കുട്ടികൾക്കുവേണ്ടി എഴുതപ്പെട്ട സാഹിത്യം നമുക്കില്ലാത്തതുകൊണ്ടു്, ഈ തെരഞ്ഞെടുപ്പു വളരെ ശ്രദ്ധാപൂർവ്വംതന്നെ നടത്തേണ്ടിയിരിക്കുന്നു. ഇന്നു്, കൊച്ചുകുട്ടികൾ പ്രായമായവരുടെ കുപ്പായമിട്ടു നടക്കുന്നതു കാണുമ്പോഴുള്ള അസഹ്യത വിദ്യാലയനാടകവേദികളിൽ പ്രത്യക്ഷപ്പെടുന്ന പല നാടകങ്ങളും നമ്മിലുണ്ടാക്കുന്നു.

വിദ്യാലയനാടകത്തിൻെറ സംവിധായകൻ അദ്ധ്യാപകനായിരിക്കുമല്ലോ. സംവിധായകധർമ്മത്തിൻെറ മർമ്മം ഗ്രഹിച്ച ഒരാൾ കുട്ടികളിൽനിന്നും ഉണ്ടാകുന്നതുവരെ അതുതന്നെയാണു കാമ്യം. പക്ഷേ, ആ അദ്ധ്യാപകൻ കുട്ടികൾക്കു കളിക്കാൻവേണ്ടി സ്വീകരിക്കുന്ന നാടകത്തെ ഒരു സംവിധായകൻ സ്ക്രിപ്റ്റ് എത്രകണ്ടു് ശ്രദ്ധയോടെ പഠിക്കാനും വ്യാഖ്യാനിക്കാനും ശ്രമിക്കുമോ അത്രയും പൂർണ്ണമായ ശ്രദ്ധയോടെതന്നെ കൈകാര്യംചെയ്യണം. കളിക്കാൻ ഉപയോഗിക്കുന്ന അരങ്ങേതെന്നു് തീർച്ചയാക്കണം. പല വിദ്യാലയങ്ങളിലും വെളിയിൽ കെട്ടിയുണ്ടാക്കുന്ന മേടകളായിരിക്കുമല്ലോ. അതിൻെറ നീളം, വീതി എല്ലാം നേരത്തെക്കൂട്ടി തീരുമാനിക്കണം. ആ അളവുകൾ എവിടെയെങ്കിലും അടയാളപ്പെടുത്തിവച്ചുകൊണ്ടു് അവിടെ പെരുമാറി ശീലിക്കാൻ നടന്മാരെ അഭ്യസിപ്പിക്കണം. അവരുടെ ചലനങ്ങൾ നേരത്തേക്കൂട്ടി ആസൂത്രണംചെയ്യണം. അതവർ ശീലിച്ചു സ്വായത്തമാക്കുംവരെ ആവർത്തനംചെയ്യിക്കണം. കഥാപാത്രങ്ങളെ വ്യാഖ്യാനിച്ചു മനസ്സിലാക്കുവാൻ ഉള്ള കഴിവു് കുട്ടികൾക്കു കൈവന്നിട്ടില്ലാത്തതുകൊണ്ടു്, അദ്ധ്യാപകൻ അവ വിവരിച്ചുകൊടുത്തു് കഥാപാത്രമായി മാറുവാൻ സഹായിക്കണമവരെ. ഇങ്ങനെ എല്ലാ ആസൂത്രണങ്ങളും പൂർത്തിയാക്കിയതിനുശേഷംവേണം നാടകത്തിൻ്റെ 'ചൊല്ലിയാട്ടം' ആരംഭിക്കാൻ. അതിനുശേഷമോ?

എല്ലാ ചര്യാക്രമങ്ങളും വിശദമായി പ്രതിപാദിക്കാൻ ഈ ചെറുലേഖനത്തിൽ വിഷമമാണു്. അതുകൊണ്ടു് അടിസ്ഥാനപരമായിത്തന്നെ അറിഞ്ഞിരിക്കേണ്ട ചില വിധികളും നിഷേധങ്ങളും ഇവിടെ ചുരുക്കിപ്പറയാം:

(1) അരങ്ങൊരുക്കുന്ന അവസരത്തിൽ നാടകമാവശ്യപ്പെടാത്തത്ര ഉപകരണങ്ങൾ രംഗത്തിട്ടു് അവിടത്തെ തിക്കും തെരക്കും വർദ്ധിപ്പിക്കുവാൻ ശ്രമിക്കരുതു്. ഒരു മേശയോ കസേരയോ കട്ടിലോ ഇട്ടാൽ അതിനു നാടകാഭിനയത്തിൽ എന്തെങ്കിലും ഒരാവശ്യമുണ്ടായിരിക്കണം. ഇതുതന്നെ പശ്ചാത്തലസജ്ജീകരണം, വെളിച്ചം എന്നിതുകൾക്കെല്ലാം ബാധകമാണു്.

(2) റിഹേഴ്സലിനിടയിൽ രംഗപ്രയോഗപരമായി ചെയ്യാനുദ്ദേശിക്കുന്ന യാന്ത്രികമായ ഇഫക്റ്റുകളുടെ ശീലനം നോക്കരുതു്. അതു പ്രത്യേകമായി പരിശീലിക്കണം.

(3) പ്രോംപ്റ്റിംഗ് നാടകാവതരണമുഹൂർത്തത്തിൽ ഒഴിവാക്കണം.

(4) നടന്മാരുടെ സംഭാഷണാവിഷ്കരണം നാടകംകൊണ്ടു് സംവിധായകൻ ഉദ്ദേശിക്കുന്ന

പൊതു ശൈലിക്കനുസരണമായി വേണം ചിട്ടചെയ്യിക്കാൻ. സംഭാഷണത്തെക്കാൾ അർത്ഥവ്യഞ്ജകത്വം അവസ്ഥിടയിൽ പ്രയോഗിക്കുന്ന നിശ്ശബ്ദതയ്ക്കുണ്ടെന്നു ധരിക്കുക.

(5) രംഗത്തു നില്ക്കുന്ന നടൻ മറേറയാൾ പറയുന്ന വാക്യം കേൾക്കുന്നതായി തോന്നണം. കേട്ടാലുണ്ടാകുന്ന പ്രതികരണം കാട്ടുകയുംവേണം. മാത്രമല്ല, ആ സംഭാഷണം ന്യറാമത്തെത്തവണ കേൾക്കുന്ന ഭാവം അയാളുടെ മുഖത്തു വരുകയുമരുത്.

(6) രംഗവേദിയുടെ എല്ലാ പ്രധാനഭാഗങ്ങളും നടന്മാർ ഉപയോഗിക്കണം.

(7) അരങ്ങത്തേക്കു കയറുന്നതിനുമുൻപുതന്നെ നടനെ കഥാപാത്രമാക്കിനിറുത്തുവാൻ ശ്രദ്ധിക്കണം.

(8) രംഗോപകരണങ്ങൾ, പശ്ചാത്തലശബ്ദങ്ങൾ എന്നിങ്ങനെ രംഗപ്രസാധനത്തിന്റെ ഓരോ ഘടകത്തിന്നും ഉത്തരവാദികളായി കുട്ടികളെത്തന്നെ ഓരോരുത്തരെ ചുമതലപ്പെടുത്തുക.

(9) റീഹേഴ്സലിനിടയ്ക്ക് ഏതെങ്കിലും മോശപ്പെട്ട ഒരു നടനെ ശരിയാക്കാൻ അമിത സമയം എടുക്കാതിരിക്കണം. നാടകത്തിന്റെ രസത്തിനനുഗുണമായ ഒരു അന്തരീക്ഷം റീഹേർഴ്സലിനും ഉണ്ടാകത്തക്കവിധത്തിൽ അധികം വിച്ഛിത്തിവരാതെ അതു നടക്കണം. മോശമായവനെ പ്രത്യേകം വിളിച്ച് അയാൾക്കു വേണ്ട നിർദ്ദേശം പിന്നീടു നല്കുകയാണു നന്ന്.

(10) ശരിയായ അവതരണത്തിനുമുമ്പ് പൂർണ്ണമായ എല്ലാ സജ്ജീകരണങ്ങളോടുംകൂടി ഒരു റീഹേഴ്സൽ നടത്തുക.

(11) ഒരിക്കലും സംവിധായകൻ അഭിനയിച്ചു കാട്ടുവാൻ ശ്രമിക്കരുത്. തന്റെ ഭാവഹാവാദികളെ അനുകരിക്കുവാനല്ല ഒരു നാടകസംവിധായകൻ നടന്മാരെ അഭ്യസിപ്പിക്കേണ്ടതു്. മററുപാധികൾകൊണ്ട് അവന്റെ ഉള്ളിലുള്ള സദ്വാസനയെ വദ്ധിപ്പിക്കുവാനാണ്.

(12) ചുരുക്കിപ്പറഞ്ഞാൽ നാടകാവതരണസന്ദർഭത്തിലുള്ള പരക്കംപാച്ചിലും, നിർദ്ദേശങ്ങളും അനുജ്ഞകളും ചീത്തവിളികളും അവ ചേർന്നു സൃഷ്ടിക്കുന്ന ബഹളവും ഒഴിവാക്കുവാൻതക്കവിധം ആദ്യംമുതലേ ആസൂത്രണംചെയ്യുന്നതിലാണു വിജയം.

നാടകാവതരണത്തിന് നീക്കിവെക്കപ്പെട്ടിട്ടുള്ള പണമെന്തുണ്ടെന്നുകൂടി നോക്കി അതനുസരിച്ച് ഒരു അവതരണബഡ്ജററും സംവിധായകൻ ഉണ്ടാക്കേണ്ടതാണ്. നാടകം പ്ലാൻചെയ്യുമ്പോൾ ത്തന്നെ അതു കണക്കിലെടുക്കേണ്ടിവരും.

ഇത്രയും പറഞ്ഞതു് നാടകാവതരണം അയത്നലളിതമായി പ്രയോഗിച്ചുകളയാവുന്ന ഒരു ലഘുവൃത്തിയല്ലെന്ന് വെളിപ്പെടുത്തുവാനാണ്. അതിന് ശ്രമവും, അന്വേഷണവും, അവധാനതയും വേണം. അതിനൊക്കെ സന്നദ്ധത പ്രകടിപ്പിക്കുന്ന സംഘങ്ങളാണ് വിദ്യാലയനാടകവേദികളുടെ പ്രയോജനം പൂർണ്ണമായി അനുഭവിക്കുന്നതു്. വിശാലമായ നാടകസാമ്രാജ്യത്തിനു തന്നെ ശക്തികേന്ദ്രങ്ങളായി വത്തിക്കുന്നതു്.

'നാടകവേദി' വികാസദശയെ പ്രാപിച്ച എല്ലാ രാജ്യങ്ങളിലും 'വിദ്യാലയനാടകവേദികൾ' സജീവമായി പ്രവത്തിക്കുന്നു.

അവിടെല്ലാം നാടകം പാഠ്യവിഷയമായോ, അതിനു തുല്യമായോ അംഗീകരിക്കപ്പെട്ടിട്ടുണ്ട്; ആണ്ടറുതിയും മകരസംക്രാന്തിയും മാത്രം നാടകം കളിക്കുക എന്ന സമ്പ്രദായം സ്വീകരിക്കപ്പെട്ടതായി കാണുകയില്ല. എളുപ്പം കളിക്കുവാൻ പററുന്ന, വെറും മൊഴിമാത്രം പറഞ്ഞു് ചപലമായി കണ്ണീരൊഴുക്കിയും, മൂന്നാംതരം ഫലിതങ്ങൾ വിളമ്പിയും നിറമുള്ള പടുതായുടെ മുന്നിൽ നിന്ന്, നിറംമാറുന്ന പ്രകാശം മുഖത്തടിക്കെ, ചങ്കുററത്തോടെ 'ഡയലോഗ്' കാച്ചിയാൽ ഉഗ്രൻ നാടകാഭിനയം നിവ്വഹിച്ചു എന്ന മൂഢധാരണയോടെ സംതൃപ്തിയടയുന്ന നടന്മാരേയും നാടകസംഘങ്ങളേയും കണ്ടുമുട്ടുവാനാവില്ല.

മനുഷ്യോല്പത്തിയോളംതന്നെ പഴക്കമുള്ള ഒരു കലാരൂപത്തെ, വിദ്യാഭ്യാസത്തിന്റെ സജീവ പുരോഗതിയെ ക്രിയാത്മകമായി സഹായിക്കുവാൻ കഴിയുന്ന ഒരു വിശിഷ്ടദൃശ്യകലയെ, ഇത്രയും അലസതയോടും അജ്ഞതയോടും കൈകാര്യംചെയ്താൽ മതിയോ? വിദ്യാലയനാടകവേദിയോട് ഏതെങ്കിലും നിലയിൽ ബന്ധപ്പെടുന്നവരെല്ലാം ഈ ചോദ്യം സ്വയം ചോദിക്കേണ്ടതുണ്ട്. 'നമ്മുടെ നാടകവേദി' എന്ന കുറെക്കൂടി വിശാലമായ ഒരു സങ്കല്പത്തെ സ്വമനസ്സാലെ സ്നേഹിക്കുന്നവരും ഇന്നത്തെ അവസ്ഥയ്ക്ക് ഒരു മാററം കൈവരുത്തുവാൻ ഈ നാടകപ്രസ്ഥാനത്തിൽത്തന്നെ പ്രയത്നമാരംഭിക്കണം.

മലയാളനാടകവേദി പ്രായംകൊണ്ടെങ്കിലും പരിപക്വദശയിലേക്ക് കടന്നുകഴിഞ്ഞിരിക്കുന്ന ഈ വേളയിലെങ്കിലും അതിനുള്ള സന്നദ്ധത പ്രകടിപ്പിച്ചുകണ്ടാൽ നമ്മുടെ നാടകത്തിന് ഭാവിയുണ്ടാകും; വളച്ചയുടെ നവീനചക്രവാളങ്ങൾ ദൃശ്യമാകും; നാളത്തെ കേരളത്തിന് അഭിമാനിക്കാവുന്ന ഒരു നാടകപാരമ്പര്യം സംജാതമാവുകയും ചെയ്യും.

സ്വാതന്ത്ര്യസമരകാലത്തു പല ദേശീയനേതാക്കളും പറഞ്ഞുകേട്ടിട്ടുള്ള ഒരു ആക്ഷേപം നിങ്ങളിൽ ചിലരെങ്കിലും ഓർക്കുന്നുണ്ടായിരിക്കാം. അന്നത്തെ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം പ്രധാനമായും സർക്കാരാഫീസുകളിലെ ഗുമസ്തന്മാരെ സൃഷ്ടിക്കുവാൻ മാത്രം ഉദ്ദേശിച്ചുകൊണ്ടു ബ്രിട്ടീഷുകാർ ചിട്ടപ്പെടുത്തിയ ഒരേർപ്പാടാണ് എന്നായിരുന്നു പരാതി. ഇതു വാസ്തവംതന്നെ, സമ്മതിക്കാം. എന്നാൽ സ്വാതന്ത്ര്യം കിട്ടി ഇരുപതുകൊല്ലം കഴിഞ്ഞശേഷം ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ സ്ഥിതി എന്താണ്? സർക്കാർഗുമസ്തന്മാരെ സൃഷ്ടിക്കുവാൻ പോലും അതിനു കഴിവില്ലാതായിത്തീർന്നിരിക്കുന്നുവെന്നു പറയാം. ഇന്നാട്ടിന്റെ സംസ്കാരം, കലകൾ, ഭാഷകൾ, ജീവിതരീതികൾ എന്നിവയ്ക്കൊന്നും പ്രത്യേക പ്രാധാന്യം നല്കാതിരിക്കുന്നിടത്തോളം കാലം നമ്മുടെ പാഠ്യപദ്ധതികൾ നമ്മുടെ കുട്ടികളെ ഒരു സാംസ്കാരികനവോത്ഥാനത്തിലേക്കു വഴിതെളിയിക്കുകയില്ല എന്ന കാര്യത്തിൽ ആർക്കും എതിരഭിപ്രായമുണ്ടാവില്ലല്ലൊ. ഒരു സാംസ്കാരികനവോത്ഥാനത്തിലൂടെയല്ലാതെ ഈ രാജ്യം അതിന്റെ ശക്തിയും സത്തയും വീണ്ടെടുക്കുമെന്ന് ആരെങ്കിലും വിശ്വസിക്കുന്നുണ്ടെങ്കിൽ അവർ ജീവിക്കുന്നതു മൂഢസ്വർഗ്ഗത്തിലാണുതാനും.

കുട്ടികൾക്ക്, സ്കൂളിലായാലും കോളേജിലായാലും ഇന്നു പഠിക്കാൻ ഒട്ടനവധി വിഷയങ്ങളുണ്ട്. ഭാഷകൾതന്നെ മൂന്നോ നാലോ, ശാസ്ത്രവിഷയങ്ങൾ എല്ലാംതന്നെ—ശാസ്ത്രത്തിനാണല്ലോ ഇപ്പോൾ മുൻഗണന; പിന്നെ സാമൂഹ്യപാഠങ്ങൾ, തത്വവിചാരം, ധനശാസ്ത്രം, ചരിത്രം തുടങ്ങിയ വിഷയങ്ങൾ വേറെയും. ഇതെല്ലാം കഴിഞ്ഞു കലകൾകൂടി പഠിക്കണമെങ്കിൽ അതിനുള്ള സമയമെവിടെ? കുട്ടികൾക്ക് അതൊരു ഭാരമാവില്ലെ? ഇതാണെന്നു തോന്നുന്നു നമ്മുടെ പാഠ്യപദ്ധതികൾ ആസൂത്രണംചെയ്തിരിക്കുന്നവരുടെ ചിന്താഗതി. കലകളും മററും പഠിക്കുന്നതു തീരെ അനാവശ്യവും അസംബന്ധവും മററുമാണെന്ന് അവരാരെങ്കിലും കരുതുന്നതായി കേട്ടിട്ടില്ല. പിന്നെ ഉത്തരംമുട്ടിക്കുന്ന മറെറാരു പ്രശ്നവും ഉന്നയിക്കപ്പെടാം; ഇതിനൊക്കെ പണമെവിടെ? സ്പോർട്ട്സ്, ലൈബ്രറി, ലാബറട്ടറി മുതലായവയ്ക്കുപോലും പണം ചെലവാക്കുന്നതിനോടു വലിയ ആനുകൂല്യമുള്ളവരല്ലല്ലൊ, വിദ്യാഭ്യാസത്തിനുവേണ്ടി പണം അനുവദിക്കാൻ ചുമതലപ്പെട്ടിരിക്കുന്ന നമ്മുടെ ഭരണാധികാരികളധികവും; അതിനുമേലാണോ കല?

ആദ്യമായി നമുക്കു സമയക്കുറവിന്റെ കാര്യം ആലോചിക്കാം. കലകൾകൂടി സ്കൂളുകളിലും കോളേജുകളിലും പഠിപ്പിക്കണമെങ്കിൽ അതിനു സമയം എങ്ങനെയുണ്ടാവും? ഇന്ന് എൻ. സി. സി. പരിശീലനം മിക്കവാറും എല്ലാ ഹൈസ്കൂ

വിദ്യാലയങ്ങളുടെ പാഠ്യപദ്ധതിയിൽ കലകൾക്കുള്ള പരിശീലനം ഉൾപ്പെടുത്താനുള്ള ഒരു ക്രിയാത്മകനിർദ്ദേശം

# കലകൾ വിദ്യാലയങ്ങളിൽ

ളുകളിലും കോളേജുകളിലും നടത്തിവരുന്നുണ്ടു്. ഇതിനുവേണ്ട സമയവും സൗകര്യങ്ങളും ഏറ്റപ്പെടുത്താൻ യാതൊരു പ്രയാസവും നേരിട്ടതായി കേട്ടിട്ടില്ല. എൻ. സി. സി. പരിശീലനത്തിനു വേണ്ടിവരുന്ന അത്രയും സമയം കഥകളിയോ ചിത്രകലയോ സംഗീതമോ അഭ്യസിക്കാൻ കിട്ടില്ലെന്നുവരുമോ? എൻ. സി. സി.യിൽ ചേരാൻ താല്പര്യമില്ലാത്തവരും ഏതെങ്കിലും കലകളിൽ പരിശീലനം നേടിയാൽക്കൊള്ളാമെന്നു താല്പര്യമുള്ളവരുമായ വിദ്യാർത്ഥികൾക്കു് കാലത്തും വൈകിട്ടും ഇതിനുവേണ്ടി അല്പം സമയം അനുവദിച്ചാൽ കാര്യം നടക്കും. എൻ. സി. സി. ക്കാർക്കു് അനുവദിച്ചിട്ടുള്ള ചില ആനുകൂല്യങ്ങൾ കഥകളിയും ചിത്രകലയും സംഗീതവും മറ്റും അഭ്യസിക്കുന്നവർക്കും അനുവദിക്കാം.

കഥകളിപോലുള്ള ഒരു കലയിൽ അഭ്യസനം ലഭിക്കുന്നതു് ഒരുകണക്കിൽ എൻ. സി. സി. പരിശീലനംപോലെതന്നെ പ്രാധാന്യം അർഹിക്കുന്നതുംകൂടിയാണെന്നു് ഇവിടെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. അച്ചടക്കവും മെയ്‌വഴക്കവും അതിൽനിന്നു് വിദ്യാർത്ഥികൾക്കു ലഭിക്കുന്നു; അതോടൊപ്പം മാനസികവളർച്ചയും. വിദ്യാലയങ്ങളിൽ കഥകളിയും മറ്റു കലകളും അഭ്യസിപ്പിച്ചുതുടങ്ങുന്നതോടൊപ്പം ഈ കലകൾ ഉന്നതവിദ്യാഭ്യാസം ലഭിച്ച കുറേപ്പേരുടെ കൈകളിൽ സുരക്ഷിതമായിരിക്കുകയും ചെയ്യും. അവയുടെ വികാസത്തിനും അതു സഹായകമായിത്തീരും. ഫാക്ടു് ഹൈസ്കൂളിൽ കഥകളി, ഭരതനാട്യം തുടങ്ങിയ കലകൾ ഇപ്പോൾ കുട്ടികൾ പഠിച്ചുവരുന്നുണ്ടു്. ഇതു കുട്ടികളുടെ മററു വിഷയങ്ങളിലുള്ള ശ്രദ്ധയെ പ്രതികൂലമായി ബാധിക്കുന്നതായി പരാതിയൊന്നും കേൾക്കാറില്ല. അതുകൊണ്ടു് ഇത്തരം കലകൾകൂടി പഠിക്കുന്നതു കുട്ടികൾക്കു താങ്ങാനാവാത്ത ഒരു ഭാരമായിരിക്കും എന്ന വാദത്തിൽ കഴമ്പുണ്ടെന്നു തോന്നുന്നില്ല.

പ്രൈമറിക്ലാസ്സുകളിൽത്തന്നെ ഇതിനുള്ള അടിസ്ഥാനം ഇടുകയാണെങ്കിൽ കുറേക്കൂടി സൗകര്യമായിരിക്കും. പഴയ കളരിസമ്പ്രദായത്തിലുള്ള ഉഴിച്ചിൽ താഴ്ന്ന ക്ലാസ്സുകളിൽനിന്നുതന്നെ ആരംഭിക്കാം. കർക്കടകമാസത്തിലാണല്ലോ ഇതു പതിവു്. കാലത്തു് ഉഴിച്ചിലും കുളിയും ഭക്ഷണവും കഴിഞ്ഞു കുട്ടികൾ ക്ലാസ്സിൽ ഹാജരായാൽ മതി. ഹൈസ്കൂൾക്ലാസ്സുകളിൽ എത്തുമ്പോൾ ഓരോരുത്തരുടെയും താൽപര്യവും വാസനയും അനുസരിച്ചു് അവർക്കു വ്യത്യസ്തകലകളിൽ പരിശീലനം നല്കാം. എൻ. സി. സി. പോലെ കാലത്തും വൈകിട്ടും ഇതിനു് ഏർപ്പാടുകൾ ചെയ്യാവുന്നതാണല്ലോ. കോളേജുക്ലാസ്സുകളിൽ ഓരോ പ്രത്യേകവിഭാഗങ്ങളിൽ 'സ്പെഷലൈസ്' ചെയ്യാനുള്ള സൗകര്യവും ഏർപ്പെടുത്തണം. അതു കഴിഞ്ഞു ബിരുദാനന്തരപഠനം, ഗവേഷണം എന്നിവയും.

പണത്തിന്റെ കാര്യം—വേണമെങ്കിൽ ചക്ക വേരിലും കായ്ക്കും എന്നല്ലേ ചൊല്ലു്? നമ്മുടെ കുട്ടികൾ വളർന്നു വലുതായി രാജ്യത്തിനും ലോകത്തിനും ഭാവിതലമുറയ്ക്കും മഹത്തായ സംഭാവനകൾ നല്കാൻ കെല്പുള്ളവരായിത്തീരണമെന്നുണ്ടെങ്കിൽ, അവരുടെ വ്യക്തിത്വം നല്ല നിലയിൽ വികസിപ്പിച്ചെടുത്തേ മതിയാവൂ. അല്ലെങ്കിൽ ഉറക്കംതൂങ്ങികളും, മടിയന്മാരും, കാര്യശേഷിയില്ലാത്തവരും, എങ്ങനെയെങ്കിലും നാളുകൾ തള്ളിനീക്കിയാൽ മതിയെന്നു് വിചാരിക്കുന്നവരും നിറഞ്ഞ ഒരു തലമുറയായിരിക്കും നമുക്കു പിന്നാലെ വരുന്നതു്. അവർ സർക്കാർ ഗുമസ്തന്മാരായിരിക്കാൻപോലും കൊള്ളില്ല. ഇപ്പോൾത്തന്നെ ഇതിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. പ്രശ്നം സാംസ്കാരികമാണു്. ഒരു നവോത്ഥാനത്തിൽക്കൂടിയല്ലാതെ ഈ ഗ്ലാനിയിൽനിന്നു നമുക്കു മോചനം ലഭിക്കുകയില്ല. ഇത്രയും അടിസ്ഥാനപരമായ ഒരാവശ്യത്തിനു പണം ചെലവാക്കാൻ നാം മടിക്കുകയാണെങ്കിൽ അതിനു ശിക്ഷ അനുഭവിക്കേണ്ടിവരുന്നതു നമ്മുടെ സന്തതിപരമ്പരകളായിരിക്കും. അവർ നിരപരാധികളുമാണു്.

**എം. കെ. കെ. നായർ**

# കുട്ടികളുടെ കലാകൗതുകവും

# രക്ഷിതാക്കളും

കുട്ടികളുടെ കലാവാസന പോഷിപ്പിക്കാൻ രക്ഷിതാക്കൾക്കുള്ള പങ്കിനെപ്പററി ചിന്തിക്കു മ്പോൾ ഒന്നാമതായി മനസ്സിൽ വരുന്നതു് കുട്ടി കളുടെ കലാവാസന ഞെരടിനശിപ്പിക്കാൻ ഇന്നു രക്ഷിതാക്കൾ വഹിച്ചുകൊണ്ടിരിക്കുന്ന പങ്കാണു്. കുറെ പുസ്തകങ്ങളും പാഠ്യവിഷയങ്ങ ളും മനഃപാഠമാക്കുക, പരീക്ഷയിൽ മാർക്കുനേടുക എന്നതാണു് വിദ്യാഭ്യാസം എന്നു ധരിച്ചിട്ടുള്ള സമുദായത്തിൽ രക്ഷിതാക്കളുടെ ഈ മനോഭാവം സ്വാഭാവികമത്രെ! സാഹിത്യഗ്രന്ഥങ്ങൾ വാ യിക്കുകയും, ചിത്രം വരയ്ക്കുകയും, അഭിനയിക്കു കയും മററും ചെയ്യുന്ന കുട്ടികൾക്കു് രക്ഷിതാക്ക ളിൽനിന്നു് ഇന്നും ശാസനയല്ലാതെ മറെറാന്നും കിട്ടാറില്ല. ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായ ത്തിൽ വിജയംവരിക്കണമെങ്കിൽ പുസ്തകം കുറെ കരണ്ടുതിന്നണമെന്നുള്ളതു ശരിതന്നെ. എ ന്നാൽ കലാപരമായ കഴിവുകളുടെ പ്രകാശന ത്തിനു് ധാരാളം സമയം ഇന്നത്തെ നിലയിൽ പ്പോലും കുട്ടികൾക്കു കിട്ടും. ആ സമയം കലാ പ്രവർത്തനത്തിൽ ഏർപ്പെടാൻ കുട്ടികളെ അനുവ ദിച്ചുകൂടെ? തങ്ങൾക്കു് നിഷേധിക്കപ്പെട്ട ഒരു ലോകം തങ്ങളുടെ സന്താനങ്ങൾക്കെങ്കിലും കി ട്ടട്ടെ എന്ന ഔദാര്യം രക്ഷിതാക്കൾ പ്രകടിപ്പി ച്ചേ മതിയാവൂ.

വിവരമുള്ളവരെന്നു കരുതപ്പെടുന്ന രക്ഷിതാ ക്കളിൽനിന്നാണു് കുട്ടികൾക്കു കൊടിയതടസ്സം നേരിടേണ്ടിവരുന്നതു്. കഴിഞ്ഞ കുറെ കൊല്ല ങ്ങളായി നടക്കുന്ന യുവജനോത്സവങ്ങളുടെ ഫ ലമായി ഈ മനോഭാവം മാറിയെന്നു പറയാൻ ആവില്ല. കുട്ടികളെ പ്രോത്സാഹിപ്പിക്കുന്ന രക്ഷിതാക്കളും ഉണ്ടു് എന്നു പറയാവുന്ന സ്ഥി തി മാത്രമേ ഇപ്പോൾ ഉണ്ടായിട്ടുള്ളു.

രക്ഷിതാക്കളുടെ ഈ നിരുത്സാഹപ്പെടു ത്തൽ മാററാൻ കുട്ടികളുടെ കലാപോഷണ ത്തിൽ താല്പര്യമുള്ള അദ്ധ്യാപകർ വാസനയുള്ള കുട്ടികളുടെ അച്ഛനമ്മമാരെ സ്കൂളിൽ വിളിച്ചു് സൗഹാർദ്ദചർച്ചകൾ നടത്തുന്നതു നന്നായിരിക്കും. ഈ രക്ഷിതാക്കളെപ്പോലെ ഹൃദയം മുരടിച്ചവര ല്ലെ അദ്ധ്യാപകരും എന്നു ചോദിച്ചേക്കാം. കഠി നമായ ആ ചോദ്യത്തിനു സമാധാനം കണ്ടെത്തു ക പ്രയാസമാണു്. ഇത്തരം സമ്മേളനങ്ങൾക്കു് ഒരു തുടക്കമിട്ടാൽ അദ്ധ്യാപകരുടെ മുരടിപ്പും മാറിക്കിട്ടുമെന്നേ പറയാൻ തോന്നുന്നുള്ളു. അല്പ നാൾ അദ്ധ്യാപനവൃത്തിയിലും ഇപ്പോൾ രക്ഷി താവെന്ന നിലയിലും എനിക്കുള്ള അനുഭവം വച്ചു പറയുകയാണെങ്കിൽ ഇക്കാര്യത്തിനെന്ന ല്ല മററു പലതിനും അദ്ധ്യാപകരും രക്ഷിതാക്ക ളും തമ്മിലുള്ള സമ്പർക്കം നല്ലതാണു്. രക്ഷിതാ

**കുട്ടികളുടെ കലാവാസന വികസിപ്പിക്കുന്ന കാര്യത്തിൽ രക്ഷാകർത്താക്കൾ ശ്രദ്ധിക്കേണ്ട കാര്യങ്ങളെപ്പററി ഒരു രക്ഷാകർത്താവ് ഈ ലേഖനത്തിൽ വിവരിക്കുന്നു**

## കനകലതാ ശ്രീകണ്ഠൻനായർ

കളുടെയും അദ്ധ്യാപകരുടെയും കൂട്ടുത്തരവാദിത്വം ആവശ്യപ്പെടുന്ന ഈ സമ്മേളനം ഇടയ്ക്കിടയ്ക്കെങ്കിലും നടക്കുന്ന എത്ര സ്കൂളുകൾ നമ്മുടെ രാജ്യത്തുണ്ട്? ഒരുശതമാനം മാത്രം. അദ്ധ്യാപകർ രക്ഷിതാക്കളെ കുററം പറയുമെങ്കിലും കുററം അദ്ധ്യാപകരിൽ കൂടുതൽ ചുമത്താൻ ഞാൻ ധൈര്യപ്പെടുന്നു.

ഇന്ന്, കുട്ടികളുടെ കലാവാസനയ്ക്കു പ്രോത്സാഹനം ലഭിക്കാതിരിക്കുന്നതിനുള്ള ഒരു പ്രധാന കാരണം രക്ഷിതാക്കളുടെ മോശപ്പെട്ട സാമ്പത്തികസ്ഥിതിയാണ്. കുട്ടികളെ പ്രോത്സാഹിപ്പിക്കാൻ മനസ്സുള്ള രക്ഷിതാക്കൾക്ക് അതിനുള്ള സൗകര്യമോ ധനശേഷിയോ ഇല്ല. ധനശേഷിയും സൗകര്യവും ഉള്ളവക്കു മനസ്സില്ല. ധനശേഷിയും മനസ്സും ഉള്ള രക്ഷിതാക്കളാകട്ടെ എണ്ണത്തിൽ വളരെ കുറവും. ഈ വിചിന്തനത്തിന്റെ പരിധിയിൽ ഒതുങ്ങാത്ത ഒരു സാമൂഹ്യപ്രശ്നമാണിതു്. പാഠ്യപദ്ധതിയിൽ കേരളീയ കലകൾക്കെങ്കിലും പ്രാതിനിധ്യം കൊടുക്കുകയാണ് ഈ ദുഃസ്ഥിതിക്കു തല്ക്കാലം ഒരു പരിഹാരമാർഗ്ഗം എന്ന് പറഞ്ഞുനിത്താനേ കഴിയുന്നുള്ളു.

കുട്ടികളുടെ കലാവാസന വളത്താൻ മനസ്സും അതിനുവേണ്ടി ചെലവുചെയ്യാൻ ശേഷിയുമുള്ള രക്ഷിതാക്കൾപോലും അവരുടെ പങ്ക് നല്ലനിലയിൽ നിർവ്വഹിക്കുന്നില്ല. അവർ ചെയ്യുന്ന അപകടം കുട്ടികളെ തെററായ വഴിയിൽ നയിക്കുന്നു എന്നുള്ളതാണ്. നല്ല നൃത്തവാസനയുള്ള കുട്ടികളെ റിക്കാർഡ് പാടിച്ച് നൃത്തം അഭ്യസിപ്പിക്കുന്ന കപടനൃത്താദ്ധ്യാപകരുടെ കൈയിലേക്ക് എറിഞ്ഞുകൊടുക്കുന്ന സമ്പ്രദായം ഇതിനുദാഹരണമാണ്. സംഗീതവാസനയുള്ള കുട്ടികളെ സിനിമാപ്പാട്ടിന്റെ സ്വാധീനത്തിൽനിന്നും രക്ഷപ്പെടുത്തി യഥാത്ഥസംഗീതത്തിലേക്ക്—അതായതു് ശാസ്ത്രീയസംഗീതത്തിലേക്കു നയിക്കാൻ രക്ഷിതാക്കൾ ശ്രമിക്കണം. 'റിക്കാഡ് പ്ലേയറുകൾ' സ്വന്തമായിട്ടുള്ള രക്ഷിതാക്കളെങ്കിലും ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. സംഗീതമെന്നു കേട്ടാൽ സിനിമാപ്പാട്ടാണെന്നുമാത്രം ധരിച്ചുവച്ചിരിക്കുന്നവരാണ് ഇന്നത്തെ കുട്ടികൾ. സംഗീതത്തിനു ലയവും താളവും ശ്രുതിയും ഉള്ള വിശാലമായ ഒരു ലോകമുണ്ടെന്ന കാര്യം അവരെ അത്ഭുതപ്പെടുത്തുന്നതായി എനിക്കനുഭവമുണ്ട്. പ്രതിഭാശാലികളായ ഗായകരുടെ വായ്പാട്ടും വാദ്യസംഗീതവും ഇന്ന് ലാംഗ്പ്ലേയിംഗ് റിക്കാർഡുകളായി കിട്ടും. കണ്ണാടകസംഗീതമോ ഉത്തരേന്ത്യൻ സംഗീതമോ പാശ്ചാത്യസംഗീതമോ എന്നു നോക്കേ

ണ്ടതില്ല. ആ റിക്കാർഡുകൾ കേട്ടാൽ കുട്ടികൾ സ്വയം നല്ല സംഗീതത്തിൽ അഭിരുചിയുള്ളവരായിത്തീരും. രവിശങ്കറെന്നോ ബാലചന്ദ്രനെന്നോ ഭീമ്സിംഗ്ജോഷിയെന്നോ കേട്ടിട്ടില്ലാത്ത രക്ഷിതാക്കൾ റിക്കാർഡുകച്ചവടക്കാരനെയും ഇടയ്ക്ക് നല്ല വാരികകളിൽ പ്രത്യക്ഷപ്പെടുന്ന റിവ്യൂകളെയും അഭയംതേടണമെന്നേയുള്ളു.

രക്ഷിതാക്കളുടെ തെററായ സങ്കല്പങ്ങൾ കുട്ടികളെ വഴിതെററിക്കുന്നതിന് നല്ല ഒരു ഉദാഹരണം ചിത്രരചനയിൽ ഏർപ്പെടുന്ന കുട്ടികൾക്കുണ്ടാകുന്ന അനുഭവമാണ്. വർണ്ണവും വരയും അവയുടെ മേളവും മാത്രമാണ് കുട്ടികൾ വരയ്ക്കുന്ന ചിത്രങ്ങളുടെ ആശയം, അഥവാ പ്രമേയം. അങ്ങനെ ആയിരിക്കുകയും വേണം. എന്നാൽ ചിത്രകലാവാസനയുള്ള കുട്ടികളോട് അച്ഛനമ്മമാർ പറയും നെഹ്റുവിനെയും ഗാന്ധിയെയും വരയ്ക്കാൻ. വാസനയെ തച്ചുകൊല്ലുന്നതിനു സമമാണ് ഈ നിർദ്ദേശമെന്നു രക്ഷിതാക്കൾ ധരിക്കണം. ചിത്രംവരയിൽ കൗതുകമുള്ള കുട്ടികൾക്ക് കടലാസും ക്യാൻവാസും ചായവും ബ്രഷും വാങ്ങിക്കൊടുക്കുകയും ധാരാളം വരയ്ക്കാൻ പ്രോത്സാഹിപ്പിക്കുകയും മാത്രമാണ് അച്ഛനമ്മമാർ ചെയ്യേണ്ടതു്. മററു കലകളെ സംബന്ധിച്ചും ഈ തത്വം പാലിച്ചാൽ മതി. കുട്ടികൾക്കു കലാവിദ്യയിൽ ഏർപ്പെടാനുള്ള സൗകര്യവും ഉണ്ടാക്കിക്കൊടുക്കുക. അവരെ ഏതെങ്കിലും ശൈലിയിലേക്കോ നിയതമായ ധാരണയിലേക്കോ നയിക്കാതിരിക്കുക. സിനിമാപ്പാട്ടിൽനിന്നും ശാസ്ത്രീയസംഗീതത്തിലേക്കു തിരിച്ചുവിടുന്നതു് ഇപ്രകാരം ഒരു നയിക്കലല്ലേ, അതും തെററല്ലേ എന്നു ചോദിച്ചേക്കാം. സിനിമാപ്പാട്ട് ഒരു കലാരൂപം എന്നു തീർത്തുപറയാൻ പററുകയില്ല എന്നാണ് എൻെറ ഉത്തരം. മാത്രമല്ല സിനിമാപ്പാട്ടിൽ കമ്പമുള്ള കുട്ടികളെ നിരുത്സാഹപ്പെടുത്തണമെന്ന് ഞാൻ വാദിക്കുന്നുമില്ല. അവർക്കു ശാസ്ത്രീയസംഗീതത്തിൻെറ മെച്ചപ്പെട്ട സംസ്കാരം പരിചയപ്പെടുത്തിക്കൊടുക്കണമെന്നേ ഞാൻ അർത്ഥമാക്കുന്നുള്ളു.

കലാവാസനയുള്ള കുട്ടികൾക്ക് അവരുടെ വാസന ഏതു പ്രത്യേക കലയിലാണോ ആ കലയെ കൂടുതൽ പരിചയപ്പെടുത്തിക്കൊടുക്കുകയാണ് രക്ഷിതാവിൻെറ പ്രധാന കടമ. ലാംഗ്പ്ലേസിൻെറ കാര്യം എടുത്തുപറഞ്ഞല്ലോ. അതുപോലെ പാട്ടുകച്ചേരികൾ, ചിത്രകലാപ്രദർശനങ്ങൾ, നൃത്തം, നാടകം, കഥകളി, നാടൻകലകൾ ഇതൊക്കെ കാണാൻ കുട്ടികൾക്ക് സൗകര്യമുണ്ടാക്കണം. മേലേക്കിടയിലുള്ള കലാപ്രദർശനങ്ങളുമായി കുട്ടികളെ പരിചയപ്പെടുത്തുന്നതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

വീട്ടിൽ കുട്ടികളുടെ കലാവിരുന്ന് ഒരുക്കാനുള്ള അവസരം എല്ലായ്പോഴും ഉണ്ടാവണം. അതിഥികളെ സല്ക്കരിക്കുമ്പോൾ, അവർക്കു മധുരപലഹാരം കൊടുക്കുന്നതുപോലെതന്നെ പാടാൻകഴിയുന്ന കുട്ടിയുടെ ഒരു പാട്ടു കേൾപ്പിക്കുന്നതിലും തെററില്ല. അതിഥികളുടെ മാനസികനിലവാരംകൂടി ഇവിടെ പരിഗണിക്കണം എന്നേയുള്ളു. എൻെറ കുട്ടിക്കാലത്തു് ഒരു നാടകം കാണാൻ അച്ഛൻ ഞങ്ങളെ കൊണ്ടുപോകണമെങ്കിൽ ആ നാടകം പതിനഞ്ചുദിവസത്തിനകം ഗൃഹസദസ്സിൻെറ മുൻപിൽ അഭിനയിച്ചുകാണിക്കണമെന്നു കുട്ടികളായ ഞങ്ങൾ ഉറപ്പുനല്കണമായിരുന്നു. ഒരു കലാകാരി ആയില്ലെങ്കിലും എനിക്കു കിട്ടിയ സഹൃദയത്വം അത്തരം അനുഭവങ്ങളിൽ നിന്നാണെന്നു ഞാൻ വിചാരിക്കുന്നു. കുട്ടികളുടെ കലാപരിപാടികൾക്ക് ഗൃഹസദസ്സിൽ സ്ഥാനം നല്കിയാൽ കുടുംബാന്തരീക്ഷം ഭാസുരമാവുകയും കുട്ടികൾ നല്ല മനുഷ്യരും കലാവാസനയുള്ളവരും ആയി വളരുകയും ചെയ്യും. വാസനാബലം കൂടുതലുള്ള കുട്ടികളാണെങ്കിൽ അവർ കലയുടെ കൊടുമുടികളിലേക്കുള്ള പ്രയാണം അവിടെ ആരംഭിക്കുകയും ചെയ്യും.

കുട്ടികളെ അഭിനന്ദിക്കുകയാണ് രക്ഷിതാക്കൾ സർവ്വപ്രധാനമായി നിർവ്വഹിക്കേണ്ട ചുമതല. ഏതു കലാവിദ്യയും അഭിനന്ദനത്തിൽക്കൂടി മാത്രമേ വളരൂ. പ്രത്യേകിച്ചും അച്ഛനമ്മമാരുടെ അഭിനന്ദനത്തിന് മുലപ്പാലിൻെറ ശക്തിതന്നെയുണ്ട്. ഒരു കുട്ടി താൻ മിടുക്കനാണെന്ന് ആദ്യം തെളിയിക്കാൻ ആഗ്രഹിക്കുന്നതു് അച്ഛനമ്മമാരുടെ മുമ്പിൽത്തന്നെ. അതുകൊണ്ട് അച്ഛനും അമ്മയും അഭിനന്ദിച്ചാൽ, അനുഗ്രഹിച്ചാൽ, അവന് ആത്മവിശ്വാസം വളരുന്നു. അല്പം വാസനയുള്ള കുട്ടികൾപോലും മിടുമിടുക്കന്മാരായിത്തീരും.

ചുരുക്കത്തിൽ ഇത്രയുമാണ് എൻെറ അഭിപ്രായത്തിൽ രക്ഷിതാക്കൾ ചെയ്യേണ്ടതു്. കുട്ടികളുടെ കലാവാസനയെ തടയാതിരിക്കുക; അവരുടെ വാസന വികസിക്കാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുക; (സംഗീതോപകരണങ്ങൾ, ചായം, ബ്രഷ്, ചിലങ്ക, റിക്കാഡർ തുടങ്ങിയ ഉപകരണങ്ങൾ വാങ്ങിക്കൊടുക്കുക) മെച്ചപ്പെട്ട കലകളുമായി പരിചയപ്പെടുത്തുക; അവർ കലാപ്രകടനം നടത്തുമ്പോൾ നിർലോഭമായി സഹകരിക്കുക; അഭിനന്ദിക്കുക.

# ശാസ്ത്രീയസംഗീത പഠനം കൂടിയേ തീരൂ

കെ. സി. കല്യാണസുന്ദരം

ലളിതസംഗീതാവിഷ്കരണത്തിൽ സ്തുത്യർഹമായ പങ്കുവഹിച്ചിട്ടുള്ളവർ നമ്മുടെ ഇന്നത്തെ ചലച്ചിത്ര ഗാനരചയിതാക്കളും ഗാന സംവിധായകരുമാണെന്നുള്ള സംഗതി നിസ്തർക്കമാണു്. ഒന്നിനോടൊന്നു മെച്ചപ്പെട്ടരീതിയിലുള്ള അവരുടെ പ്രസ്തുത സേവനങ്ങൾ സ്തുത്യർഹങ്ങളത്രേ. നമ്മുടെ വിദ്യാർത്ഥികളിലും യേനകേനപ്രകാരേണ ലളിതസംഗീതത്തോടുള്ള പ്രവണതയാണു കൂടുതൽ പ്രകടമാകുന്നതു് എന്നുള്ള വസ്തുത വിദ്യാഭ്യാസഡിപ്പാർട്ടുമെൻറ് സംഘടിപ്പിച്ചിരിക്കുന്ന യൂത്ത്ഫെസ്റ്റിവലിൽ ഭാഗഭാക്കുകളാകുന്ന വിദ്യാർത്ഥികളിൽ നിന്നും സാമാന്യേന സ്പഷ്ടമാണു്. നേരേമറിച്ചു ശാസ്ത്രീയസംഗീതത്തിനോടുള്ള കൂറു താരതമ്യേന പരിമിതമായും കാണപ്പെടുന്നുണ്ടു്. എന്നാൽ ലളിതസംഗീതം ആസ്വാദ്യമായി കൈകാര്യം ചെയ്യണമെങ്കിൽ ശാസ്ത്രീയസംഗീതത്തിൽ കുറച്ചൊരു പ്രാവീണ്യം ഉണ്ടായിരിക്കണമെന്നുള്ളകാര്യം ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്തതാകുന്നു. വർഷകാലത്തു് അവിടവിടെ കാണുന്ന കുഴികളിൽ വെള്ളം നിറഞ്ഞു കുളം ഉണ്ടാകുകയും, വെള്ളം ആവശ്യമായ വേനൽക്കാലത്തു വററി ഉപയോഗശൂന്യമാകുകയും ചെയ്യുന്നപോലെ ആയിരിക്കും ശാസ്ത്രീയസംഗീതമില്ലാത്തവൻെറ ലളിതസംഗീതം. ഈ വിഷയം ലളിതസംഗീതപ്രേമികളായ ഏവരും വിശിഷ്യ നമ്മുടെ വിദ്യാർത്ഥികളും മനസ്സിലാക്കുന്നില്ല എന്നുള്ള വിഷയം വളരെ ശോചനീയംതന്നെ.

സാധാരണയായി ഉത്സവപരിപാടികളിലും മററു പൊതുപരിപാടികളിലും സുപ്രസിദ്ധ സംഗീതവിദ്വാന്മാർ ശാസ്ത്രീയസംഗീതത്തിൽക്കൂടി അവരുടെ പാടവങ്ങൾ പ്രകടമാക്കുന്നതു നമുക്കു് അനുഭവപ്പെടാറുണ്ടല്ലോ. എന്നാൽ ആ പ്രകടനങ്ങൾക്കു സാധാരണജനങ്ങളിൽനിന്നും അർഹിക്കുന്നതായ പ്രോത്സാഹനം ലഭിച്ചുകാണുന്നില്ല. നേരേമറിച്ചു ലളിതസംഗീതം, ലളിതശാസ്ത്രീയസംഗീതം ഇവ ഉൾക്കൊള്ളുന്ന ഗാനമേളകൾക്കു ലഭിക്കുന്ന പ്രോത്സാഹനം ഏററവും മികച്ചതായി കാണുന്നു. കാരണം, ശാസ്ത്രീയസംഗീതത്തിനോടുള്ള കൂറില്ലായ്മയല്ലാ, ആ വിഭാഗത്തിൽ അവരുടെ അറിവു വളരെ പരിമിതമായിട്ടുള്ളതുകൊണ്ടാണെന്നു് അനുമാനിക്കാം.

വിദ്യാർത്ഥികളിൽ രൂഢമൂലമായി കാണുന്ന സംഗീതവാസനയെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള ഒരു ഉപാധിയായി നിരവധി സംഗീതാദ്ധ്യാപകന്മാർ വിദ്യാലയങ്ങളിൽ നിയമിതരായിട്ടുണ്ടു്. എന്നാൽ ആ അദ്ധ്യാപകർമൂലം നാം ഉദ്ദേശിക്കുന്നതായ പ്രയോജനങ്ങൾ ലഭിച്ചുകാണുന്നില്ല. കാരണം, അതിനുള്ള പ്രോത്സാഹജനകമായ അന്തരീക്ഷം ഭൂരിപക്ഷം വിദ്യാലയങ്ങളിലും വിരളമാണു്. വിദ്യാർത്ഥികളുടെ സംഗീതവാസനയെ ഉത്തേജിപ്പിക്കുമാറു നിരവധി ലഘുഗീതങ്ങൾ തിരഞ്ഞെടുത്തു് അവയ്ക്കു് ഉചിതമായ ലഘുശാസ്ത്രീയപദ്ധതി ആവിഷ്കരിച്ചു സംവിധാനംചെയ്തു് അദ്ധ്യയനംനടത്തിയാൽ കാലക്രമേണ ശാസ്ത്രീയസംഗീതത്തിൽ വിദ്യാർത്ഥികൾക്കുള്ള അഭിരുചി പുഷ്ടിപ്രാപിക്കുമെന്നുള്ളതിനു പക്ഷാന്തരമില്ല.

ശാസ്ത്രീയസംഗീതപഠനം നടത്തുന്ന കാര്യത്തിൽ വിദ്യാലയങ്ങളിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതു് ഏററവും അത്യാവശ്യമായിട്ടുള്ളതാണു്. സാമാന്യജനങ്ങൾക്കു ശാസ്ത്രീയാഭിരുചി വളർത്താൻ പര്യാപ്തമായിട്ടുള്ള ചുററുപാടുകൾ സൃഷ്ടിക്കുന്നതിൽ നമ്മുടെ ബഹുമാനപ്പെട്ട ഭരണകൂടം കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതും ഏററവും ആവശ്യമാണു്. ഇപ്പോൾ നിലവിലുള്ള ഏർപ്പാടുകൾ തുലോം പരിമിതമാണു്, എന്നു് അനുമാനിക്കുന്നതിൽ തെററില്ലതന്നെ. ശാസ്ത്രീയസംഗീതാഭ്യസനത്തിനു വളരെയേറെ മുതൽക്കൂട്ടുള്ള സ്ഥാപനങ്ങളാണു് ഇപ്പോൾ നിലവിലുള്ള മൂന്നു സംഗീതകലാശാലകൾ. ഇതുപോലെതന്നെ ഇനിയും അനേകം കലാശാലകൾ നമുക്കു് ഉണ്ടാകേണ്ടിയിരിക്കുന്നു. അവകളിൽക്കൂടി മാത്രമെ നാം വിഭാവനംചെയ്യുന്ന ശാസ്ത്രീയാഭിരുചി പടുത്തുയർത്താൻ കഴിയുകയുള്ളൂ.

[യുവജനോത്സവകലകളെ സംബന്ധിച്ച് വിദ്യാലയങ്ങളിൽ നിലവിലിരിക്കുന്ന ചില സംശയങ്ങളെപ്പററി ഹെഡ്മാസ്റ്ററും കോട്ടയം യുവജനോത്സവത്തിൻെറ ഭാരവാഹികളിൽ ഒരാളുമായ ശ്രീ വി. ആർ. പരമേശ്വരൻനായർ ശ്രീ സി. എൻ. ശ്രീകണ്ഠൻനായരുമായി നടത്തിയ അഭിമുഖസംഭാഷണമാണ് ചുവടെ ചേർക്കുന്നത്.]

വി. ആർ: യുവജനോത്സവത്തിൽ ഇപ്പോഠം ഉള്ള കലാമത്സരങ്ങഠംക്കു പുറമെ എന്തെല്ലാം ഇനംകൂടി ഉഠംപ്പെടുത്താം?

സി. എൻ: ഉഠംപ്പെടുത്താവുന്ന ഇനങ്ങഠം വളരെയുണ്ട്. എന്നാൽ എല്ലാ കലാശാഖകളിലും മത്സരം ഏർപ്പെടുത്താൻ സാധിച്ചെന്നുവരികയില്ല. ഉദാഹരണമായി രവീന്ദ്രസംഗീതംതന്നെയെടുക്കാം. എന്തുകൊണ്ട് ഈ വിഭാഗത്തിൽ മത്സരം ഏർപ്പെടുത്തിക്കൂടാ? മത്സരം ഏർപ്പെടുത്തുന്നതു നല്ലതുതന്നെ. അതുകൊണ്ടു പ്രയോജനവും ഉണ്ടാകും. എന്നാൽ എവിടെയെങ്കിലും ഒരു അതിർത്തി വേണ്ടതിനാൽ, ചില കലാശാഖകഠംക്കു മുൻഗണന നല്കേണ്ടിവരും. അങ്ങനെ മുൻഗണന നല്കിയാണോ ഇപ്പോഠം യുവജനോത്സവം സംഘടിപ്പിക്കുന്നത് എന്നതാണ് പ്രശ്നം. ആണെങ്കിൽ, എന്തിനാണ് മുൻഗണന എന്നും ആലോചിക്കണം.

എൻെറ അഭിപ്രായത്തിൽ കേരളീയ കലകഠംക്കും കേരളത്തിൽ ഇപ്പോഠം പ്രചാരമുള്ള കലകഠംക്കും മുൻഗണന നല്കിക്കൊണ്ടുവേണം കലാമത്സരങ്ങഠം ഏർപ്പെടുത്തുവാൻ. ഈ തത്വം അംഗീകരിച്ചാൽ സോപാനസംഗീതം, ചെണ്ട, തിമില, മദ്ദളം, ഇടയ്ക്ക, എന്നീ വാദ്യങ്ങളുടെ പ്രയോഗം, തിറ, തീയാട്ട് തുടങ്ങിയ ആരാധനാനൃത്തങ്ങഠം, പരിശമുട്ട്, മുടിയാട്ടം തുടങ്ങിയ നാടൻനൃത്തങ്ങഠം, പാഠകം, കഥാപ്രസംഗം എന്നീ പ്രഭാഷണകലകഠം, കൂത്ത്, കളമെഴുത്ത് എന്നിവയെല്ലാം നിർബ്ബന്ധമായും യുവജനോത്സവമത്സരങ്ങളിൽ ഏർപ്പെടുത്തണം.

വി. ആർ: ഭരതനാട്യത്തിൽ ആൺകുട്ടികഠംക്കുവേണ്ടി മത്സരം ഏർപ്പെടുത്തുന്നില്ല. ഇതു ശരിയാണോ?

ഭരതനാട്യം ലാസ്യവിഭാഗത്തിൽ പെടുത്താവുന്ന നൃത്തമാണ്. സ്ത്രീകഠംക്കാണ് അതു് ഇണങ്ങുന്നതു്. അതുകൊണ്ട് ആൺകുട്ടികളെ ഭരതനാട്യമത്സരത്തിൽ ഉഠംപ്പെടുത്താത്തതിൽ തെററില്ല.

വി. ആർ: പദ്യപാരായണം, പ്രസംഗം എന്നിവയ്ക്ക് ഇംഗ്ലീഷിലും മലയാളത്തിലും പ്രത്യേകം മത്സരം സംഘടിപ്പിക്കേണ്ടതല്ലെ?

സി. എൻ: വേണ്ടതാണ്.

വി. ആർ: പ്രസംഗം ഒരു കലയാണോ?

സി. എൻ: അല്ലെന്ന് പറയുകവയ്യ. ഒരു ശ്രവ്യകലയാണ് പ്രസംഗം. എന്നാൽ ഒരു കലാവിദ്യയായി അതിനെ കൈകാര്യംചെയ്യുന്നവർ ചുരുങ്ങും. പ്രസംഗം, പ്രഭാഷണം, കഥാപ്രസംഗം, പാഠകം എന്നിവയ്ക്കെല്ലാം അടിസ്ഥാനം മൊഴിയാണ്. മൊഴിക്ക് ഒരു മേളമുണ്ടാവണം. ഓർചെസ്ട്രേഷൻ എന്ന് ഇംഗ്ലീഷിൽ പറയാം. സംഗീതവുമായിട്ടാണ് മൊഴിമേളത്തിനു ബന്ധമുള്ളതു്. സ്വരം, ശ്രുതി, സ്ഥായി, കാലം, ലയം എന്നീ സംഗീതഘടകങ്ങഠംക്കെല്ലാം മൊഴിമേളത്തിൽ സ്ഥാനവുമുണ്ട്. വിദേശരാജ്യങ്ങളിൽ 'സ്പീച്ച്' പഠിപ്പിക്കുന്ന കാളേജുകഠംതന്നെയുണ്ട്. രാഷ്ട്രീയപ്രവർത്തകർ, അഭിനേതാക്കഠം, വൈദികന്മാർ തുടങ്ങിയവർക്ക് അതു പഠിക്കേണ്ടിവരുന്നു. പഠിക്കാതെ വിദ്യകാട്ടുന്ന സമ്പ്രദായം നമ്മുടെ നാട്ടിലേയുള്ളൂ.

പ്രസംഗം കലയാവുമ്പോഠം വിഷയ

# ഒമ്പതു ചോദ്യം: ഒമ്പതുത്തരം

ത്തിനു പ്രാധാന്യം കുറയും എന്നും ഓർമ്മി ക്കേണ്ടതാണു്.

വി. ആർ: ഫോൽക്ക് ഡാൻസ്—നാടൻ നൃത്തം—എന്നാൽ എന്താണു്?

സി. എൻ: പ്രകാരനിഷ്ഠകളും കർശനമായ ലക്ഷണങ്ങളും ക്രോഡീകരിച്ചു് ചിട്ട പ്പെടുത്താത്തതും ജനങ്ങളുടെ നിത്യജീ വിതത്തിന്റെ ഭാഗമായി അതാതു ദേശ ങ്ങളിൽ തലമുറകളായി നിലനിന്നുവരു ന്നതും ആയ നൃത്തങ്ങളെ ഈ വിഭാഗ ത്തിൽ പെടുത്താം. നാടൻ നൃത്തങ്ങളാ ണു് പില്ക്കാലത്തു ലക്ഷണയുക്തമായ ശാ സ്ത്രീയനൃത്തമായി രൂപഭേദപ്പെടുന്നതെ ന്നും ഓർമ്മിക്കണം.

കേരളത്തിലെ പരിശമുട്ടു്, മുടിയാട്ടം, കൈകൊട്ടിക്കളി മുതലായവ നാടൻ നൃത്തങ്ങളാണു്. ഇവയ്ക്കൊന്നും ലക്ഷണ ങ്ങളില്ലെന്നു പറഞ്ഞുകൂടാ. ലക്ഷണ ങ്ങൾ ഭരതനാട്യത്തിനുംമററുമുള്ളതുപോ ലെ സംസ്കരിച്ചതും ക്രോഡീകരിച്ചതും അല്ലെന്നേയുള്ളു. കൈകൊട്ടിക്കളി ശാ സ്ത്രീയനൃത്തത്തിന്റെ കവാടത്തിൽ എ ത്തിനില്ക്കുന്ന ഒരു നാടൻനൃത്തമാണു്. ഇന്നു് ഫോൽക്ക് ഡാൻസ് എന്ന പേ രിൽ കണ്ടുവരുന്ന പലതും ഫോൽക്കി ന്റെ —ജനങ്ങളുടെ—ഡാൻസല്ല എന്നു തീച്ച്.

വി. ആർ: റാക്ക് എൻ റോൾ ഫോൽക്ക് ഡാൻസാണോ?

സി. എൻ: അതെ. നമ്മുടേതല്ല, പാശ്ചാത്യ രുടേതാണെന്നുമാത്രം.

വി. ആർ: കവിതാരചന, അക്ഷരശ്ലോകം, കഥാകഥനം എന്നിവയ്ക്കുകൂടി മത്സരം ഏർപ്പെടുത്തിക്കൂടെ?

സി. എൻ: വേണ്ടതാണു്.

വി. ആർ: Classical dance other than Bharatha Natyam and Kathakali എന്നൊരിനം യുവ ജനോത്സവത്തിലുണ്ടു്. ഈ ഇനത്തിൽ എന്തെല്ലാം നൃത്തം ഉൾപ്പെടും?

സി. എൻ: ഭാരതീയനൃത്തങ്ങളിൽ ഒതുക്കി പ്പറഞ്ഞാൽ കഥക്, മണിപ്പൂരി, മോഹി നിയാട്ടം, ഭരതനാട്യത്തിന്റെ വകഭേദ ങ്ങളായ കുച്ചിപ്പുടി, ഒഡീസി എന്നിവ ശാസ്ത്രീയനൃത്തങ്ങളാണു്. ഉദയശങ്കർ, ശാന്തിബർദ്ധൻ, ഗുരു ഗോപിനാഥ് എ ന്നിവർ കഥകളി, ഭരതനാട്യം, കഥക്, മണിപ്പൂരി എന്നീ ശാസ്ത്രീയനൃത്തസമ്പ്ര ദായങ്ങളിൽനിന്നെല്ലാം സങ്കേതങ്ങൾ സ്വീകരിച്ചു രൂപപ്പെടുത്തിയിരിക്കുന്ന ഡാൻസ് അഥവാ ആധുനികനൃത്തവും ഈ വിഭാഗത്തിൽപ്പെടുത്താമോ എന്നു് ആലോചിക്കണം.

വി. ആർ: സംഘനൃത്തം—ഒരു നിർവ്വചനം?

സി. എൻ: ഒരാളിൽക്കൂടുതൽ പങ്കെടുക്കുന്ന നൃത്തമെന്നേ നിർവ്വചിക്കാനാവൂ. സംഘ നൃത്തം ഏതു നൃത്തസമ്പ്രദായം അനുസരി ച്ചുള്ളതുമാകാം.

വി. ആർ: കേരളത്തിന്റെ അമൂല്യസ്വത്താ യകൈകൊട്ടിക്കളി (തിരുവാതിരക്കളി) എന്തുകൊണ്ടു് യുവജനോത്സവത്തിൽ ഉൾപ്പെടുത്തുന്നില്ല?

സി. എൻ: വിദ്യാഭ്യാസവകുപ്പു് ഈ ചോ ദ്യത്തിനുത്തരം പറയേണ്ടതാണു്. കൈ കൊട്ടിക്കളി ഒന്നാംതരം ഒരു ഗ്രൂപ്പ് ഐററമായിരിക്കും എന്നാണു് എന്റെ അഭിപ്രായം.

# കുട്ടികളല്ല സ്രഷ്ടാക്കൾ

## എം. വി. ദേവൻ

ശൈശവകാലത്തു കുട്ടികളിൽ കണ്ടുവരുന്ന കലാവാസനയെ നിരുത്സാഹപ്പെടുത്തരുതു്; കഴിയുമെങ്കിൽ വഴിയാംവണ്ണം പ്രോത്സാഹിപ്പിക്കുകയാണു വേണ്ടതു്. ഇതിന്നു പറ്റിയ സാഹചര്യം വിദ്യാലയങ്ങളിലുണ്ടായിരിക്കണം. വിദ്യാഭ്യാസരീതിയിൽ മാറ്റങ്ങൾ വരുത്തിയും കുട്ടികളുടെ കലാപ്രവർത്തനങ്ങൾക്കു് അരങ്ങും അംഗീകരണവുമുണ്ടാക്കേണ്ടതാണു്. ഈ വഴിക്കുള്ള പ്രവർത്തനങ്ങൾ പതുക്കെപ്പതുക്കെ രൂപപ്പെട്ടുവരുന്നു.

ഇതു് ഇന്നത്തെ കഥ.

എന്നാൽ അടുത്തകാലംവരെ സ്ഥിതിയിതല്ലായിരുന്നു. ചിത്രം വരയ്ക്കുകയോ പാട്ടിൽ കമ്പം കാണിക്കുകയോ കവിത 'കെട്ടുക'യോ ചെയ്യുന്ന കുട്ടികൾ വികൃതികളാണെന്നുവരെയായിരുന്നു ധാരണ. അവർ നന്നാകാനുള്ളവരല്ലെന്നും പഠിത്തത്തിൽ തനി അമാന്തക്കാരാകുമെന്നും കരുതി രക്ഷിതാക്കന്മാരും അദ്ധ്യാപകന്മാരും അവരെ അത്തരം രംഗങ്ങളിൽനിന്നു പിന്തിരിപ്പിക്കാൻ എല്ലാ അടവുകളും എടുത്തുപോന്നിരുന്നു. ഇതിനൊരു മാറ്റം വന്നതു് ഏതായാലും നന്നു്. പക്ഷേ, ഈ മാറ്റം തൊലിപ്പുറമെയുള്ളതു മാത്രമാണോ? എങ്കിൽ വലിയ ഫലമൊന്നും ഈ മാറ്റത്തിൽനിന്നു പ്രതീക്ഷിച്ചുകൂട.

പ്രകൃതിയുടെ അരുമസ്സന്താനങ്ങളായ കുട്ടികൾ വിദ്യാലയത്തിന്റെ നാലു ചുമരുകൾക്കുള്ളിൽ അടയ്ക്കപ്പെടുകയും ബുദ്ധിപരമായ വ്യായാമങ്ങളിൽ മുഴുകുകയും ചെയ്യുമ്പോൾ അവരുടെ ഹൃദയവ്യാപാരങ്ങളെ ആരോഗ്യകരമായി വളർത്തിയെടുക്കേണ്ടതുണ്ടു്; അല്ലെങ്കിൽ മാനസികമായ വളർച്ചയ്ക്കു സന്തുലിതത്വം നഷ്ടപ്പെടും. വ്യക്തിത്വത്തിന്റെ പൂർണ്ണവികാസം അസാദ്ധ്യമാകും. വ്യക്തിത്വമില്ലാത്ത—അച്ചടി അച്ചിഞ്ചുകാരായ—മനുഷ്യരെക്കൊണ്ടു സമുദായത്തിന്നോ രാജ്യത്തിന്നോ വലിയ പ്രയോജനമുണ്ടാകുന്നതല്ല. പുരുഷാരം മാത്രമായ അവർ ജാഥകളിൽ മുദ്രാവാക്യങ്ങൾവിളിച്ചു കൂവാനും ഏതെങ്കിലും നേതാവിന്റെ താളത്തിന്നു പാകത്തിൽ തുള്ളാനും മാത്രം പോന്നവരായിരിക്കും.

കുട്ടികൾ ഇനിമേലെങ്കിലും ഇങ്ങനെയല്ല വളരേണ്ടതെങ്കിൽ അവരുടെ വൈകാരികജീവി

തത്തെ കണക്കിലെടുത്തു് അതിന്നു വേണ്ട വികസനസാദ്ധ്യതകൾ ഉണ്ടാക്കിക്കൊടുക്കണം. പ്രകൃതിയുടെ അത്യുദാരസംഭാവനകളായ രൂപവർണ്ണനാദങ്ങളുമായി കുട്ടികൾക്കുള്ള സഹജമായ അഭിവാഞ്ഛയെ വളർത്തുകയാണു് ഇതിന്നുള്ള ഏററവും നല്ല മാർഗ്ഗം. ചിത്രംവരയും, പാട്ടും, ആട്ടവും സാഹിത്യാഭിമുഖ്യവുമെല്ലാം ഇതിൻെറ വിവിധരൂപഭേദങ്ങൾ മാത്രമാണു്.

കുട്ടികളുടെ വളർച്ചയിൽ കണ്ണു്, കൈ, മനസ്സു് എന്നീ മൂന്നു ഘടകങ്ങൾ ഏകാഗ്രങ്ങളായി പ്രവർത്തിക്കുന്നതിൻെറ ദൃഷ്ടാന്തമാണു്, അവരുടെ ചിത്രങ്ങൾ. ഇതു കേവലമായ ബുദ്ധിപ്രവർത്തനമോ, കൈനടനമോ മാത്രമല്ല. വസ്തുക്കളെയും വസ്തുതകളെയും കണ്ടറിയുന്ന കണ്ണിൻെറ പ്രവൃത്തിയും ആ കണ്ടറിഞ്ഞ അനുഭവങ്ങളിൽനിന്നു മററൊരു വസ്തുവിനെ വിഭാവനംചെയ്യാനുള്ള കഴിവും ഇതു രണ്ടും ചേർന്നു് ഒരു സൃഷ്ടികർമ്മം നിർവ്വഹിക്കലുമാണിവിടെ സംഭവിക്കുന്നതു്. ഒരർത്ഥത്തിൽ മനുഷ്യനിലെ സ്രഷ്ടാവിൻെറ ഏററവും ലളിതവും സമുന്നതവുമായ ആദർശപ്രഖ്യാപനവുമാണിതു്. ചിത്രരചന, പ്രതിമാനിർമ്മാണം, മററു കരകൗശലവിദ്യകൾ എന്നിവയിൽ കുട്ടികൾ പ്രായേണ കാണിക്കുന്ന അഭിരുചിയും, കാര്യമായ ശിക്ഷണമൊന്നുമില്ലാതെതന്നെ അവർ ഈ തുറയിൽ പ്രദർശിപ്പിക്കുന്ന വിരുതും മനസ്സിൻെറ വളർച്ചയുടെ സ്ഫുടീകരണമാണു്. ഭാവിയിൽ ഡോക്ടറോ, എൻജിനീയറോ, ശാസ്ത്രജ്ഞനോ, അദ്ധ്യാപകനോ ആയിത്തീരാനിരിക്കുന്ന കുട്ടികളും ഈ വിവിധജീവിതരംഗങ്ങളിൽ തനതായ വ്യക്തിത്വം പുലർത്താൻ കഴിയണമെങ്കിൽ ഇത്തരത്തിലുള്ള സ്ഫുടീകരണം ആവശ്യമാണെന്നു പറയാതെ വയ്യ. മററുള്ളവരെ അനുകരിക്കുന്നതിൽ കവിഞ്ഞു സ്വന്തമായ എന്തെങ്കിലും ചെയ്യണമെന്നു് ആഗ്രഹിക്കുന്ന എല്ലാവർക്കും ഈ വളർച്ച വേണം.

ഇതോടൊപ്പംതന്നെ എടുത്തുപറയേണ്ട മററൊന്നു്, വ്യക്തിവികാസത്തിന്നാവശ്യമായ ആത്മവിശ്വാസമാണു്. സ്വന്തമായി, പരസഹായമേതുമില്ലാതെ എന്തെങ്കിലും ചെയ്യുന്നതിൽനിന്നേ ആത്മവിശ്വാസം വളരുകയുള്ളു. കുട്ടികൾക്കു കലാപ്രവർത്തനംമൂലം ഇതു് എളുപ്പം കരഗതമാകും. അങ്ങനെ പരിശീലിച്ചുവളർന്ന കുട്ടികൾ, അവർ മുതിർന്നുകഴിഞ്ഞാലും ആത്മവിശ്വാസത്തോടെ കാര്യങ്ങൾ ചെയ്യും. അത്തരം കാര്യങ്ങൾ അവരുടെ സർഗ്ഗശക്തിയെ ദൃഢീകരിക്കുകയും ചെയ്യും. പുതിയ യന്ത്രങ്ങൾ കണ്ടുപിടിക്കുകയോ, ശാസ്ത്രസത്യങ്ങളെ വെളിച്ചത്തു കൊണ്ടുവരികയോ ചെയ്യുമ്പോൾ ബുദ്ധിമാനായ ഒരു മനുഷ്യനുണ്ടാകുന്ന ആനന്ദത്തിൽ ഒട്ടും കുറവല്ല, പരന്ന കടലാസിൽ താൻ കണ്ട വസ്തുവിൻെറ, മനസ്സിൽ പതിഞ്ഞുകിടക്കുന്ന ആകൃതികളെ പലവാറു് ചാച്ചും ചരിച്ചും ഘടിപ്പിക്കുന്ന ഒരു കുട്ടി അനുഭവിക്കുന്നതു്. പല നിറങ്ങളെ തരതമഭേദങ്ങളോടെ കടലാസ്സിൽ പൂശി ഒരു പുതിയ രൂപക്രമത്തെയും വർണ്ണവിലാസത്തെയും ആവിഷ്കരിക്കുമ്പോഴും ഇതുതന്നെ സംഭവിക്കുന്നു.

ചുരുക്കത്തിൽ ശൈശവകാലത്തു പ്രകടമാകുന്ന കലാവാസന കുട്ടിയിൽ മുളപൊട്ടുന്ന സ്രഷ്ടാവായ മനുഷ്യൻെറ സാന്നിദ്ധ്യത്തെ സൂചിപ്പിക്കുന്നു. ചിത്രം വരയുകയോ ശില്പങ്ങളുണ്ടാക്കുകയോ അത്തരത്തിലുള്ള മററു പ്രവർത്തനങ്ങളിൽ ശ്രദ്ധിക്കുകയോ ചെയ്യുന്ന കുട്ടികളെ കഴിയുന്നതും അവരുടെ പാട്ടിന്നു വിടുകയാണു വേണ്ടതു്. രക്ഷിതാക്കന്മാരുടെയും അദ്ധ്യാപകന്മാരുടെയും അതിശ്രദ്ധ പലപ്പോഴും ഗുണത്തെക്കാൾ ദോഷം ചെയ്യുവെന്നുവരും. ചിത്രംവരയുന്ന കുട്ടികളെല്ലാം വളർന്നുകഴിഞ്ഞാൽ ചിത്രകാരന്മാരാകുമെന്നോ ആകണമെന്നോ, നാമുദ്ദേശിക്കുകയില്ലല്ലോ. അവർ വളർന്നുവരുന്നതോടെ എന്തായിത്തീരുമെന്നു് അവർക്കുതന്നെ നിശ്ചയമില്ലാത്തതാണു്. കുട്ടിക്കാലത്തു നേടിയിട്ടുള്ള ആത്മവിശ്വാസവും, ഉറച്ച വ്യക്തിത്വവും കണ്ണും കൈയും മനസ്സുംവെച്ചു കാര്യങ്ങൾചെയ്യാനുള്ള കഴിവും ജീവിതത്തിൻെറ ഏതു മേഖലയിലേക്കു കടക്കുമ്പോഴും സപ്രയോജനമായിത്തീരും;— മേഖലയുടെ സ്വഭാവത്തിനനുസരിച്ചു് ഇവിടെ രൂപാന്തരവും സംഭവിക്കും.

അതുകൊണ്ടാണു് കലാവാസനയെ പ്രോത്സാഹിപ്പിക്കുന്നതു്, കലാപ്രവർത്തനത്തിൽ ഏർപ്പെടാൻമാത്രമല്ലെന്നു പറയുന്നതു്. പൂർണ്ണമായ വ്യക്തിത്വത്തിൻെറ വികാസത്തിന്നനുപേക്ഷണീയമായ ഹൃദയവ്യാപാരമാണു് ഇവിടെ അടിസ്ഥാനഭാവമെന്നോർക്കണം. ഈ ഹൃദയവ്യാപാരം ഉത്തമന്മാരായ മനുഷ്യർക്കെല്ലാവർക്കും ഒരളവുവരെ ആവശ്യമാണു്. സത്യവും ശുദ്ധിയും കലർന്ന ജീവിതത്തിന്നുള്ള അടിത്തറയായ ഹൃദയവ്യാപാരത്തെ ശിഥിലീകരിക്കുകയോ കളങ്കപ്പെടുത്തുകയോ ചെയ്യാതിരിക്കുകയാണു്, നൈസർഗ്ഗികവാസനകളെ തടസ്സപ്പെടുത്താതെ കുട്ടികളെ വളർത്തിയെടുക്കുമ്പോൾ ചെയ്യുന്നതു്.

ജീവിതത്തിന്നു് ആഴവും പരപ്പും രാജ്യത്തിന്നു് ബഹുവിധമായ വികാസവും നേടിക്കൊടുക്കാൻ സമർത്ഥരായ മനുഷ്യരെ വളർത്തിയെടുക്കാനുള്ള ഉദ്യമത്തിൻെറ ആദ്യത്തെപ്പടി കുട്ടികളുടെ ജന്മവാസനകളെ ശരിയായ വഴിക്കു വികസിപ്പിക്കാനനുവദിക്കുകയാണു്.

വിദ്യാലയജീവിതം തുടങ്ങുമ്പോഴും അതിനുശേഷം ഏതെങ്കിലും കലയിൽ വൈദഗ്ദ്ധ്യം നേടണമെന്ന് ആഗ്രഹിക്കുമ്പോഴും കുട്ടികൾ അവലംബിക്കേണ്ട കലാഭ്യസനമാർഗ്ഗങ്ങളെപ്പററി വിവിധ കലകളിൽ പരിചയം സിദ്ധിച്ചവർ ഈ ലേഖനപരമ്പരയിൽ ചർച്ചചെയ്യുന്നു

# കുട്ടികൾക്കു കലാഭ്യസനത്തിനുള്ള മാർഗ്ഗങ്ങൾ

# സംഗീതാഭ്യസനം

വി. മാധവൻനായർ

യുവജനങ്ങാംക്കു് ശാസ്ത്രീയസംഗീതത്തിൽ അഭിരുചി കുറഞ്ഞുവരികയാണെന്നു് ഒരു ആരോപണം അടുത്തകാലത്തു് ഉണ്ടായിട്ടുണ്ടു്. ഇന്ത്യയിൽ പലയിടങ്ങളിലും, കൂട്ടത്തിൽ കേരളത്തിലും. സിനിമയുടെ അഭൂതപൂർവ്വമായ പ്രചാരംകാരണമായി ലളിതസംഗീതം എന്ന വ്യവഹരിക്കുന്ന ഒരു സംഗീതശാഖയുടെ പ്രഭാവം നാട്ടിൽ ഉടനീളം, പ്രത്യേകിച്ചു യുവജനങ്ങളുടെയിടയിൽ, പ്രകടമായി കാണാമെന്നുള്ളതു് ശരിയാണു്. ശാസ്ത്രീയസംഗീതം ഒരു പഴഞ്ചരക്കാണെന്നും അതിനെ കാഴ്ചബംഗ്ലാവിൽ പ്രദശനവസ്തുവായി വയ്ക്കേണ്ടതാണെന്നും അഭിപ്രായമുള്ള ചില ചലച്ചിത്രസംഗീതപ്രണയികളേയും കണ്ടേക്കാം. എന്നാലും പരമ്പരാസിദ്ധമായ ക്ലാസ്സിക്കൽ സംഗീതവും യുവജനങ്ങളുമായി അത്രയേറെ അകൽച്ചയുണ്ടായിട്ടുണ്ടെന്നു വിചാരിക്കുന്നതു് മൗഢ്യമാണു്. ശാസ്ത്രീയസംഗീതം അഭ്യസിപ്പിക്കുന്ന വിദ്യാഭ്യാസസ്ഥാപനങ്ങാം മിക്കതും നിറഞ്ഞുകവിയുകയാണെന്നും അവിടങ്ങളിൽ പ്രവേശനംകിട്ടുക ബുദ്ധിമുട്ടുള്ള കാര്യമാണെന്നും അനുഭവസ്ഥന്മാക്കറിയാം. സംഗീതജ്ഞന്മാരുടെ കീഴിൽ പഴയ ഗുരുകുലസമ്പ്രദായം അനുസരിച്ചു് അഭ്യസനംനടത്തുന്ന യുവതീയുവാക്കന്മാരുടെ സംഖ്യയും കുറവല്ല. സംഗീതക്കച്ചേരികളിൽ സന്നിഹിതരാവുന്നവരുടെയിടയിൽ ചെറുപ്പക്കാരും ധാരാളമുണ്ടു്. റേഡിയോ മുഖേന ക്ലാസ്സിക്കൽസംഗീതം ആസ്വദിക്കുന്നവരുടെ സംഖ്യയും തുച്ഛമല്ല. ആകെക്കൂടി നോക്കുമ്പോഠം ശാസ്ത്രീയസംഗീതത്തിനു യുവജനങ്ങളുടെയിടയിൽ ഒട്ടും സ്ഥാനമില്ലെന്നു പറയുന്നതു് തെററായിരിക്കും.

ലളിതസംഗീതത്തിൻെറയും ക്ലാസ്സിക്കൽസംഗീതത്തിൻെറയും മേന്മകളെക്കുറിച്ചു് ഒരു താരതമ്യപഠനം നടത്താനല്ല, രണ്ടുംതമ്മിലുള്ള ചില ബന്ധങ്ങളെ ലഘുവായി പ്രതിപാദിക്കാനാണു് ഇപ്പോഠം ഉദ്ദേശിക്കുന്നതു്.

''ശ്രുതിമ്മാതാ ലയഃ പിതാ'' എന്നൊരു ചൊല്ലുണ്ടു് സംസ്കൃതത്തിൽ, സംഗീതത്തെക്കുറിച്ചു്. ശ്രുതി മാതാവും ലയം പിതാവും എന്നു് അത്ഥം. ശ്രുതിയും ലയവുമില്ലാതെ സംഗീതമില്ല എന്നു പറയാം. (ഇവിടെ ലയം എന്ന പദത്തിനു താളസംബന്ധിയായ അത്ഥമാണു് പണ്ടു മുതല്ക്കേ സങ്കല്പിച്ചിട്ടുള്ളതു്.)

ഒരു ലളിതസംഗീതക്കച്ചേരി ആദ്യമായി നമുക്കൊന്നു വിഭാവനംചെയ്യാം. ഗായകൻ പാടുകയും അനേകം സംഗീതോപകരണങ്ങാം അയാളുടെ ശാരീരത്തെ 'അകമ്പടിസേവിക്കുക'യും ചെയ്യുന്നു. വീണ, വയലിൻ, പുല്ലാങ്കുഴൽ മുതലായി ദക്ഷിണഭാരതസംഗീതത്തിൽ സവ്വസാധാരണമായ സംഗീതോപകരണങ്ങളും, ഗിററാർ, മാൻഡൊലിൻ മുതലായ തനി പാശ്ചാത്യസംഗീതോപകരണങ്ങളും, ഉത്തരഭാരതത്തിലെ തബലയും മററും കേരളത്തിൽ ധാരാളമായി ഉപയോഗിക്കപ്പെടുന്നു ഇന്നത്തെക്കാലത്തു്. ഈ അവസരത്തിലാണു് ശ്രുതി ചേക്കുക എന്ന സമ്പ്രദായത്തെക്കുറിച്ചു പ്രത്യേകമായി പ്രസ്താവിക്കാനുള്ളതു്. ഓരോ ഗായകനും ഗായികയ്ക്കും സൗകര്യമായി കൈകാര്യംചെയ്യാവുന്ന സ്വതസ്സിദ്ധമായ ഓരോ ശ്രുതിയുണ്ടു്. ആ ശ്രുതിക്കു് അനുസരണമായി തന്ത്രുവാദ്യങ്ങളും സുഷിരവാദ്യങ്ങളും താളവാദ്യങ്ങളും ശ്രുതിചേക്കുക എന്ന പ്രധാനകത്തവ്യം കച്ചേരി ആരംഭിക്കുന്നതിനു മുൻപായി നിവ്വഹിക്കപ്പെടേണ്ടിയിരിക്കുന്നു. ഓരോ ഗായകൻെറയും ഗായികയുടെയും ശ്രുതിയൊപ്പിച്ചു വാദ്യങ്ങളുടെ ശ്രുതിയും ശരിപ്പെടുത്തിയാലേ സമഞ്ജസമായ സംഗീതം ഉയന്നുവരികയുള്ളൂ. പുരുഷന്മാരുടെ ശ്രുതിയെക്കാഠം കുറെ കൂടിയ ശ്രുതിയാണു് സ്ത്രീകാംക്കു സാധാരണയായിട്ടു്. പാടുന്ന പുരുഷൻെറയോ സ്ത്രീയുടെയോ ശാരീരം പ്രായേണ എല്ലായ്പ്പോഴും ഒരേ ശ്രുതിയിലായിരിക്കെ, വ്യത്യസ്തങ്ങളായ ശാരീരങ്ങാംക്കു് യോജിക്കുന്ന വിധത്തിൽ ആവശ്യംപോലെ ശ്രുതി കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാനുള്ള കഴിവു്, സംഗീതോപകരണങ്ങാംക്കുണ്ടു് എന്നതു് ഒരു പ്രത്യേകതയാണു്. സുസ്ഥിരമായ അഭ്യാസമില്ലാത്ത ഒരു ഗായകൻെറ ശ്രുതി ഒരേ പരിപാടിയിൽത്തന്നെ പലപ്പോഴും പല മാതിരിയായിപ്പോയി എന്നുവരാം. അങ്ങനെയാവുമ്പോഠം ശാസ്ത്രീയസംഗീതപരിജ്ഞാനമില്ലാ

ത്ത അനുവാചകനുപോലും, അയാൾ കാരണമറിയാതെതന്നെ, കച്ചേരി ഏററവും അരോചകമായി അനുഭവപ്പെടും, ചോറിൽ കല്ലുകടിക്കുന്ന പോലെ. പ്രാചീനകാലത്തുതന്നെ ക്ലാസ്സിക്കൽ സംഗീതത്തിൽ—ഉത്തരേന്ത്യൻസംഗീതത്തിലും ദക്ഷിണേന്ത്യൻ സംഗീതത്തിലും—ശ്രുതിയെപ്പററി സൂക്ഷ്മമായ പഠനങ്ങൾ നടന്നിട്ടുണ്ട്. അന്നത്തെ ആചാര്യന്മാരുടെ നിഗമനങ്ങൾ അണുപോലും വ്യത്യാസപ്പെടാതെ ഇന്നും അൎത്ഥവത്തായിരിക്കുന്നു. അതുകൊണ്ടു ലളിതസംഗീതത്തിൽ മാത്രം അഭിരുചിയുള്ളവരും ശ്രുതിയെക്കുറിച്ച് ബോധവാന്മാരായേ കഴിയൂ.

ഏതാണ്ട് ഇതുതന്നെയാണ് താളത്തിന്റെയും അവസ്ഥ. ഏതു ലളിതഗാനമായാലും അതിനൊരു താളമുണ്ട്. അതുകൊണ്ടാണല്ലോ എല്ലാ ലളിതസംഗീതക്കച്ചേരികളിലും മൃദംഗം, തബല മുതലായ താളവാദ്യങ്ങൾ പ്രയോഗിക്കപ്പെടുന്നതു്. ദീൎഘചരിത്രമുള്ള സംഗീതശാസ്ത്രത്തിന്റെ ഏററവും പ്രധാനമായൊരു ശാഖയാണ് താളശാസ്ത്രം. സംസ്കൃതത്തിലുള്ള ആധികാരികമായ മിക്കവാറും എല്ലാ ഗ്രന്ഥങ്ങളും താളങ്ങളെ സവിസ്തരമായി പ്രതിപാദിക്കുന്നു. നൂറെറട്ടു താളങ്ങളുള്ളതായി അവയിൽ സൂചനയുണ്ട്. ആ താളങ്ങളെല്ലാം ആധുനികകാലത്തെ ലളിതസംഗീതകാരൻ അറിഞ്ഞിരിക്കണമെന്നാരും ശഠിക്കുകയില്ല. എങ്കിലും, ആദി, രൂപകം, ഝംപ, ചാപ്പ് മുതലായ ചുരുക്കം ചില താളങ്ങളെക്കുറിച്ചു നല്ല അറിവുണ്ടായിരിക്കുന്നതു് അയാൾക്ക് ഏററവും പ്രയോജനപ്പെടുമെന്നുള്ളതു നിസ്തൎക്കമാണ്. ഈ താളങ്ങളിൽത്തന്നെ ത്രിശ്രഗതി, ചതുരശ്രഗതി മുതലായ 'ഗതി'കളും കൂടിയാവുമ്പോൾ നല്ലൊരു താളസമ്പത്ത് അയാൾക്ക് അധീനമാവും. ശാസ്ത്രീയമായി നിൎവ്വചിക്കപ്പെട്ടിട്ടുള്ള ഏതെങ്കിലും ഒരു താളത്തിന്റെ ഏതെങ്കിലും ഒരു ഗതിയിൽ ഒതുങ്ങിനില്ക്കുന്നതായിരിക്കും, മിക്കവാറും ഏതു പുതിയ ലളിതഗാനവും എന്നുള്ളതു വിസ്മയകരമായ ഒരു പരമാൎത്ഥമാണ്, ഗായകനോ ഗാനരചയിതാവോ അതു് അറിഞ്ഞില്ലെങ്കിലും പാശ്ചാത്യസംഗീതമായാലും ശരി, വിദൂരപൂൎവ്വസംഗീതമായാലും ശരി, ഏതു കാപ്പിരിവൎഗ്ഗക്കാരുടെ സംഗീതമായാലും ശരി, ഒരുവിധത്തിലല്ലെങ്കിൽ മറെറാരു

# ഈശ്വരസാമീപ്യത്തിനു സംഗീതാഭ്യസനം

## രാമവർമ്മ അപ്പൻതമ്പുരാൻ

ഋഗ്വേദമന്ത്രോച്ചാരണങ്ങൾകൊണ്ടു ദേവന്മാർ സമ്പൂൎണ്ണസംതൃപ്തരാകുന്നില്ലെന്നു മനസ്സിലാക്കിയ ഋഷികൾ ദേവന്മാൎക്കു പ്രീതിലഭിക്കുമാറു് സാമവേദം രചിക്കുകയും പാടുകയും ചെയ്തുവത്രെ. സാമവേദം സംഗീതകലയുടെ പ്രഭവസ്ഥാനമായി കരുതപ്പെടുന്നു. സപ്തസ്വരങ്ങളുടെ സ്ഥാനത്തു് ഉദാത്തം, അനുദാത്തം, സ്വരിതം എന്നീ മൂന്നു സ്വരങ്ങളാണ് സാമവേദത്തിൽ കാണുന്നതു്. 'സദ്യോജാതാദി' എന്ന ചിത്തരഞ്ജിനി സംഗീതത്തിന്റെ ചരണങ്ങളിലൂടെ ത്യാഗരാജൻ ഇതു വ്യക്തമാക്കിയിട്ടുണ്ട്. ഈ സ്വരങ്ങളുടെ ആവിഷ്കരണത്തിലൂടെ അദ്ദേഹം സംഗീതകലയുടെ ശാസ്ത്രീയാടിസ്ഥാനം വ്യക്തമാക്കുന്നതോടൊപ്പം സാമവേദത്തിന്റെ മഹത്വം പ്രകീൎത്തിക്കുകകൂടി ചെയ്യുന്നു.

സംഗീതം നാദമാണ്. പ്രാണന്റെയും അഗ്നിയുടെയും യോഗഫലമായി പ്രണവം അഥവാ ഓങ്കാരം ഉത്ഭവിച്ചു; അതിൽനിന്നു നാദവും.

സ്വാമികൾ അടുത്തതായി നാദത്തിൽ ഈശ്വരാംശം കണ്ടെത്തുന്നു. ശ്രീപരമേശ്വരൻ നാദത്തിന്റെ മൂൎത്തിമത്ഭാവമാണ്. 'നാദതനുമനിശം ശങ്കരം' പ്രണവത്തിൽനിന്നുദയംചെയ്ത സപ്തസ്വരങ്ങളുടെ നാദമാകുന്ന ഗിരിശൃംഗത്തിലെ മാൎഗ്ഗദീപമായി ഭഗവാൻ ശ്രീകൃഷ്ണൻ പരിലസിക്കുന്നു.

മാത്രമല്ല, തന്റെ പഞ്ചമുഖങ്ങളിൽനിന്നും ബഹിൎഗ്ഗമിക്കുന്ന സപ്തസ്വരങ്ങളുടെ കലാസൗകമാര്യം സ്വയം ആസ്വദിക്കുന്നവനായിട്ടാണ് ശ്രീപരമേശ്വരനെ ചിത്രീകരിച്ചിരിക്കുന്നതു്.

ഹിന്ദുപുരാണങ്ങളിൽ സംഗീതത്തിന്റെ ദൈ

വിധത്തിൽ താളം കടന്നുവരികതന്നെ ചെയ്യും. എന്നാൽ താളം ഒരു മഹാശാസ്ത്രമായി അംഗീകരിക്കപ്പെടുകയും ആ ശാസ്ത്രത്തിന്റെ സർവ്വവശങ്ങളുടെയും പഠനം എഴുതിയിടുകയും ചെയ്തതു് ഭാരതത്തിലാണു് എന്നു നാം അഭിമാനത്തോടെ സ്മരിച്ചേ മതിയാവൂ.

'സ്വരം' എന്ന ഘടകമാണു മൂന്നാമത്തെ പ്രതിപാദ്യം. അതിനു 'രാഗം' എന്ന ഘടകവുമായി അഭേദ്യമായ ബന്ധമുണ്ടു്. 'മട്ടുകൾ' എന്നു വ്യവഹരിക്കപ്പെടാവുന്ന രീതികൾ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും നിലവിലുണ്ടെങ്കിലും രാഗം എന്ന സങ്കല്പം ഭാരതീയസംഗീതത്തിന്റെ പ്രത്യേകതയാണു്, ലോകസംഗീതത്തിനു ഭാരതത്തിന്റെ അമൂല്യമായ സംഭാവനയുമാണു്. പത്തോ നൂറോ അല്ല, ആയിരമായിരം രാഗങ്ങളെ വിഭാവനംചെയ്യുന്നുണ്ടു്, ഭാരതത്തിലെ ദാക്ഷിണാത്യസംഗീതശാസ്ത്രം. ഓരോ രാഗത്തിനും അതിന്റേതായ സ്വരൂപമുണ്ടുതാനും. സ, രി, ഗ, മ, പ, ധ, നി എന്ന സപ്തസ്വരങ്ങൾ—അവയിൽ ചിലതിന്റെ വ്യത്യസ്തമായ സ്ഥാനങ്ങൾ കൂടിയാവുമ്പോൾ പന്ത്രണ്ടാവും—ഭിന്നരീതികളിൽ മാററിയും മറിച്ചും സന്നിവേശിപ്പിക്കുന്നതിൽനിന്നു ഭിന്നരാഗങ്ങൾ സംജാതമാവുന്നു. ഏതു ലളിതഗാനമായാലും ശരി, ആ സ്വരസമുച്ചയത്തിൽ ചിലതെല്ലാം പ്രയോഗത്തിൽ വന്നേ കഴിയൂ. ലോകത്തിലെ ഏതു സംഗീതരീതി പ്രകാരമുള്ള ഏതു ഗാനവും ഭാരതീയമായ സപ്തസ്വരങ്ങളുടെ പരിധിയിൽ അകപ്പെടുന്നു എന്നു പറയാം. യുവാവായ ലളിതസംഗീതകാരൻ രാഗശാസ്ത്രം മുഴുവൻ പഠിക്കണം എന്നു നിർബ്ബന്ധിക്കുകയല്ല. അയാൾ സപ്തസ്വരങ്ങളുടെ സ്ഥാനങ്ങൾ നല്ലവണ്ണം മനസ്സിലാക്കുകയും ആ സപ്തസ്വരങ്ങൾ സ്ഥാനഭേദംകൂടാതെ എപ്പോഴും പ്രയോഗിക്കാൻ അഭ്യസിക്കയും ചെയ്യണമെന്നേയുള്ളു. അങ്ങനെയായാൽ അയാൾക്കു് ആ അഭ്യാസം ഏററവും പ്രയോജനപ്പെടുമെന്നു തീർച്ചയാണു്.

ലളിതസംഗീതത്തിൽ തൽപരരായ യുവജനങ്ങളോടു് എനിക്കു പറയാനുള്ളതു് ഇതാണു്: ശാസ്ത്രീയസംഗീതത്തിന്റെ അടിസ്ഥാനപരമായ പാഠങ്ങൾ പഠിക്കുക. അതു നിങ്ങളുടെ ലളിതസംഗീതത്തിനു മേന്മയുണ്ടാക്കും.

---

വികതം വിശദീകരിച്ചിട്ടുണ്ടു്. ഭഗവാൻ ശ്രീകൃഷ്ണൻ മുരളീധരനാണു്; ശ്രീസരസ്വതീദേവിയും നാരദമുനിയും വീണാപാണികളാണു്.

ഈശ്വരകീർത്തനങ്ങൾ മോക്ഷദായകങ്ങളാണു്; ചില നിബന്ധനകൾ അനുസരിക്കണമെന്നുമാത്രം. രചനാവൈശിഷ്ട്യം എത്രതന്നെ ഉണ്ടെന്നിരുന്നാലും സംഗീതം ഭക്തിനിർഭരമല്ലെങ്കിൽ ആ സംഗീതത്തിനു് ഉൽകൃഷ്ടമൂല്യമില്ല; അതു നമ്മെ ഒരിക്കലും ലക്ഷ്യത്തിലെത്തിക്കുകയുമില്ല. പ്രതിപാദ്യം 'നൈഗമഷ്ടശാസ്ത്രപുരാണാഗമാർത്ഥ'ങ്ങളിൽ മാത്രം ഒതുക്കിനിറുത്തേണ്ടതാണു്. സ്വരാനുരൂപ്യം, യതി, തികഞ്ഞ ഭക്തി, നിസ്സംഗത്വം, ലാവണ്യം, ലാളിത്യം, നവരസങ്ങൾ എന്നിവ ഉത്തമസംഗീതത്തിന്റെ അവിഭാജ്യഘടകങ്ങളാണു്.

സംഗീതാഭ്യസനം നടത്തേണ്ടതെങ്ങനെയെന്നുകൂടി അദ്ദേഹം നിർദ്ദേശിക്കുന്നു. നിദ്രവെടിഞ്ഞു്, ശ്രുതിക്കു തംബുരുവുമായി, തെളിഞ്ഞ മനസ്സോടെ, ശുദ്ധസ്വരങ്ങൾ പുറപ്പെടുവിച്ചു ചിട്ടയായി സംഗീതാഭ്യസനംനടത്തണം.

ക്ഷേത്രഭിത്തികളിൽ യോഗദക്ഷിണാമൂർത്തിക്കുപകരം വീണദക്ഷിണാമൂർത്തിയെ പ്രതിഷ്ഠിച്ചതിന്റെ പിന്നിലുള്ള സൂചന ജ്ഞാനലബ്ധിക്കുതുല്യമാണു്, ഭക്തിനിർഭരമായ ഗാനാലാപം എന്നതത്രെ. രണ്ടും ആത്മാവിനെ സ്വതന്ത്രമാക്കുന്നു.

പൗരാണികമായി നമുക്കു ലഭിച്ചിട്ടുള്ള ഒരു സ്വർഗ്ഗീയകലയാണു സംഗീതം. സൗന്ദര്യാനുഭൂതിയുടെ കാഴ്ചപ്പാടിൽക്കൂടി മാത്രമല്ല, ആദ്ധ്യാത്മികമായ അടിസ്ഥാനത്തിലും ഈ വിശിഷ്ടകലയെ യഥാതഥമായി സംരക്ഷിക്കുകയാണു നമ്മുടെ കടമ. നമ്മിൽ പലർക്കും ഈ കലയിൽ ഒരു വിദഗ്ദ്ധനാകാൻ കഴിഞ്ഞെന്നുവരില്ല. പക്ഷേ, ബഹുഭൂരിപക്ഷത്തെയും ഇതിന്റെ ആസ്വാദകരായി മാററുവാൻ നമുക്കു കഴിയും. അനുഗൃഹീതരായ കലാകാരന്മാർക്കു് ഔദ്യോഗികമായ അംഗീകരണം കൊടുക്കേതതീരൂ. യുവജനോത്സവങ്ങൾമൂലം നമ്മുടെ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു് ഈ മഹത്തായ ലക്ഷ്യംനേടാൻ കഴിഞ്ഞെങ്കിൽ നമ്മുടെ വിദ്യാഭ്യാസലക്ഷ്യങ്ങളിൽ ഒന്നെങ്കിലും നേടിയതായി സമാശ്വസിക്കാം.

# നാടകാഭ്യസനം

സി. എൻ. ശ്രീകണ്ഠൻനായർ

കലാഭ്യസനത്തിന്റെ മൗലികതത്വങ്ങൾ ഏതു കലയെ സംബന്ധിച്ചും ഒന്നുതന്നെയാണ്; അതിന്റെ സങ്കേതങ്ങൾ നിരന്തരാഭ്യാസംകൊണ്ടും പരിചയംകൊണ്ടും സ്വായത്തമാക്കുക. വിദ്യാലയജീവിതം തുടരുമ്പോഴും ഏതെങ്കിലും കലയിൽ പ്രത്യേക വൈദഗ്ദ്ധ്യം നേടാൻ യത്നിക്കുമ്പോഴും അഭ്യസനതത്വം ഒന്നുതന്നെ. വിദ്യാലയജീവിതം തുടരുമ്പോൾ കലാഭ്യസനം ഏകമുഖമായി നടത്താൻ കഴിയുകയില്ലെന്നുമാത്രം.

നാടകകലയിൽ കൗതുകമുള്ള കുട്ടികളും മററൊരു തത്വം അഭ്യസനത്തെ സംബന്ധിച്ചു സ്വീകരിക്കേണ്ടതില്ല. എന്നാൽ നാടകകുതുകികൾ—മുതിന്നവർപോലും—അഭ്യസനവും ശിക്ഷണവും നാടകത്തിന് ആവശ്യമില്ലെന്നു ധരിച്ചിട്ടുണ്ട്. ചിത്രവും നൃത്തവും പാട്ടും മററും പഠിക്കുകയും പരിചയിക്കുകയും അഭ്യസിക്കുകയും ചെയ്യേണ്ട കലകളും നാടകം ആക്കും എപ്പോഴും എടുത്തു പെരുമാറാനുള്ള നേരമ്പോക്കും എന്നാണെന്ന ധാരണ മാററുകതന്നെ വേണം. നാടകം കഥകളിയോ ശാസ്ത്രീയസംഗീതമോ അഭ്യസിക്കുന്നതുപോലെ അഭ്യസിച്ചു സ്വായത്തമാക്കേണ്ട കലാവിദ്യയാണ്. ആംഗികവും വാചികവും സാത്വികവുമായ അഭിനയം, ചമയം, വേഷം, ദീപവിധാനം, രംഗവിധാനം, സംവിധാനം എന്നീ വകയെല്ലാം സാങ്കേതികജടിലമായ വിദ്യകളത്രെ. ഈ വിദ്യകൾ വശമാക്കാതെ നാടകാവതരണം സാദ്ധ്യമല്ല. നാടകത്തിന്റെ അടിസ്ഥാനഘടകം നാടകംതന്നെ ആകയാൽ സാഹിത്യപരിചയം നല്ലപോലെ ഉണ്ടായിരിക്കണം. അവതരണസങ്കേതങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുമ്പോൾ നൃത്തം, ചിത്രം, ശില്പം, സംഗീതം എന്നീ കലകളെപ്പററി പരിമിതമായ അളവിലെങ്കിലും നാടകവിദ്യാർത്ഥിക്ക് അവഗാഹം കൂടിയേ കഴിയൂ എന്നു മനസ്സിലാക്കാൻ കഴിയും. ഒരു ഗായകന് ഒരു ശാരീരം മതിയെന്നും നടന് എത്രയധികം ശാരീരം ആകാമോ അത്രയും നന്നെന്നും അറിയുമ്പോൾ മുൻപറഞ്ഞ ഒരു ഘടകത്തിന്റെ—അതായതു വാചികാഭിനയസങ്കേതങ്ങളുടെ—തന്നെ പരപ്പ് എത്രത്തോളമുണ്ടെന്നു ബോദ്ധ്യമാകും. ഇതൊന്നും അറിയാതെയാണു നമ്മുടെ കുട്ടികൾ—മുതിന്നവരും—നാടകത്തെ സമീപിക്കുന്നതു്. അതുകൊണ്ടാണു നാടകാഭിനയത്തിനു നമ്മുടെ നാട്ടിൽ ഗതികിട്ടാതെ പോയതും. ഈ നില മാറണമെങ്കിൽ നാടകത്തെപ്പററി ഗൗരവപൂർണ്ണമായ ഒരു സമീപനം ആവശ്യമാണ്. ഈ സമീപനം വിദ്യാലയങ്ങളിൽത്തന്നെ ആരംഭിക്കേണ്ടിയിരിക്കുന്നു.

സ്കൂൾകുട്ടികൾക്കു നാടകാഭ്യസനം തൃപ്തികരമായി ലഭിക്കണമെങ്കിൽ സ്കൂൾനാടകവേദികൾ രൂപംകൊള്ളുകതന്നെ വേണം. നമ്മുടെ നാട്ടിൽ ഒരു സ്കൂളിലും ഒരു നാടകവേദി നിലവിലില്ലാത്തതിനാൽ കുട്ടികൾക്കു സ്വന്തം നിലയിലും കൂട്ടുകാരുമായി ചേന്നും നടപ്പിൽവരുത്താവുന്ന അഭ്യസനക്രമങ്ങളെപ്പററി മാത്രമേ ഞാൻ ഇവിടെ പരാമർശിക്കുന്നുള്ളു. ആ അഭ്യസനക്രമങ്ങൾ ആരംഭിക്കുംമുൻപ് കുട്ടികൾ ഒരു പ്രതിജ്ഞ എടുക്കുന്നതു നന്നായിരിക്കും. മേനിനടിക്കാനും കൂട്ടുകാരുടെ മുമ്പിൽ ഞെളിയാനും ഉള്ള മാർഗ്ഗമായി നാടകാഭിനയത്തെ കണക്കാക്കരുതു്. ഭക്ത്യാദരങ്ങളോടും അർപ്പിതമനസ്സോടും ഏകാഗ്രബുദ്ധിയോടും ഉപാസിച്ചാൽ മാത്രമേ ഏതൊരു കലയുമെന്നപോലെ നാടകവും പ്രസാദിക്കുകയുള്ളു. പെട്ടെന്ന് എടുത്തു കൈകാര്യം ചെയ്യാവുന്ന ഒന്നാണു നാടകമെന്ന ധാരണയും മാററണം.

നാടകമാണ് കാര്യം— Play is the thing— എന്ന് പ്രസിദ്ധമാണല്ലൊ. നാടകഗ്രന്ഥംതന്നെയാണ് ഒന്നാമതായി കൈകാര്യംചെയ്യേണ്ടതു്. നാടകങ്ങൾ ഒററയ്ക്കും കൂട്ടായും ഉറക്കെ വായിച്ചു ശീലിക്കണം. പാത്രങ്ങൾക്കനുസരിച്ചു ശബ്ദം മാററിയും, ഒരു കഥാപാത്രത്തിന്റെതന്നെ ശബ്ദം സന്ദർഭാനുസാരം വ്യത്യാസപ്പെടുത്തിയും ആവിഷ്കരിക്കാൻ ശ്രമിക്കണം. കൂട്ടുകാർ ഒരുമിച്ചുചേന്ന് ഓരോ കഥാപാത്രത്തിന്റെ ഭാഗം ഓരോരുത്തരായി വായിക്കുന്ന നാടകപാരായണരീതി പരിശീലിക്കുന്നതു നന്ന്. മലയാളത്തിലുള്ള നല്ല നാടകകൃതികൾ മുറയ്ക്കു തിരഞ്ഞെടു

ത്തു് ഇങ്ങനെ കൂട്ടായി പാരായണംചെയ്താൽ കുട്ടികളുടെ നാടകപരിചയം ഗണ്യമായി വർദ്ധിക്കും. വായിക്കുമ്പോൾ ഓരോ കഥാപാത്രത്തിന്റെയും ശാരീരവും ഭാവവൈജാത്യത്തിനു് അനുസരിച്ചു് മൊഴിയുടെ സ്ഥായിക്കും ശ്രുതിക്കും സ്വരത്തിനും കാലത്തിനും വരുന്ന വ്യത്യാസങ്ങളും ആവിഷ്കരിക്കാൻ ശ്രമിക്കുന്നതു നന്നു്. ഇപ്രകാരം കൂട്ടായി വായിക്കുന്നതു് ഇരുന്നുകൊണ്ടോ, നിന്നുകൊണ്ടോ ഒരു രംഗവേദിയിലാണെങ്കിൽ കഥാപാത്രങ്ങളുടെ ചേഷ്ടകളും സഞ്ചാരക്രമങ്ങളും അനുകരിച്ചുകൊണ്ടോ ആകാം. ഒടുവിൽ പറഞ്ഞ രീതിയാണു് ഉത്തമം.

നാടകം ഒരു ദൃശ്യകലയായി വ്യവഹരിക്കപ്പെടുന്നുവെങ്കിലും ശ്രവ്യാംശം വളരെ പ്രധാനമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. ശ്രവ്യം കാതിനു് ഇമ്പമുള്ളതാവുകയും വേണം. കഥാപാത്രങ്ങളുടെ മൊഴിക്കു താളവും ലയവും ഉണ്ടായാൽ മാത്രമേ വാചികാഭിനയം ഭംഗിയാവൂ എന്നു് ഓർമ്മിക്കേണ്ടതാണു്.

വാചികാഭിനയപരിശീലനത്തിന്റെ ഭാഗമെന്ന നിലയിൽ കവിതാപാരായണം ഇടയ്ക്കിടയ്ക്കു നടത്തുന്നതു നന്നായിരിക്കും. കവിത ഈണത്തിൽ വായിക്കരുതു്. അർത്ഥം വ്യഞ്ജിപ്പിച്ചും ഭാവം ആവിഷ്കരിച്ചും നാടകീയചടുലതയോടെ കവിത ഉച്ചത്തിൽ വായിച്ചു ശീലിക്കണം.

പ്രകൃഷ്ടങ്ങളായ നാടകകൃതികളിലെ നല്ല ഭാഗങ്ങൾ മനഃപാഠമാക്കി ഇടയ്ക്കിടയ്ക്കു് അവതരിപ്പിക്കുന്നതിൽ നാടകകുതുകികൾക്കു നിഷ്ഠതന്നെ വേണം. മാർക്ക് ആന്റണിയുടെ പ്രസംഗവുംമററും പഠിച്ചു് അവതരിപ്പിക്കുന്ന രീതി മുമ്പു നമ്മുടെ വിദ്യാലയങ്ങളിൽ നിലവിലിരുന്നിരുന്നു. നമ്മുടെ ഭാഷയ്ക്കു പ്രാഥമ്യം നല്കിക്കഴിഞ്ഞ ഇക്കാലത്തു മലയാളനാടകങ്ങളിൽനിന്നുതന്നെയുള്ള രംഗങ്ങൾ ഇതിനുവേണ്ടി തിരഞ്ഞെടുക്കുന്നതാണു് ഉചിതം. മററൊരുപയോഗം ഇല്ലെന്നുവന്നാൽത്തന്നെയും ഉച്ചാരണശുദ്ധി കൈവരുത്താൻ ഈ ശീലം ഉപകരിക്കും. നമ്മുടെ നാട്ടിൽ അദ്ധ്യാപകർപോലും 'ബത്താവെ'ന്നും 'ബാര്യ' യെന്നുമാണു് ഉച്ചരിക്കുന്നതെന്നു് ലജ്ജയോടെ ഓർമ്മിക്കാതിരിക്കാൻ വയ്യ.

അഭിനയത്തിൽ സാത്വികത്തിനുള്ള സ്ഥാനം നിരതിശായിയാണു്. സാത്വികാഭിനയം ശീലിക്കാനുള്ള എളുപ്പവഴി മനോധർമ്മരംഗങ്ങൾ മൊഴിയില്ലാതെ അഭിനയിച്ചുനോക്കുകയാണു്. ഇതിനു് ഇംപ്രൊവൈസേഷൻ എന്നു പറയുന്നു. ഏതെങ്കിലും ഒരു നാടകീയഘട്ടം മുൻകൂട്ടി നിശ്ചയിച്ചിട്ടു് ഒററയ്ക്കോ കൂട്ടായോ മനോധർമ്മരംഗങ്ങൾ അഭിനയിക്കാവുന്നതാണു്. ഒരു രംഗംതന്നെ പലതവണ അഭിനയിച്ചുനോക്കുമ്പോൾ, അഭിനയത്തിനു് സ്ഫുടത വരുന്നതായി അനുഭവപ്പെടും.

ഓരോക്ലാസ്സിലും ചെറിയ നാടകസമിതികൾ രൂപീകരിച്ചു് ഈ അഭ്യാസക്രമങ്ങൾ ശീലിക്കാവുന്നതാണു്. അദ്ധ്യാപകർകൂടി താൽപര്യമെടുക്കുകയാണെങ്കിൽ, ഈ അഭ്യസനസമ്പ്രദായങ്ങൾ കൂടുതൽ പ്രയോജനകരമാക്കാം.

ഈ സമ്പ്രദായത്തോടൊപ്പം ഓരോക്ലാസ്സിലെയും കുട്ടികൾ ഒരുവർഷം ഒരു നാടകം അവതരിപ്പിക്കുന്നതു നന്നായിരിക്കും. അവതരിപ്പിക്കാൻ തിരഞ്ഞെടുക്കുന്ന നാടകം നേരത്തെ പറഞ്ഞരീതിയിൽ പലതവണ പാരായണംചെയ്യുകയും തുടന്നു് ഏററവും കുറഞ്ഞതു മുപ്പതുതവണയെങ്കിലും റീഹേഴ്സ് ചെയ്യുകയും വേണം. ഒന്നാമത്തെ ടേമിന്റെ മദ്ധ്യത്തിൽ തുടങ്ങി രണ്ടാമത്തെ ടേം അവസാനിക്കുന്നതോടെ പൂർത്തിയാക്കേണ്ട ഒരു പരിപാടി എന്നനിലയിലാണു് നാടകാവതരണം ആസൂത്രണം ചെയ്യേണ്ടതു്. നാടകാവതരണത്തിനു വലിയ ചെലവൊന്നും വരുത്തരുതു്. ഒരു പ്ലാററ്ഫാമിൽ രംഗാലങ്കാരങ്ങൾ ഒന്നും ഇല്ലാതെ നാടകം കളിച്ചാൽമതി. ചമയംതന്നെ അത്യാവശ്യമല്ല. ഉച്ചഭാഷിണി ഉപയോഗിക്കാൻ പാടുള്ളതുമല്ല. നാടകത്തിൽ ഉച്ചഭാഷിണി ഉപയോഗിക്കുന്ന ഒരേയൊരു ജനത മലയാളികളാണു്. ഉച്ചഭാഷിണി മൊഴിയുടെ ശബ്ദസൗഭാഗ്യവും ഭാവദീപ്തിയും നഷ്ടപ്പെടുത്തുന്നു എന്ന യാഥാർത്ഥ്യം നാം ഇനിയും മനസ്സിലാക്കിയിട്ടില്ല.

മേല്പറഞ്ഞ അഭ്യസനക്രമങ്ങൾ ശീലിക്കുകയും ഇടയ്ക്കിടയ്ക്കു നല്ല നാടകങ്ങൾ കാണുകയും മാത്രമേ സ്കൂൾജീവിതത്തിനിടയിൽ നാടകകുതുകികളായ കുട്ടികൾക്കു കരണീയമായിട്ടുള്ളു. നാടകകലയിൽ പ്രാവീണ്യംനേടണമെന്നുള്ളവർക്കു സ്കൂൾ വിട്ടശേഷം ഡൽഹിയിലെ നാഷണൽ സ്കൂൾ ആഫ് ഡ്രാമായിലോ ബറോഡാ സർവ്വകലാശാലയിലെ നാടകകാളേജിലോ ചേന്നു പഠിക്കാം. കേരളത്തിൽ നാടകവിദ്യാലയങ്ങൾ ഇല്ല. ഞങ്ങൾ ചിലർ ചേന്നു് അവധിക്കാലത്തു സംഘടിപ്പിച്ച രണ്ടു നാടകക്കളരികൾ മാത്രമെ നാടകത്തിൽ പ്രത്യേക പരിശീലനം നല്കാനുള്ള ശ്രമങ്ങളായി എടുത്തു പറയുവാനുള്ളു. ഹ്രസ്വകാലശിബിരങ്ങൾ എന്ന നിലയിൽ അവയ്ക്കുള്ള പ്രയോജനം പരിമിതമായിരുന്നു.

നാടകകലയിൽ താൽപര്യമുള്ള കുട്ടികൾ നാടകവും നാടകസംബന്ധിയായ ലേഖനങ്ങളും ഗ്രന്ഥങ്ങളും എവിടെ കണ്ടാലും വായിക്കണമെന്നു

പ്രത്യേകിച്ച പറയേണ്ടതില്ലല്ലൊ. നിരന്തരമായ പഠനവും അഭ്യാസവുംകൊണ്ടു മാത്രമേ നാടകകലയിലും നൈപുണ്യം സമ്പാദിക്കുവാനാവൂ. നടീനടന്മാരും സംവിധായകരും നാടകകൃത്തുക്കളും ആകാൻ ആഗ്രഹിക്കുന്നവർ മാത്രമേ നാടകാഭ്യസനം നടത്താവൂ എന്നില്ല. നാടകാഭിനയം ആത്മവിശ്വാസം വളർത്തുന്നു എന്നു മനഃശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഏഴു കലകൾ ഒരു ചെപ്പിലാക്കി കീശയിലിടുന്ന ഒരാൾക്കു കലാകാരനായില്ലെങ്കിൽപ്പോലും, നിത്യജീവിതത്തിൽ പ്രയോജനപ്പെടുന്ന പല വിദ്യകളും ആ ചെപ്പിൽനിന്നെടുത്തു പ്രയോഗിക്കാനുള്ള മിടുക്കനാകാനെങ്കിലും കഴിയും.



# കഥകളി അഭ്യസനം

കുറിച്ചി കുഞ്ഞൻപണിക്കർ



കഥകളിയിൽ അഭിരുചിയുള്ള കുട്ടികൾക്കു വിദ്യാഭ്യാസകാലത്തുതന്നെ കഥകളി പഠിക്കുന്നതിനുള്ള അവസരം ഇന്നു വളരെ കുറവാണ്. കഥകളി പഠിക്കണമെങ്കിൽ കലാമണ്ഡലം ഒഴിച്ചാൽ കൊല്ലങ്കോട്ട് രാജാസ് ഹൈസ്കൂൾ, ഫാക്ട് ഹൈസ്കൂൾ, തൃപ്പൂണിത്തുറ ആർ. എൽ. പി. സ്കൂൾ എന്നീ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ മാത്രമെ കേരളത്തിൽ ഇന്നു സൗകര്യമുള്ളു. മററു ദിക്കുകളിൽ ഈ സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൂടെ എന്നു ചോദിച്ചാൽ, അതിനുള്ള ബുദ്ധിമുട്ടുകൾ പലതും പറയാൻ കാണും. എല്ലാ വിദ്യാലയങ്ങളിലും കഥകളിപോലുള്ള കലകൾ പഠിക്കാൻ സൗകര്യം ഏർപ്പെടുത്തണം എന്നുതന്നെയാണ് എന്റെ അഭിപ്രായം.

പക്ഷേ, അതില്ലെങ്കിലോ? കഥകളി അഭ്യസിക്കാൻ താൽപര്യമുള്ള കുട്ടികൾ എന്തു ചെയ്യും? ഒഴിവുസമയങ്ങളിൽ അടുത്തുള്ള കഥകളിയാശാന്മാരുടെ അടുക്കൽ ചെന്നു പഠിക്കുകയാണ് ഇന്നു നിർദ്ദേശിക്കാൻ കഴിയുന്ന ഒരേയൊരു പോംവഴി. കുട്ടികൾക്ക് അതിനുവേണ്ട പ്രോത്സാഹനം രക്ഷിതാക്കളും അദ്ധ്യാപകരും നല്കുകയാണെങ്കിൽ ഇക്കാര്യത്തിൽ വലിയ പ്രയാസം ഉണ്ടാവില്ല.

എന്നാൽ കുട്ടികൾക്കു ശരിയായ രീതിയിൽ ശിക്ഷണംനല്കാൻ കഴിവും സൗകര്യവും ഉള്ള കഥകളിയാശാന്മാർ എത്ര പേരുണ്ട്? എല്ലാ ദിക്കിലും അവർ ഉണ്ടായെന്നു വരുമോ? ഇതെപ്പററി ഖണ്ഡിതമായ ഒരു അഭിപ്രായം പറയാൻ ഇപ്പോൾ സാദ്ധ്യമല്ല. ഒന്നു മാത്രം പറയാം. കഥകളിയിൽ നല്ല ശിക്ഷണം ലഭിച്ചിട്ടും, അതൊരു സ്ഥിരം തൊഴിലായി കൊണ്ടുനടക്കാൻ കഴിയാത്ത എത്രയോ പേരുണ്ട്. അവർ ഉപജീവനത്തിനു മററു തൊഴിലുകളിലേർപ്പെട്ടിരിക്കയാണ്. ഇടയ്ക്കൊക്കെ വല്ല പരിപാടികൾക്കും പോയെങ്കിലായി, എന്നു മാത്രം. ചുററുവട്ടത്തുമുള്ള കുട്ടികൾക്ക്, ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ, 'ട്യൂഷൻ' കൊടുക്കാനുള്ള അവസരം ഉണ്ടാവുകയാണെങ്കിൽ കഥകളി പഠിച്ചവർക്കു കഥകളിതന്നെ സ്ഥിരം തൊഴിലായി കൊണ്ടുനടത്താനും കഴിയും. ക്രമേണ ആ പ്രദേശത്ത് ഒരു നല്ല കഥകളിസംഘംതന്നെ ഉണ്ടായിത്തീരും.

ഒരു കാര്യം പ്രത്യേകം പറയേണ്ടതുണ്ട്. കഥകളി എളുപ്പം വശമാക്കാവുന്ന ഒരു കലയല്ല. മെയ്യും മനസ്സും ഒരുപോലെ വശപ്പെടുത്തേണ്ട ഒന്നാണത്. ശിക്ഷണം ആദ്യകാലങ്ങളിലെങ്കിലും കഠിനമായിത്തോന്നാം. കുട്ടികൾക്ക് ആദ്യം കഥകളി പഠിക്കണമെന്ന് ഒരു കമ്പം ഉണ്ടായി എന്നു വരാം. പഠിച്ചുവരുമ്പോൾ അതിന്റെ ബുദ്ധിമുട്ട് ഓർത്തു പഠിത്തം നിറുത്താനും ഇടയുണ്ട്. പഠിപ്പിക്കുന്ന ആശാന്മാർക്കും രക്ഷിതാക്കൾക്കും വേണ്ടത്ര ക്ഷമയും കലാപ്രേമവും ഉണ്ടെങ്കിൽ കുട്ടികളെ ഇതിൽ നല്ലപോലെ സഹായിക്കാൻ കഴിയും.

ഇക്കാലത്തു ചില ശാസ്ത്രവിഷയങ്ങൾ പഠിക്കുന്ന കുട്ടികൾക്കു ഗവണ്മെൻറിൽനിന്നു പഠിപ്പിന്നാവശ്യമായ തുക കടമായി കൊടുത്തുവരുന്നതായി കേട്ടിട്ടുണ്ട്. പഠിപ്പുതീർന്നു ജോലിയൊക്കെയായാൽ ഈ തുക കുറച്ചുകുറച്ചായി തിരിച്ചടച്ചാൽ മതി. കഥകളി പഠിക്കുന്ന കുട്ടികൾക്കും ഇങ്ങനെ ചില ധനസഹായങ്ങൾ സർക്കാരിൽനിന്നു കൊടുക്കാവുന്നതാണ്. കഥകളി പഠിച്ച് ഓരോ പരിപാടികൾക്കു പോവുമ്പോൾ കിട്ടുന്ന പ്രതിഫലത്തിൽനിന്നു പിന്നീട് ഇതു തവണകളായി തിരിച്ചടയ്ക്കാം.

# ചിത്രകലാഭ്യസനം

ജി. അരവിന്ദൻ

കുട്ടികളുടെ ചിത്രകലാവാസന വികസിപ്പിക്കാൻ ഒന്നാമതായും രണ്ടാമതായും ചെയ്യേണ്ടതു വരയ്ക്കുകതന്നെയാണു്. യാതൊരു നിയന്ത്രണവും ഇല്ലാതെ കുട്ടികൾ ചിത്രം വരച്ചുകൊള്ളട്ടെ.

സ്കൂൾ വിദ്യാഭ്യാസത്തിലെ ഇപ്പോഴത്തെ പാഠപദ്ധതിയിൽ മാററം വരുത്തേണ്ടതാവശ്യമാണു്. ഡ്രായിംഗ് ഏഴാംസ്റ്റാൻഡേർഡുവരെ പാഠ്യപദ്ധതിയിൽ പെടുത്തിയിട്ടുണ്ടെങ്കിലും, പഠിപ്പിക്കുന്നതു കെ. ജി. ടി. ഈ. എന്ന സാങ്കേതിക സർട്ടിഫിക്കററു മാത്രം കൈവശപ്പെടുത്തിയവരാണു്. ചിത്രകലയിൽ അവരിൽ ചിലർ അഭിരുചിയുള്ളവരായിരിക്കണമെന്നില്ല. അങ്ങനെയുള്ളവർ പഠിപ്പിക്കുന്നതുകൊണ്ടു ഗുണത്തെക്കാൾ അധികം ദോഷമല്ലേ ഉണ്ടാകുന്നതു്, എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അവർ പഠിപ്പിക്കുന്നതുമൂലം കുട്ടികളുടെ നൈസർഗ്ഗികവാസന വികസിക്കുന്നതിനു പകരം മുരടിച്ചുപോകാനാണു് ഇടയുള്ളതു്. കലാവാസനയുള്ള കുട്ടികൾ അവരുടെ വാസനയെ വികസിപ്പിക്കുവാൻവേണ്ടി ഒന്നാമതായി ചെയ്യേണ്ടതു് അവർ സ്വതന്ത്രമായ കലാസൃഷ്ടിചെയ്യുക എന്നുള്ളതാണു്. കുട്ടികൾ സ്കൂളിലെ ശിക്ഷണം പാലിക്കുന്നതിനു ഡ്രായിംഗ്അദ്ധ്യാപകരെ അനുസരിക്കേണ്ടിവന്നാലും വീട്ടിൽ ചെന്നു് അവർ സ്വതന്ത്രകലാസൃഷ്ടി നടത്തേണ്ടതാണു്.

എന്തിന്റെയെങ്കിലും പകപ്പോ, അനുകരണമോ, പ്രതിഫലനമോ, ആണു് കല എന്നു വലിയവർ ധരിച്ചിട്ടുണ്ടെങ്കിലും കുട്ടികൾക്കു് ആ തെററിദ്ധാരണയില്ല. അവർ വർണ്ണങ്ങളുടെ ചേരുവയിലും വരകളുടെ ചലനത്തിലും ഭംഗി കണ്ടെത്തുന്നു. ചിത്രകലയുടെ മൗലികതത്വവും അതുതന്നെയാണു്. അതുകൊണ്ടു കുട്ടികൾ ആരുടെയും അനുശാസനത്തിനു വിധേയമാകാതെ സ്വതന്ത്രമായും സ്വൈരമായും അവക്കു് ഇമ്പം തോന്നുന്ന വിധത്തിൽ അവരുടേതായ വർണ്ണപ്രപഞ്ചങ്ങൾ സൃഷ്ടിക്കട്ടെ. കാക്കയുടേയും പൂച്ചയുടെയും ചിത്രം വരച്ചു സമയം കളയാതെ, ചായം നിർലോഭമായി കോരിയൊഴിച്ചു് അവരുടെ ഭാവനയ്ക്കു് അനുസരണമായി എന്തും അവർക്കു വരയ്ക്കാം. വരയ്ക്കാമെന്നല്ല, വരയ്ക്കണം. ഏതെങ്കിലും ഘട്ടത്തിൽ വരയുടെയും വർണ്ണത്തിന്റെയും വ്യാകരണത്തെപ്പററി മനസ്സിലാക്കണം എന്നു തോന്നിയാൽ, അങ്ങനെ തോന്നിയാൽ മാത്രം, തോന്നുമ്പോൾ മാത്രം, അവർ അതു പഠിച്ചാൽ മതി. പ്രശസ്തമായ ചിത്രകലാവിദ്യാലയങ്ങളിൽ ഈ ശിക്ഷണമാർഗ്ഗമാണു സ്വീകരിച്ചിട്ടുള്ളതും.

സ്കൂൾ വിദ്യാഭ്യാസകാലത്തും തുടർന്നു കോളേജിൽ പോവുകയാണെങ്കിൽ അപ്പോഴും ചിത്രകലാഭ്യസനം തുടരാൻ ഒരു വഴിമാത്രമേ എനിക്കു നിർദ്ദേശിക്കാനുള്ളു; സമയം കിട്ടുമ്പോഴെല്ലാം വരയ്ക്കുക. ചിത്രകലയിൽ ഉപരിപഠനം നേടണം എന്നാഗ്രഹിക്കുന്നവർക്കു് ഇൻഡ്യയിലെ ഒന്നാംകിടയിലുള്ള ചിത്രകലാവിദ്യാലയങ്ങളിൽ പ്രവേശനം നേടാവുന്നതാണു്. മദിരാശി കോളേജ് ഓഫ് ആർട്ട്സ്, ബറോഡാ സർവ്വകലാശാലയിലെ ചിത്രകലാവിദ്യാലയം, ഗ്വാളിയർ കലാവിദ്യാലയം, ബംഗാളിലെ വിശ്വഭാരതി, ഡൽഹി കലാവിദ്യാലയം എന്നിവയാണു് ഇൻഡ്യയിലെ പ്രശസ്തമായ കലാസ്ഥാപനങ്ങൾ. മലയാളികൾക്കു് ഏററവും അടുത്തുള്ളതു് മദിരാശി സ്കൂൾ ഓഫ് ആർട്ട്സ് ആണു്. കേരളത്തിൽ ഒന്നാംകിടയിലുള്ള ഒരു ചിത്രകലാവിദ്യാലയം ഇല്ല എന്നുള്ള വസ്തുത ഓർമ്മിക്കേണ്ടതായിട്ടുണ്ടു്.

കലാവാസന പുഷ്ടിപ്പെടുത്താനുള്ള ഏററവും നല്ല മാർഗ്ഗം വാസനയുള്ളവരുടെ കലാവിദ്യകൾ പ്രദർശിപ്പിക്കാൻ സൗകര്യമുണ്ടാക്കിക്കൊടുക്കുകയാണു്. സ്കൂളുകളിലും, യുവജനോത്സവരംഗങ്ങളിലും ചിത്രകലാപ്രദർശനം നിർബ്ബന്ധിതമാക്കണം. പാട്ടും നൃത്തവും നാടകവും പ്രദർശിപ്പിക്കാനവസരം നൽകുന്ന യുവജനോത്സവം ചിത്രകല പ്രദർശിപ്പിക്കുന്നില്ല എന്നാണു ഞാൻ മനസ്സിലാക്കുന്നതു്. പ്രദർശനമില്ലാത്ത കലോത്സവം, കലോത്സവമാകുന്നതെങ്ങനെ?

സ്കൂളുകളിലെ പ്രദർശനങ്ങളെപ്പററി പറഞ്ഞുവല്ലോ. കുട്ടികളുടെ ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നതു കൂടാതെ പ്രശസ്തകലാകാരന്മാരുടെ ചിത്രങ്ങൾ സ്കൂളിൽ ഇടയ്ക്കിടയ്ക്കു പ്രദർശിപ്പിക്കുന്നതു നന്നായിരിക്കും. ഒരു സ്കൂളിനു് ഇതൊററയ്ക്കു സാധിച്ചില്ലെങ്കിൽ അടുത്തടുത്തുള്ള സ്കൂളുകൾക്കു് ഒരുമിച്ചു ചേർന്നു് ഇതു ചെയ്യാവുന്നതാണു്.

യുവജനോത്സവത്തിൽ അവതരിപ്പിക്കുന്ന പ്രധാനപ്പെട്ട കലകളെപ്പററി അടിസ്ഥാനപരമായി ചർച്ചചെയ്യുന്ന ഒരു ലേഖനപരമ്പരയാണിതു്. സോപാനസംഗീതത്തെപ്പററി ആററൂർ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം ഇക്കൂട്ടത്തിൽ പ്രത്യേകം ശ്രദ്ധേയമത്രെ

# സംഗീതം, നൃത്തം

# നാടകം, ചിത്രം

# കേരളീയ സംഗീതം: ആററൂരിൻെറ അഭിപ്രായം

കാവാലം നാരായണപ്പണിക്കർ

[കർണ്ണാടകസംഗീതത്തിൻെറ സാങ്കേതിക ശൈലിയിൽനിന്നു വേറിട്ട് തികച്ചും വിഭിന്നമായ വ്യക്തിത്വം പുലർത്തുന്നതും കേരളത്തിനു മാത്രം അവകാശപ്പെടുവാൻ അർഹതയുള്ളതുമായി സോപാനസംഗീതം എന്നൊരു സംഗീതപദ്ധതിയുടെ നിലനില്പിനെ ആവേശപൂർവ്വം ഉയർത്തിക്കാട്ടിയിട്ടുള്ളവരുടെ കൂട്ടത്തിൽ അദ്വിതീയനാണ് ശ്രീ ആററൂർ കൃഷ്ണപ്പിഷാരടി. പണ്ഡിതനും സംഗീതചന്ദ്രികാകർത്താവുമായ ഇദ്ദേഹം ഒരു വൈണികൻ എന്ന നിലയിലും മഹത്വം നേടിയിരുന്നതുകൊണ്ട് തൻെറ താത്വികവിചാരങ്ങൾക്കു പ്രായോഗികപരിജ്ഞാനത്തിൻെറ പരിവേഷവും ചാർത്താൻ അദ്ദേഹത്തിനു കഴിയുന്നുണ്ട്. യശഃശരീരനായ ആററൂരുമായി അദ്ദേഹത്തിൻെറ മരണത്തിനുമുമ്പു കേരള സംഗീത നാടക അക്കാദമി സെക്രട്ടറി ശ്രീ കാവാലം നാരായണപ്പണിക്കർ നടത്തിയ അഭിമുഖസംഭാഷണമാണ് ചുവടെ ചേർക്കുന്നത്.]

ദാക്ഷിണാത്യസംഗീതം ആകെക്കൂടി ഒന്നുമാത്രമേ ഉള്ളൂ എന്നും അതു കറകളഞ്ഞ കർണ്ണാടകസംഗീതപദ്ധതിയാണെന്നും അതിൽനിന്നും വിഭിന്നമായി ഒരു ഗാനപദ്ധതി ഉണ്ടെന്നു വാദിക്കുന്നതു ശരിയല്ലെന്നുമുള്ള ഒരു ചിന്താഗതി ചില സംഗീതജ്ഞന്മാർ ഇന്നു മുറുകെപ്പിടിക്കുന്നുണ്ട്. ക്ഷേത്രങ്ങളിലെ സോപാനങ്ങളിൽ സംഗീതം പ്രയോഗിക്കുവാൻ അവിചക്ഷണരായ ആളുകൾ 'വയററുപിഴപ്പിനു'വേണ്ടി പാടിവന്ന സുസ്വരമല്ലാത്ത ഗാനശൈലിയെച്ചൊല്ലി ഒരു പ്രസ്ഥാനംതന്നെ മിനഞ്ഞെടുക്കുവാനുള്ള പ്രവണതയാണ് സോപാനസംഗീതത്തെപ്പററി ഉയർത്തിക്കാണിക്കുന്ന വാദമുഖങ്ങൾ എന്നവർ ഉറപ്പിച്ചു വാദിക്കുന്നു. സോപാനം എന്ന വാക്കിൻെറ അർത്ഥത്തിലും ഉപരിയായി കച്ചേരിസംഗീതത്തിൽനിന്നും സമൂലം വിഭിന്നമായി അഭിനയത്തിനുതകുന്ന ഭാവാത്മകസംഗീതം എന്നൊന്ന് ഉണ്ടെന്ന് അംഗീകരിക്കുന്നതിൽ ആർക്കും വൈമനസ്യത്തിനു കാര്യമുണ്ടെന്നു തോന്നുന്നില്ല. ഏതു രാജ്യത്തിലും സംഗീതത്തിൻെറ ചരിത്രപരമായ വളർച്ച് പരിശോധിച്ചാൽ രംഗത്തിനു ചേർന്ന സംഗീതത്തിനു സാങ്കേതികസംഗീതത്തിൽനിന്നും ഭിന്നമായ ഒരു വ്യക്തിത്വം കൈവന്നതായി കാണാൻ കഴിയും. ആംഗ്ലേയസംഗീതത്തിൻെറ പ്രചാരം ആരംഭിച്ച ഘട്ടത്തിൽ അതിനു കാരണക്കാരിൽ പ്രധാനികളായ വാഗ്നറേയും മോസാർട്ടിനേയും ശാസ്ത്രീയസംഗീതത്തിൻെറ വക്താക്കൾ എത്രമാത്രം കളിയാക്കിയിരുന്നു! രംഗബോധവും, സംഗീതബോധവും വാഗ്നറിൽ സമരസപ്പെട്ടതിൻെറ ഫലമായി അദ്ദേഹം സംഗീതത്തിൻെറ പരമശത്രുവായിത്തീർന്നു. Absence of melody, Illegitimate and discordant harmonic progressions and monstrous abuse of orchestra എന്നിങ്ങനെ വാഗ്നറെ ശാസ്ത്രീയമായി പള്ളിയിൽ നിലനിന്ന സംഗീതത്തിൻെറ പ്രതിനിധികൾ വല്ലാതെ ശകാരിച്ചു. സംഗീതത്തെ തകരാറിലാക്കുന്ന ഉപദ്രവകാരി എന്നു പഴിക്കപ്പെട്ട വാഗ്നറുടെ അഭിനയസംഗീതത്തിലെ ആന്തരചൈതന്യം സാമാന്യജനങ്ങൾക്ക് ആവഹിക്കുവാൻ കഴിഞ്ഞതും, പിന്നീട് പടിപടിയായി ആംഗ്ലേയസംഗീതത്തിൽ അഭിനയപ്രധാനമായ ഒരു ഗാനശൈലി വികസിച്ചുവന്നതും നമുക്കറിയാം.

കേരളത്തിൽ നാട്യം, നൃത്തം, ഗീതവാദ്യങ്ങൾ തുടങ്ങി ദൃശ്യശ്രാവ്യകലാഘടകങ്ങളുടെ എല്ലാം സമ്യക്കായ സംയോജനം സാധിച്ചിട്ടുള്ള ഒരു മഹത്തായ കലാപ്രസ്ഥാനം എന്ന നിലയിൽ കഥകളിയിൽ ഭാവപ്രകടനത്തിനു വിധേയമായ ഒരു ഗാനാവിഷ്കാരസമ്പ്രദായം വളർന്നുവന്നതായി അനുമാനിക്കുന്നതിൽ തെററില്ല. സംഗീതം കൂടുതൽ സാങ്കേതികത്വത്തെ ആശ്രയിക്കുന്ന ഘട്ടത്തിൽ സാഹിത്യത്തിനോ

ഭാവത്തിനോ മിഴിവുനല്കുന്ന വിഷയത്തിൽ ഗായകൻ ദത്താവധാനനായിരിക്കുകയില്ല. സങ്കേതങ്ങളിലൂടെ വളർത്തിക്കൊണ്ടുവരുന്ന സ്വരജിത്തു്, വർണ്ണം എന്നിവ കീർത്തനത്തിലെത്തുമ്പോഴ് ക്രമേണ ഭാവസ്ഫുരണത്തിന്റെ ഘട്ടത്തിലേക്കു നീങ്ങുന്നതു കാണാം. സാഹിത്യത്തിന്റെ അക്ഷരങ്ങളെ അകററിനിറുത്തി അവയ്ക്കിടയിലെല്ലാം രാഗങ്ങളുടെ സാങ്കേതികക്കിണക്കങ്ങൾ അടുക്കിച്ചേർക്കുന്ന വർണ്ണങ്ങളിലെ വൈഭവം സംഗീതത്തിനു് ഒഴിച്ചുകൂടാനാവാത്തതാണെങ്കിലും സാഹിത്യത്തെ സംബന്ധിച്ചു് അതൊരു ഭാവസരണി സൃഷ്ടിക്കുന്നില്ല. കീർത്തനത്തിലെത്തുമ്പോഴ്ക്കൂടി കാണുന്ന ഈ സാഹിത്യാംശം പദങ്ങളിൽ (കഥകളിയിലും കർണ്ണാടകസംഗീതത്തിലും) ഉന്നതമായ ഭാവപ്രകടനോപാധിയായി മാറുന്നു. അപ്പോൾ സ്തോഭങ്ങൾക്കു് ഉതകാത്ത സംഗീതത്തിനെക്കാൾ നിലനിൽപ്പുള്ള ഒരു സംഗീതപദ്ധതി കഥകളിയിലൂടെ കേരളത്തിൽ വളർന്നുവന്നു എന്നു തീർച്ചയാണു്. ഈ സംഗീതത്തിനു് ഒരുപക്ഷേ, അഭിനയത്തിനു സഹായകമായി മാത്രമേ പുലരാനാവൂ എന്നു പറയാം.

ഈ അഭിനയസംഗീതത്തിന്റെ വളർച്ചയിൽ സോപാനത്തിൽ പാടിവന്ന ഗീതഗോവിന്ദകീർത്തനങ്ങളുടെ അവതരണരീതി സ്വാധീനം ചെലുത്തിയിരുന്നതായി അനുമാനിക്കാം. പ്രത്യേകിച്ചും കച്ചേരിസംഗീതത്തിൽ താളമൂന്നുന്നതിൽനിന്നും വിഭിന്നമായി ഇടക്കൊട്ടുകൾ ചേർത്തു് കൊട്ടിപ്പാടിസ്സേവയിൽ അവതരിപ്പിക്കപ്പെട്ടിരുന്ന ഗാനരൂപവും ഗാനഭാവവും പില്ക്കാലത്തു് അഭിനയത്തിനു് ഉതകത്തക്കതായി മാററിയതു്, അഭിനയസംഗീതത്തിന്റെ ക്രമാനുഗതമായ വളർച്ചയുടെ ഘട്ടങ്ങളാണു്.

കാലപ്രമാണം ഭാവാവിഷ്ക്കാരത്തിനു രാഗകല്പനകളെക്കാൾ കൂടുതൽ സഹായകമായി ഭവിക്കുന്നതു കഥകളിയിൽ ഉടനീളം കാണാൻ കഴിയും. വളരെ പിരിമുറുക്കംകൂടിയ നാടകീയരംഗങ്ങൾക്കു മാത്രം പ്രയോഗക്ഷമമായ കാലപ്രമാണത്തിന്റെ മൂർദ്ധന്യഭാവങ്ങൾ കച്ചേരിസംഗീതത്തിൽ എപ്പോഴും ആശ്രയിക്കേണ്ട കാര്യമില്ലല്ലോ. എന്നാൽ നാടകാവിഷ്കാരത്തിൽ സംഗീതത്തിനു് ഒരു സഹായകസ്ഥാനം മാത്രം കല്പിച്ചിട്ടുള്ളതുകൊണ്ടു് അഭിനയത്തോടു നീതിചെയ്യുക എന്നതായിരിക്കണം ഈ സംഗീതത്തിന്റെ പരമധർമ്മം—കച്ചേരിസംഗീതത്തിൽ അനുലോമപ്രതിലോമാദികൾ ചേർത്തു് പല്ലവി പാടുന്നതു് ഇതിനു് ഒരു അപവാദമായി പറയാം. 'താരകബ്രഹ്മസ്വരൂപിണീ താമരസവിലോ

## സംഗീതത്തെപ്പററിത്തന്നെ

മാവേലിക്കര ശങ്കരൻകുട്ടിനായർ

സിനിമാപ്പാട്ടുകളിലും, ലളിതസംഗീതത്തിലുമുള്ള അമിതമായ കമ്പം ഇന്നത്തെ യുവതലമുറയുടെ ഒരു പ്രത്യേകതയാണു്. ആയിക്കൊള്ളട്ടെ. പക്ഷേ, അതോടൊപ്പം ശാസ്ത്രീയസംഗീതത്തെ കുഴിച്ചുമൂടാനുള്ള വ്യഗ്രതകൂടി കാണിക്കുന്നതാണു മനസ്സിലാകാത്തതു്. ലളിതഗാനങ്ങളുടെ ആസ്വാദനയോഗ്യതയെ ചോദ്യംചെയ്യുകയല്ല. ഈ 'റെഡിമെയിഡ്' സംഗീതമേ സാധാരണക്കാരനു രസിക്കാൻ വകനല്കുയുള്ളു എന്നും, സംഗീതം അതിന്റെ കുബേരപദവി വിട്ടു് സാധാരണക്കാരന്റെ കാല്ക്കൽ വീഴണമെന്നും മററുമുള്ള വാദഗതി കേവലം ബാലിശമാണു്. ഈ ഗതി തുടരുകയാണെങ്കിൽ ആസന്നഭാവിയിൽത്തന്നെ ശാസ്ത്രീയസംഗീതം കേരളത്തിൽനിന്നു തിരോധാനംചെയ്യും. മദിരാശി സംഗീത അക്കാദമിയുടെ 42-ാമതു വാർഷികാഘോഷവേളയിൽ നടത്തിയ, സംഗീതകലാനിധി ശ്രീമതി എം. എസ്. സുബ്ബലക്ഷ്മിയുടെ അദ്ധ്യക്ഷപ്രസംഗത്തിലെ ചില വരികൾ തികച്ചും ശ്രദ്ധേയമാണു്. ആ മഹതി പറയുകയാണു്: ''കഴിവുള്ള യുവസംഗീതവിദ്വാന്മാരെ അർഹിക്കുന്ന പ്രോത്സാഹനങ്ങൾ നല്കി വളർത്താത്തപക്ഷം സംഗീതത്തിന്റെ മണ്ഡലത്തിൽ ഈ തലമുറയ്ക്കും അടുത്ത തലമുറയ്ക്കുമിടയിൽ നികത്താനാവാത്ത ഒരു വിടവുണ്ടാകും.'' ഏററവും ശരിയായ ഒരഭിപ്രായമാണിതെന്നു മനസ്സിലാക്കാൻ വളരെയൊന്നും ചിന്തിക്കേണ്ട ആവശ്യമില്ല. ലളിതഗാനങ്ങളും സിനിമാപ്പാട്ടുകളും ശ്രോതാക്കൾക്കു നല്കുന്ന രസം ക്ഷണികമാണു്. ഏതാനും ദിവസങ്ങൾ കഴിഞ്ഞാൽ അവയിലുള്ള പുതുമയും സൗകുമാര്യവും നഷ്ടപ്പെടുന്നു. എന്നാൽ ''നഗുമോ'', ''പക്കാല'', ''വാതാപി'', ''ക്ഷീരസാഗര'' മുതലായ കീർത്തനങ്ങൾ ഇന്നും പുതുമനിറഞ്ഞവയാണു്. സംഗീതക്കച്ചേരികളിൽ ഇന്നും ഇവ പാടിക്കേൾക്കാൻ ആസ്വാദകർക്കു് ഒടുങ്ങാത്ത ആശയാണു്. ഇതാണു് ശാസ്ത്രീയസംഗീതവും ലളിതഗാനവും തമ്മിലുള്ള വ്യത്യാസം.

ചനേ' എന്നും മററും പല്ലവികാം പല കാലപ്രമാണങ്ങളിൽ മുറുകിയും അയഞ്ഞും പ്രയോഗിക്കുന്നതു് സാങ്കേതികവൈദഗ്ദ്ധ്യം പ്രകടിപ്പിക്കാനാണു്. അഭിനയസംഗീതത്തിലാകട്ടെ കാലപ്രമാണം നാടകത്തിന്റെ വൈകാരികസത്ത ആവിഷ്കരിക്കുന്നതിനുള്ള ജീവനാണു്.

തനി മലയാളഗാനങ്ങാം നമ്മുടെ കഥകളിപ്പദങ്ങളാണെന്ന ശ്രീ ആററൂരിന്റെ അഭിപ്രായത്തോടു നമുക്കു തികച്ചും യോജിക്കുക. ഇരയിമ്മൻതമ്പി, കുട്ടിക്കുഞ്ഞുതങ്കച്ചി, കെ. സി. എന്നിങ്ങനെ ചുരുക്കം ചില ഗാനനിർമ്മാതാക്കാം നമുക്കുണ്ടായിട്ടുണ്ടെങ്കിലും ഈ ഇനത്തിൽ നമ്മുടെ കഥകളിപ്പദങ്ങളാണു് എടുത്തു പറയേണ്ടവ. കോട്ടയംകഥകളിലെ പദങ്ങാംക്കു പ്രത്യേകമായ ഒരു മലയാളസ്വഭാവമുണ്ടെന്നും അതിനു കാരണം സന്ദർഭാനുസരണമുള്ള രാഗവും കാലവും ചേർത്തുകൊണ്ടാണു് ആ പദങ്ങാം എന്നുള്ളതാണെന്നും പറഞ്ഞശേഷം ശ്രീ ആററൂർ ഈ വിഷയത്തിൽ കോട്ടയംകഥകളിപ്പദങ്ങളെ അദ്വിതീയമെന്ന അർത്ഥത്തിൽ വിശേഷിപ്പിക്കുകയുണ്ടായി. ഓരോ രസത്തിനും ഇന്നയിന്ന രാഗം ചേർക്കണമെന്ന തത്വം ശരിയായി ദീക്ഷിക്കപ്പെട്ടിരിക്കുന്നതു് കോട്ടയംകഥകളിലെ പ്രത്യേകതയായി അദ്ദേഹം കരുതുന്നു. രസങ്ങാംക്കു് അനുസരണമായ കാവ്യസംവിധാനത്തിന്റെ കാര്യത്തിൽ നളചരിതം കോട്ടയംകഥകാംക്കു പിന്നിലാണെന്നു പറയാമോ എന്നു് ഒരു സംശയം എന്റെ ഉള്ളിൽ പൊന്തിവന്നു. പക്ഷേ, എന്റെ സംശയം എന്നിൽത്തന്നെ നിക്ഷേപിച്ചതേയുള്ളു. ഒരു കാര്യം തീർച്ചയാണെന്നു് എനിക്കു തോന്നി. പാട്ടിനും നാടകത്തിനും ഇണങ്ങിനില്ക്കുന്ന ഉണ്ണായിവാര്യരുടെ പദങ്ങാം കഥകളിസാഹിത്യത്തിൽ മറെറങ്ങും കാണാത്തമട്ടിലുള്ളവയാണു്; കോട്ടയംകഥകളുടെ ക്ലാസ്സിക്കൽ ഗാംഭീര്യവും മററും മറെറാരു കഥകാംക്കും ഇല്ലാത്തതുപോലെതന്നെ. ഇരയിമ്മൻതമ്പിയുടെ കൃതികളിൽ തെളിഞ്ഞുകാണുന്ന ഗാനാത്മകതയും കണക്കിലെടുക്കേണ്ടതുതന്നെയാണു്. രസാനുഗുണ്യത്തെപ്പററിയുള്ള ദൃഷ്ടാന്തങ്ങാം അദ്ദേഹം തുടന്നു പറഞ്ഞു: ''ത്യാഗരാജസ്വാമികളുടേയും ശ്യാമാശാസ്ത്രികളുടേയും കീർത്തനങ്ങാംക്കു് രസസ്ഫൂർത്തി ധാരാളമുണ്ടു്. രണ്ടും ഭക്തിരസപ്രധാനമാണു്. എന്നാൽ ദീക്ഷിതരുടെ കീർത്തനങ്ങളിൽ ശബ്ദത്തിനാണു പ്രാധാന്യംകാണുന്നതു്. രസത്തേയോ സന്ദർഭത്തേയോ അദ്ദേഹം അത്രതന്നെ ഗണിച്ചിട്ടില്ല. രസം, സന്ദർഭം ഇവയ്ക്കു പ്രാധാന്യം കല്പിച്ചിട്ടുള്ള കഥകളിഗാനങ്ങാംക്കു് ഉത്തമദൃഷ്ടാന്തം കോട്ടയംകഥകളാണു്.

കേരളത്തിനു പ്രത്യേകമായ ഒരു സംഗീതപദ്ധതിയുണ്ടെന്ന തന്റെ അടിയുറച്ച വിശ്വാസത്തിനു് ഉപോൽബലകമായി ശ്രീ ആററൂർ ചില രാഗങ്ങാം തെരഞ്ഞെടുത്തു് തന്റെ വിശ്വാസത്തെ ന്യായീകരിച്ചു. കേദാരപ്പന്തു്, ഗൗളിപ്പന്തു് എന്നീ രാഗങ്ങളെ തികച്ചും കേരളീയരാഗങ്ങളായി അദ്ദേഹം വിവരിച്ചു. ''മൊസബേക'', ''തെരതീയകരാത'' എന്നീ ത്യാഗരാജകീർത്തനങ്ങാം ഗൗളിപ്പന്തിലാണെന്ന വിവരം ഞാൻ അദ്ദേഹത്തെ അനുസ്മരിപ്പിച്ചു. എന്നാൽ കർണ്ണാടകസംഗീതത്തിൽ നാമമാത്രമായി പേർ പറഞ്ഞുവെക്കുകമാത്രം ചെയ്തിട്ടുള്ള ഗൗളിപ്പന്തു്, പുറനീരു് മുതലായ രാഗങ്ങാംക്കു മലയാളത്തിൽ ഭിന്നമായ വ്യക്തിത്വമുണ്ടെന്നു് അദ്ദേഹം വാദിച്ചു. അദ്ദേഹത്തിന്റെ ഭാഷയിൽ വിശദമാക്കാം:

''ദ്വിജാവന്തി മുതലായ രാഗങ്ങാംക്കു കേരളത്തിലും കർണ്ണാടകസമ്പ്രദായത്തിലും വളരെ വ്യത്യാസമുണ്ടു്. കേരളസംഗീതത്തിലെ പ്രധാനഗുണം ഓരോരോ രാഗത്തിലുമുള്ള ജീവസ്വരങ്ങളെ പ്രത്യേകം എടുത്തു് അവ തമ്മിലുള്ള സഞ്ചാരംകൊണ്ടു് രാഗത്തിന്റെ സ്വഭാവവും വ്യക്തമാക്കുക എന്നുള്ളതാണു്. മററുള്ള സംഗീതപദ്ധതിയിലാകട്ടെ ജീവസ്വരങ്ങളിൽ പോകുന്നുണ്ടെങ്കിലും പല വൈഷമ്യങ്ങളും കൂട്ടത്തിൽ ചേർത്തുകാണാം. അതിനാൽ രസസ്ഫൂർത്തി കുറഞ്ഞുവരുന്നു. ഗൗളിപ്പന്തും ദ്വിജാവന്തിയുംപോലെതന്നെ പുറനീരു് എന്ന പേരു് കേരളത്തിനു പുറത്തു് ഉണ്ടെന്നേ ഉള്ളു. മലയാളത്തിൽ ഭക്തിരസത്തിനു പുറനീരു് വളരെ വിശേഷമാണു്. പ്രഭാതസമയത്തിനു് അതു വളരെ ഇണങ്ങുന്ന രാഗമാണു്. നമ്മുടെ പ്രത്യേകരാഗമായി പുറനീരിനെ ഗണിക്കണമെന്നു് എനിക്കു തോന്നുന്നു. ഇന്ദിശയും അതുപോലെതന്നെയാണു്.''

രാഗങ്ങളെ സംബന്ധിച്ച കേരളത്തിന്റെ പ്രത്യേകതകളെപ്പററിയും മററും വിശദീകരിച്ചപ്പോാം രാഗങ്ങളുടെ പെരുപ്പത്തെപ്പററിയും രസങ്ങളുടെ മിതത്വത്തെപ്പററിയും ഞാൻ കൗതുകത്തിനു മാത്രം ഒന്നാലോചിച്ചുപോയി. എണ്ണമററ രാഗങ്ങളുണ്ടു്. രണ്ടു കൈയുടെ വിരലുകാം മടക്കിയാൽ തീരുന്നത്ര രസങ്ങളുണ്ടു്. ഏതു രാഗവും കാലപ്രമാണംകൊണ്ടു് ഏതു രസത്തിനും ഉതകത്തക്ക ഭാവം കൊടുത്തു പാടിക്കൂടേ എന്നും അതല്ലേ അഭിനയസംഗീതത്തിന്റെ കാതൽ എന്നുമുള്ള സംശയം എന്നിൽ തലപൊക്കി. സാങ്കേതികച്ഛായ കുറഞ്ഞു് അഭിനയത്തിനും സാഹിത്യത്തിനും പ്രാധാന്യംകൊടുത്തുള്ള ഒരു ഗാനപദ്ധതിയാണോ സോപാനസംഗീതം എന്ന എന്റെ ചോദ്യത്തിനു് അദ്ദേഹം സാങ്കേതി

കച്ചായ സോപാനസംഗീതത്തിൽ കുറയുന്നില്ല എന്നു മുറുകെപ്പിടിച്ചു. സാങ്കേതികമായി ജീവസ്വരങ്ങൾ കൂടുതൽ ഉപയോഗിക്കുന്നതുകൊണ്ടു് കേരളീയസംഗീതം കൂടുതൽ ഭാവപ്രധാനമാകുന്നു എന്ന തന്റെ അനുമാനം അദ്ദേഹം ആവർത്തിച്ചു. ചില രസങ്ങൾക്കു് ചില രാഗങ്ങൾ അനുഗുണമാകുമെന്നു സ്ഥാപിക്കുവാനും അതു് പ്രത്യേകിച്ചും സോപാനശൈലിയിൽ കൂടുതൽ പ്രകടമാകുമെന്നു കാണിക്കുവാനും അദ്ദേഹം തന്റെ പ്രായാധിക്യത്തെ വകവയ്ക്കാതെ ശങ്കരാഭരണരാഗത്തിൽ, ''കാലേകദായിദഥ കാമിജനാനുകൂലേ'' എന്ന ശ്ലോകം പാടി. സോപാനശൈലിയിൽ ശ്ലോകം പാടുവാൻ ദീക്ഷിച്ചുവരുന്ന ഒരു നിയമം ഇങ്ങനെ സംഗ്രഹിച്ചു: ''ശ്ലോകമാണെങ്കിൽ ആദ്യത്തെ പാദം അവസാനിക്കുന്നതു പഞ്ചമത്തിലും രണ്ടാമത്തെ പാദം അവസാനിക്കുന്നതു താഴത്തെ ഷഡ്ജത്തിലുമായിരിക്കണം. ഈവക നിയമങ്ങൾ കർണ്ണാടകസംഗീതത്തിൽ കാണാനില്ല. ഈ നിയമദീക്ഷ ഹൃദ്യവുമാണു്.''

അദ്ദേഹം ഉപസംഹരിച്ചു:

''സോപാനസംഗീതം എന്നു സാധാരണ പറഞ്ഞുവരുന്നതു് മലയാളത്തിന്റെ ഒരു പ്രത്യേകരീതിയാണു്. വാസ്തവത്തിൽ കർണ്ണാടകസംഗീതത്തിന്റെ വകഭേദമാണു്, സോപാനസംഗീതം. തെലുങ്കരുടെ സംഗീതം, തമിഴരുടെ സംഗീതം, കർണ്ണാടകരുടെ സംഗീതം, കേരളീയരുടെ സംഗീതം ഇവയെല്ലാം ദാക്ഷിണാത്യസംഗീതത്തിൽ പെട്ടതാണെങ്കിലും ഇവയ്ക്കെല്ലാം പ്രത്യേകസ്വഭാവങ്ങളുണ്ടു്. ഒരു പാട്ടു കേട്ടാൽ അതു തമിഴ് പാട്ടോ തെലുങ്കുപാട്ടോ എന്നൊക്കെ തിരിച്ചറിയാം. മലയാളികളെ എവിടെവച്ചു കണ്ടാലും സാമാന്യമായി പ്രത്യേകം തിരിച്ചറിയാം. കാരണം, അവരുടെ മുഖഭാവത്തിനും പെരുമാററത്തിനും മററും ചില പ്രത്യേകതകളുണ്ടു്. സംഗീതത്തിനും ഈ വ്യത്യാസമുണ്ടു്. അതുകൊണ്ടു് ദാക്ഷിണാത്യസംഗീതം എല്ലാം ഒന്നാണെന്നു സമ്മതിക്കാൻ എനിക്കു സാധിക്കുന്നില്ല. ഈ വക വിഷയങ്ങളിൽ അഭിപ്രായഭേദം ഉണ്ടാകാം. അതുകൊണ്ടു തീർച്ചപ്പെടുത്തി പറയാൻ ഞാൻ തുനിയുന്നില്ല. എന്റെ അഭിപ്രായം ഇതാണെന്നു മാത്രം.''

സംഗീതോപാസന ജീവിതവ്രതമാക്കി തന്റെ അഭിപ്രായങ്ങളെ ആവേശപൂർവ്വം സ്ഥാപിക്കാൻ സപ്തതി കഴിഞ്ഞിട്ടും മടികാണിക്കാത്ത ശ്രീ ആററൂർ കൃഷ്ണപ്പിഷാരടിയുമായി യാത്രപറയുമ്പോൾ അദ്ദേഹത്തിലെ യൗവനയുക്തനായ കലാകാരനെപ്പററി എനിക്കു മതിപ്പു തോന്നി.

# ആധുനിക ചിത്രകലയ്ക്കു് ഒരു മുഖവുര

## മലയാററൂർ രാമകൃഷ്ണൻ

ചിത്രകലയുടെ ആധുനികഘട്ടമാരംഭിക്കുന്നതു് രണ്ടു വിപ്ലവങ്ങളുടെ കാഹളത്തോടെയാണു്: ആവിയന്ത്രത്തിന്റെ ആവിർഭാവത്തോടെ ആരംഭിച്ച വ്യവസായവിപ്ലവവും, ജനാധിപത്യത്തിന്റെ കൊടിക്കൂറയേന്തിയ രാഷ്ട്രീയവിപ്ലവവും. ഈ രണ്ടു വിപ്ലവങ്ങളും ഇന്നും തുടർന്നുപോകുന്നു. ഈ വിപ്ലവങ്ങളുടെ ലക്ഷ്യം മൊത്തത്തിൽ, പുരോഗതിയാണെന്നു പറയാം. ഒരുകാലത്തു് മതത്തിനുമാത്രം മനുഷ്യൻ നല്കിപ്പോന്ന വികാരപരമായ അനുസരണയാണു് ഇന്നു് ഇവയ്ക്കു് ലഭിച്ചുപോരുന്നതു്. കഴിഞ്ഞ രണ്ടു നൂററാണ്ടുകളായി അനുസ്യൂതമായ ശാസ്ത്രപുരോഗതി ഉണ്ടായിട്ടുണ്ടു്; എടുത്തുപറയാവുന്ന നേട്ടങ്ങളുണ്ടായിട്ടുണ്ടു്. പക്ഷേ, സംതൃപ്തിയും ശാന്തിയും സുഖവും തേടിയുഴലുന്ന മനുഷ്യനു് നേട്ടങ്ങളുണ്ടായെന്നു പറയാൻ കഴിയുമോ? ഇവിടെയാണു് നമ്മുടെ കാലഘട്ടത്തിലെ സംഘട്ടനത്തിന്റെ ബീജം സ്ഥിതിചെയ്യുന്നതു്. പരമ്പരാഗതമായ നിയോഗങ്ങളുടെ ശക്തിയും അധികാരപ്രാഭവവും മനുഷ്യനെ പണ്ടു കെട്ടിവരിഞ്ഞിരുന്നുവെന്നതു് നേരാണു്; അതേസമയം ആ കെട്ടുകൾ അവനെ താങ്ങിനിറുത്തുകയും ചെയ്തിരുന്നു. മനുഷ്യൻ ആ ചങ്ങലകൾ പൊട്ടിച്ചെറിഞ്ഞിരിക്കുന്നു. ഒരേ സമയത്തുതന്നെ ഭയവും ഉന്മേഷോന്മാദവും ഉള

വാക്കുന്ന സ്വാതന്ത്ര്യത്തോടെ ഇന്നു് അവനു പ്രവൎത്തിക്കാൻ കഴിയും. എല്ലാ മൂല്യങ്ങളെയും ചോദ്യത്തിനു വിധേയമാക്കുന്ന ഒരു പുതിയ ലോകത്തിൽ, മനുഷ്യൻ പുതിയൊരന്വേഷണത്തിനിറങ്ങിപ്പുറപ്പെട്ടിരിക്കുന്നു. തന്റെ വ്യക്തിത്വമെന്നാലെന്തു്, ഒററപ്പെട്ട മനുഷ്യന്റെയും സമൂഹമനുഷ്യന്റെയും നിലനില്പിന്റെ അൎത്ഥമെന്തു്, എന്നീ പ്രശ്നങ്ങൾ അവനെ അലട്ടുന്നു. തന്നെപ്പററി മുമ്പെങ്ങുമില്ലാത്ത അളവിൽ ഇന്നു് അവനറിയാം. എന്നാൽ അവൻ പ്രതീക്ഷിച്ച മട്ടിൽ, ഈ വിജ്ഞാനം അവനെ സംതൃപ്തനാക്കുന്നില്ല. ആധുനികസംസ്കാരത്തിനു പഴമയുടെ കെട്ടുറപ്പോ, സാന്ദ്രതയോ ഇല്ല. ഷെൽഫുകളും ലേബലുകളും ഉപയോഗിച്ചു കലാപ്രവൎത്തനത്തെ കാലത്തിന്റെ അറകളിലൊതുക്കാൻ ബുദ്ധിമുട്ടായിരിക്കും. ഇന്നു് കലയുടെ ചരിത്രം പ്രസ്ഥാനങ്ങളുടെയും എതിർപ്രസ്ഥനങ്ങളുടെയും ചരിത്രമാണു്. ഈ ചരിത്രത്തിൽ തുടൎച്ചയുടെ നൂലുകൾ കാണാനും കഴിയും. ഈ പ്രസ്ഥാനങ്ങൾക്കു്, 'ഇസങ്ങൾ'ക്കു്, ഭാഷാപരമോ, വൎഗ്ഗപരമോ, ഭൂമിശാസ്ത്രപരമോ ആയ വേലികളില്ല. ആധുനികകല, ആധുനികശാസ്ത്രത്തെപ്പോലെതന്നെ 'ഇൻറർനാഷനലാ'ണു്.

ഈ രണ്ടു പ്രസ്ഥാനങ്ങളുടെയും കാലം 1750 മുതൽ 1850വരെയാണു്. പരസ്പരമാത്സര്യമുള്ള പ്രസ്ഥാനങ്ങളായി എണ്ണപ്പെട്ടിരുന്നെങ്കിലും ഇവ പരസ്പരബന്ധമുള്ള പ്രസ്ഥാനങ്ങളായി ഇപ്പോൾ കണക്കാക്കപ്പെടുന്നു. ക്ലാസ്സിക്കൽ പഴമയുടെ പുനൎജ്ജന്മമാണു് നിയോക്ലാസ്സിസിസം. റൊമാൻറിസിസം ഒരു പ്രത്യേകശൈലിയല്ല; ഒരു സമീപനമാണു്; മാനസികഭാവമാണു്. അതുകൊണ്ടുതന്നെ അതു കൂടുതൽ വിശാലമായ ഒരാശയമാണു്—നിൎവ്വചിക്കാൻ ബുദ്ധിമുട്ടുള്ള ഒരാശയം. പ്രകൃതിയിലേക്കുള്ള മടങ്ങിപ്പോക്കിനെതിരായിനില്ക്കുന്ന മതിലുകളെ പൊളിക്കുകയെന്നതായിരുന്നു, റൊമാൻറിക്കുകളുടെ പ്രഖ്യാപിതലക്ഷ്യം. മനുഷ്യൻ പ്രകൃതിക്കനുസരണമായി, സ്വാഭാവികമായി പെരുമാറിയാൽ—അവന്റെ പ്രതികരണങ്ങളെ കെട്ടഴിച്ചുവിട്ടാൽ—തിന്മ അപ്രത്യക്ഷമാകുമെന്നും സന്തുഷ്ടിയുണ്ടാകുമെന്നും റൊമാൻറിക്കുകൾ വിശ്വസിച്ചു. പ്രകൃതിയുടെ പേരിൽ അവർ സ്വാതന്ത്ര്യം, ശക്തി, സ്നേഹം, സാഹസം എന്നീ ആശയങ്ങളെ ആരാധിച്ചു; ഗ്രീക്കുകളെയും മധ്യകാലഘട്ടത്തേയും അവർ ഉയൎത്തിപ്പിടിച്ചു. വാസ്തവത്തിൽ വികാരത്തെയാണവർ ആരാധിച്ചതു്. വികാരം അന്തിമലക്ഷ്യമാണെന്നമട്ടിൽ. സ്വയംപ്രകാശനത്തിനു് കലാസൃഷ്ടിമാത്രം പോരെന്നും, 'ഡയറക്ടു് ആക്ഷൻ' വേണമെന്നും അവർ കരുതി. അതുകൊണ്ടാണു് നമ്മുടെ കാലഘട്ടത്തിലെ ഏററവും മഹത്തായ (ഏററവും നീചമായതും) പല സംഭവങ്ങൾക്കും റൊമാൻറിസിസം പ്രചോദനം നല്കിയതു്.

റൊമാൻറിക്ക് ആൎട്ടിസ്റ്റിനും ഒരു ശൈലി വേണമല്ലോ. പക്ഷേ, അയാൾ വ്യവസ്ഥിതിക്കെതിരാണു്. അതുകൊണ്ടു നിലവിലുള്ള ശൈലികൾ സ്വീകരിക്കുകവയ്യ. കഴിഞ്ഞ കാലങ്ങളിൽ നിന്നും അയാൾക്കു ബന്ധമുണ്ടെന്നു തോന്നിയ (Elective affinity) ശൈലികൾ അയാൾ തിരഞ്ഞെടുത്തു, എന്നുവെച്ചാൽ, റൊമാൻറിസിസത്തിനു് ഒരൊററ ശൈലിയുണ്ടെന്നു് പറയാൻ വയ്യ. പല ശൈലികളുടെയും പുനരാവിഷ്കരണമാണു് ഈ പ്രസ്ഥാനം നേടിയതു്. അവയിലൊന്നായിരുന്നു നിയോക്ലാസ്സിസിസം.

ഇംഗ്ലണ്ടായിരുന്നു റൊമാൻറിസിസത്തിന്റെ ജന്മസ്ഥലം. വാസ്തുശില്പത്തിലാണു റൊമാൻറിസിസത്തിന്റെ സ്വാധീനം ആദ്യം കണ്ടതു്. ക്ലാസ്സിക്ശൈലിയുടെ ഉറവിടം പുരാതനഗ്രീസ്സിലെ കലയാണെന്ന നിഗമനവും, ഹെക്കുലേനിയത്തിലും പോംപിയിലും നടന്ന പുരാവസ്തുഖനനവും പതിനെട്ടാംനൂററാണ്ടിന്റെ മദ്ധ്യത്തിലുണ്ടായ പ്രധാനപ്പെട്ട രണ്ടു കാര്യങ്ങളാണു്. പുരാവസ്തുഗവേഷണം ബഹുജനപ്രീതി നേടിയ വിഷയമായിത്തീൎന്നു. ക്ലാസ്സിക്കൽ പുനരുത്ഥാനത്തിനു വഴിതെളിഞ്ഞു. ഇതോടൊപ്പം 'ഗോഥിക്'' പുനരുത്ഥാനവുമുണ്ടായി. 1800 ആയപ്പോൾ ക്ലാസ്സിക്ശൈലിയെ ഗോഥിക്ശൈലി പുറംതള്ളി. 1836–ൽ നിൎമ്മാണമാരംഭിച്ച ലണ്ടനിലെ പാർലമെൻറ്മന്ദിരം ഗോഥിക്പുനരുത്ഥാനത്തിന്റെ ഏററവും വലിയ സ്മാരകമാണു്.

റൊമാൻറിക്ചിത്രകലയുടെ ആദ്യത്തെ ഉപജ്ഞാതാക്കൾ താരതമ്യേന അപ്രശസ്തരായ റാഫേൽ മെംഗ്സ് (Raffael Mengs–ജൎമ്മനി), ഗാവിൻ ഹാമിൽട്ടൺ (Gavin Hamilton–സ്കോട്ട്ലണ്ടു്), ജോസഫ് മേരി വീൻ (Joseph Marie Vien–ഫ്രാൻസ്) എന്നിവരാണു്. ബെഞ്ചമിൻ വെസ്റ്റ് (Benjamin West–അമേരിക്ക), ജോൺ സിംഗിൾടൺ കോപ്ലി (John Singleton Copley–അമേരിക്ക) എന്നിവരുടെ പേരുകളും പ്രസ്താവ്യമത്രെ. കോപ്ലിയുടെ 'വാട്സനും സ്രാവും' എന്ന ചിത്രം റൊമാൻറിക്ഭാവനയുടെ ഏററവും നല്ല മാതൃകയായി കണക്കാക്കപ്പെടുന്നു. ഹവാനാ തുറമുഖത്തിൽ നീന്തിക്കൊണ്ടിരുന്ന വാട്സൻ എന്നൊരാളെ ഒരു സ്രാവ് ആക്രമിച്ചു. വാട്സൻ അത്ഭുതകരമാംവണ്ണം രക്ഷപ്രാപിച്ചു. ഈ സംഭവത്തെ ആസ്പദമാക്കി കോപ്ലി വരച്ച ചിത്ര

ത്തിലെ സ്രാവ് തിന്മയുടെ ഭീകരപ്രതീകമായും, സ്രാവിനെ ബോട്ടിൽ നിന്നുകൊണ്ടു ചാട്ടുളിയുമായി നേരിടുന്നയാൾ സാത്താനെ നേരിടുന്ന മാലാഖയായും, വെള്ളത്തിൽ കിടന്നു പിടയുന്ന ഒരു നഗ്നബാലൻ മുക്തിയുടെയും നാശത്തിന്റെയും മദ്ധ്യത്തിൽപ്പെട്ടു ഞെരുങ്ങുന്ന മനുഷ്യനായും മാറുന്നു. ഒരു സ്വകാര്യവ്യക്തിക്കുണ്ടായ അനുഭവത്തിനു് ഐതിഹ്യങ്ങളുടെ വികാരപരതയും പ്രതീകാത്മകസ്വഭാവവും നല്കുകയെന്നതു റൊമാൻറിസിസത്തിന്റെ സ്വഭാവമായിരുന്നു.

പ്രകൃതിദൃശ്യങ്ങൾ വരച്ച കോൺസ്റ്റബിൾ (Constable—ഇംഗ്ലണ്ടു്), ടേണർ (Turner—ഇംഗ്ലണ്ടു്) എന്നിവരും ഡേവിഡ് (David—ഫ്രാൻസ്), ജെറിക്കോൾട് (Gericault—ഫ്രാൻസ്), ഡെലാക്രോ (Delacroix—ഫ്രാൻസ്), ഡോമിയർ (Daumier—ഫ്രാൻസ്), ഗോയ (Goya—സ്പെയിൻ) എന്നിവരുമാണു് ഏറ്റവും പ്രശസ്തരായ റൊമാൻറിക് ചിത്രകാരന്മാർ. ഇവരിൽ ഡോമിയറുടെ ശൈലി ഒട്ടൊക്കെ റീയലിസത്തോടടുക്കുന്നതാണു്.

ഫ്രഞ്ച്കവിയും കലാനിരൂപകനുമായ ചാറൾസ് ബാഡ്ലെയർ (Charles Baudelaire) 1846—ൽ, ആധുനികജീവിതത്തിന്റെ പൗരുഷവും പ്രാഭവവും പ്രകടമാക്കുന്ന ചിത്രങ്ങൾ ഉണ്ടാകണമെന്നു് ആഹ്വാനംചെയ്തു. അദ്ദേഹത്തിന്റെ സുഹൃത്തായ കോർബെ (Courbet) എന്ന ചിത്രകാരൻ ഈ ആഹ്വാനം ചെവിക്കൊണ്ടു. ഒരു ഗ്രാമീണനും സോഷ്യലിസ്റ്റുമായിരുന്ന കോർബെ, റൊമാൻറിസിസത്തിലെ ഭാവന, കാലഘട്ടത്തിന്റെ സത്യങ്ങളിൽനിന്നുള്ള ഒളിച്ചോട്ടമാണെന്നു വിശ്വസിച്ചു. ഒരിക്കൽ അദ്ദേഹം പറഞ്ഞു: ''എനിക്കൊരു മാലാഖയെ വരയ്ക്കാൻ സാദ്ധ്യമല്ല; കാരണം, ഞാൻ ഒരു മാലാഖയെ കണ്ടിട്ടില്ല.'' സാധാരണക്കാരുടെ ജീവിതത്തിൽനിന്നും ആവേശംകൊണ്ടു കോർബെ വരച്ച ചിത്രങ്ങൾക്കു് അക്കാഡമികളിൽ സ്ഥാനം കിട്ടിയില്ല. 1855—ൽ നടന്ന 'പാരിസ് എക്സ്പൊസിഷൻ' അദ്ദേഹത്തിന്റെ ചിത്രങ്ങൾ തിരസ്കരി

# ആനുകാലികചിത്രകല

## എസ്. എൽ. ലാറിയസ്

ആധുനികചിത്രകാരന്റെ പ്രമേയം സ്ഥൂലരൂപങ്ങളുടെ ചിത്രീകരണമല്ല. സ്വപ്നപ്രപഞ്ചത്തിലെ വർണ്ണനാതീതവും ഇന്ദ്രിയാഗോചരവുമായ അമൂർത്തപ്രതിഭാസങ്ങളാണു് അയാളുടെ ഇന്നത്തെ ചൈത്രികവിഷയം. പ്രപഞ്ചത്തിൽ ദർശിക്കപ്പെടാത്ത എത്രയോ സുന്ദരസ്വപ്നങ്ങൾ, അത്ഭുതവ്യാപാരങ്ങൾ നാം സ്വപ്നമണ്ഡലത്തിൽ ദർശിക്കാതിരിക്കുന്നില്ല! ഈ സുന്ദരസ്മരണകളും, സ്വപ്നസങ്കല്പങ്ങളും, ഭാവനകളും സഹജീവികൾക്കു പകർന്നുകൊടുക്കേണ്ട മഹത്തായ കർത്തവ്യം ഒരു കലാകാരനുണ്ടല്ലോ. മൂകഭാഷിയായ ചിത്രകാരനു് അതിനുവേണ്ടിയുള്ള ഉപാധികൾ വരയും വർണ്ണവും മാത്രമാണു്. ഇവയിൽക്കൂടി തന്റെ ഉപബോധമനസ്സിൽ ദർശിക്കപ്പെടുന്ന പ്രപഞ്ചാതീതമായ പുതിയ രൂപവിശേഷങ്ങൾ ചിത്രതലത്തിൽ ആവിഷ്കരിച്ചു് അനുവാചകനു പ്രദാനംചെയ്യുന്നു. ഇതു കാഴ്ചക്കാരന്റെ സങ്കല്പത്തിനു വിരുദ്ധമായിരുന്നേക്കാം. മനുഷ്യരാശിയുടെ സങ്കല്പം എല്ലാം ഒന്നുപോലെയല്ലല്ലോ. അതുകൊണ്ടു് പ്രേക്ഷകന്റെ ഭാവനയ്ക്കു സമാന്തരമായി ചിത്രകാരനു ഭാവന ഉണ്ടാകാൻ അവസരമുണ്ടോ? അഥവാ ഉണ്ടാകണമെന്നു് അനുവാചകൻ ആഗ്രഹിക്കുന്നതു യുക്തമാണോ? അതു് അസാദ്ധ്യമായ ഒരു ഏർപ്പാടല്ലേ? ചിത്രകാരന്റെ അന്തസ്സത്തയിൽ രൂപംകൊള്ളുന്ന സൗന്ദര്യാനുഭൂതിയുടെ ബഹിർസ്ഫുരണമാണു നാം അയാളുടെ കലാസൃഷ്ടിയിൽ ദർശിക്കുന്നതു്. ഇവയൊന്നും നമുക്കു നിത്യപരിചയമുള്ള രൂപവിശേഷങ്ങളല്ല. ചിത്രകാരനോടൊപ്പം നിർവിവാദമനഃസ്ഥിതിയും സ്വീകരണക്ഷമതയും അനുവാചകനുണ്ടായാൽ ഇത്തരം കലാസൃഷ്ടികൾ അത്ഭുതാവഹവും, അരോചകവുമായിത്തോന്നുകയില്ല. എന്നാൽ താൻ കാണുന്ന ചിത്രങ്ങളിൽ കഥാകഥനങ്ങളും, സാരോപദേശങ്ങളും ചിരപരിചയവസ്തുക്കളും മാത്രം പ്രതീക്ഷിക്കുന്ന പ്രേക്ഷകനു് ഇത്തരം

ച്ചപ്പോൾ, കോർബെ, ഒരു സ്വകാര്യപ്രദർശനം സംഘടിപ്പിക്കുകയും റീയലിസത്തെപ്പററിയുള്ള ഒരു മാനിഫെസ്റ്റോ പുറപ്പെടുവിക്കുകയുംചെയ്തു. 1849–ൽ കോർബെ വരച്ച 'കല്ലുടയ്ക്കുന്നവർ' (Stone Breakers) എന്ന ചിത്രത്തെ സോഷ്യലിസ്റ്റായ പ്രൗഡൻ (Proudhon) ബൈബിൾസന്മാർഗ്ഗകഥകളോടു് ഉപമിക്കുകയുണ്ടായി.

എഡ്വാഡ് മാനേ (Edouard Manet—ഫ്രാൻസ്—1832—1883) ആണു് കോർബെയുടെ പ്രാധാന്യം മനസ്സിലാക്കിയ ആദ്യത്തെ ചിത്രകാരൻ. 'Luncheon on the Grass' എന്ന അദ്ദേഹത്തിൻെറ ചിത്രം ഉണ്ടാക്കിയ ഒച്ചപ്പാടു് കുറച്ചൊന്നുമായിരുന്നില്ല. ഫ്രോക്ക്കോട്ടു് ധരിച്ച രണ്ടു പുരുഷന്മാരും നഗ്നയായ ഒരു സ്ത്രീയുംചേർന്നു ലഞ്ചുകഴിക്കുന്നതാണീ ചിത്രം. ഒരുപക്ഷേ, ഇതിനെ ഒരു 'ചിത്രമാനിഫെസ്റ്റോ' ആയി മാനേ കണക്കാക്കിയിരിക്കാം. കലാപരമായ അനുഭൂതി പകരാൻ ഏതിനം വസ്തുക്കളെയും ഒന്നുചേർത്തു് ഒരു 'കോമ്പസിഷൻ' ഉണ്ടാക്കാമെന്നാണു് മാനേ സൂചിപ്പിച്ചതു്. മാംസത്തിൻെറ നിറവും ഫ്രോക്ക്കോട്ടുകളുടെ കറുപ്പു്—ചാര വർണ്ണങ്ങളും തമ്മിലുള്ള വ്യതിരേകം കോമ്പസിഷനെ സഹായിക്കുന്നതുകൊണ്ടു്, അദ്ദേഹം സ്ത്രീയെ നഗ്നയാക്കി. പ്രകൃതിനിയമങ്ങളിൽനിന്നും ഭിന്നമായ സ്വന്തം നിയമങ്ങൾ ചിത്രകലയ്ക്കുണ്ടെന്നും, ചിത്രകാരൻെറ കടപ്പാടു് അയാളുടെ ക്യാൻവസിനോടു മാത്രമാണെന്നും മാനേ പറഞ്ഞു. 'കല കലയ്ക്കുവേണ്ടി' എന്ന മുദ്രാവാക്യത്തിൻെറ തുടക്കമായിരുന്നു, ഈ സമീപനം. പരന്ന ക്യാൻവസിൽ ത്രിമാനപ്രതീതിയുണ്ടാക്കാൻ ചിത്രകല അന്നോളം സ്വീകരിച്ചുപോന്ന മാർഗ്ഗങ്ങളെ മാനേ തിരസ്കരിച്ചു. ഒരു ചീട്ടിനെപ്പോലെ പരന്നതാണു് മാനേയുടെ ചിത്രങ്ങളെന്നു കോർബെ പറയാനിടയായതു് ഇതുകൊണ്ടാണു്. ശുദ്ധചിത്രകലയുടെ ആദ്യത്തെ ഉപാസകൻ മാനേ ആണെന്നു പറയാം. ചായംതേച്ച ക്യാൻവസ് പരമപ്രധാനമായും സംയോജിത വർണ്ണങ്ങളുടെ ഒരു തലമാണെന്നും, ആസ്വാദകൻ

കൃതികൾ ഹൃദ്യമായിത്തോന്നുകയില്ല. ഓരോ അനുവാചകൻെറയും അനുഭൂതികളും, പ്രതീക്ഷയ്ക്കും, ഇംഗിതത്തിനും അനുസൃതമായി ഏതൊരു കലാകാരനു് കലാശില്പങ്ങൾ സൃഷ്ടിക്കാൻ കഴിയും? ഈദൃശവാദഗതിക്കാരായ പ്രേക്ഷകർ അവരുടെ ഇംഗിതത്തിനു് അനുയോജ്യമായ കലാശില്പങ്ങൾ സ്വയമേവ സൃഷ്ടിക്കുകയാണു വേണ്ടതു്. അല്ലാതെ കലാകാരൻ അനുവാചകൻെറ ആശയഗതികൾ യോജിച്ച ശില്പങ്ങളേ നിർമ്മിക്കാവൂ എന്നു ശഠിക്കുന്നതു ന്യായമാണോ? തൻെറ ഇംഗിതത്തിനും ആശയത്തിനും ഇണങ്ങിയ വിധം ഒരു നിമിഷംകൊണ്ടു ഗ്രഹിക്കത്തക്ക രീതിയിൽ ഒരു കവി കാവ്യം സൃഷ്ടിക്കണമെന്നും, സംഗീതജ്ഞൻ ഗാനമാലപിക്കണമെന്നും ഒരു അനുവാചകൻ ആഗ്രഹിക്കുന്നതും നിർബ്ബന്ധിക്കുന്നതും കലാനീതിക്കു് ഒട്ടുംതന്നെ യോജിച്ചതല്ലല്ലോ. അതിനു സ്വന്തം കവിതയും, ഗാനവും, ചിത്രവും തന്നത്താൻ നിർമ്മിക്കുന്നതായിരിക്കും അയാൾക്കു ഹൃദ്യമായിട്ടുള്ളതു്.

ചിത്രകലയുടെ അടിസ്ഥാനതത്ത്വങ്ങളും, സാമാന്യസങ്കേതങ്ങളും ഗ്രഹിച്ചിട്ടുള്ള ഒരുത്തനു് ആധുനികകല ആസ്വദിക്കുന്നതിനു വിഷമംനേരിടുമെന്നു തോന്നുന്നില്ല. രേഖ, വർണ്ണം, തലം, ഖണ്ഡം എന്നിവയുടെ പ്രഭാവങ്ങൾ, താളം, ലയം, സംതുലനം, രേഖവർണ്ണാദികളുടെ സംയോജനം, വീക്ഷണസിദ്ധാന്തം ആദിയായ മൗലികഘടകങ്ങൾ മനസ്സിലാക്കിയാൽ ഈ പ്രമാണങ്ങളുടെ വെളിച്ചത്തിൽ ആധുനികകല ഏറെക്കുറെ മനസ്സിലാക്കാൻ കഴിയും. വൃത്തം, വ്യാകരണം, അലങ്കാരം, കാവ്യമീമാംസ മുതലായവ ധരിച്ചിട്ടുള്ള ഒരാളിനെപ്പോലെ സാഹിത്യത്തിലെ സ്വാരസ്യം ഒരു സാധാരണക്കാരനു് ആസ്വദിക്കാൻ സാധിക്കുകയില്ലല്ലൊ. അതുപോലെ സംഗീതം, കഥകളി മുതലായവ നിഷ്കൃഷ്ടമായി ആസ്വദിക്കുന്നതിനു് രാഗം, താളം, ശ്രുതി, മുദ്രകൾ ആദിയായവയെപ്പററിയുള്ള ജ്ഞാനം അത്യന്താപേക്ഷിതമാണു്. ചിത്രകലയുടെ പ്രാഥമികതത്ത്വങ്ങൾപോലും ഗ്രഹിച്ചിട്ടില്ലാത്തവർ ആധുനികചിത്രകലയിൽ കഴമ്പില്ലെന്നും, അതു വെറും ആഭാസപ്രകടനമാണെന്നും, അതുപോലെ ആർക്കും എന്തും കുത്തിവരച്ചു കാട്ടാമെന്നും മററും പറഞ്ഞു ശകാരവർഷംകൊണ്ടു് ഈ നവീനശൈലിയെ മുദ്രകുത്തുന്നതു ന്യായമാണോ?

ആ തലത്തെ നോക്കണമെന്നും അതിലൂടെ (ചിത്രത്തിന്റെ വിഷയത്തെത്തേടി) നോക്കരുതെന്നും പറഞ്ഞ മാനേ, തന്റെ ശൈലിക്ക പേരൊന്നും നല്കിയില്ല. പക്ഷേ, അദ്ദേഹത്തിന്റെ ശിഷ്യന്മാർ 'ഇമ്പ്രഷനിസ്റ്റുകൾ' എന്ന ലേബൽ സ്വീകരിച്ചു. ക്ലോഡ് മോണെ (Claude Monet_ഫ്രാൻസ്, 1840—1926) 1874-ൽ 'ഇമ്പ്രഷൻ=സൂര്യോദയം' എന്ന ചിത്രം വരച്ചതിനെത്തുടന്നാണ് ഇമ്പ്രഷനിസമെന്ന ലേബലുണ്ടായതു്. മാനേയുടെ കാല്പാടുകൾ പിന്തുടന്ന മോണെ പ്രകൃതിദൃശ്യങ്ങൾ വരച്ചു. മാനേയുടേതിനെക്കാൾ 'പരന്ന' ചിത്രങ്ങളാണ മോണെയുടേതു്. വണ്ണങ്ങളുടെ പൊട്ടുകളുപയോഗിച്ചു ക്യാൻവസിൽ സൂര്യപ്രകാശത്തിന്റെ സന്നിവേശം സാധിച്ച മോണെയുടെ ഒരു പ്രസിദ്ധ ചിത്രമാണ 'നദി'.

ഡാൻസ്ഹാളുകളും തിയേററുകളും കഫേകളും ഇമ്പ്രഷനിസ്റ്റ് ചിത്രകാരന്മാക്ക് പ്രിയംകരമായ വിഷയങ്ങളായിരുന്നു. റെനോയർ (Renoir), ഡെഗാസ് (Degas) എന്നിവരുടെ പേരുകൾ എടുത്തു പറയേണ്ടതുണ്ടു്.

'ലീജിയൺ ഓഫ് ഓണറി'ലെ ഷെവലിയർപദവി നല്കി 1882-ൽ മാനേയെ ഫ്രഞ്ച് ഗവണ്മെൻറ് ബഹുമാനിച്ചു. ഇമ്പ്രഷനിസം ഒരു പ്രസ്ഥാനമെന്ന നിലയിൽ അംഗീകാരം നേടിക്കഴിഞ്ഞിരുന്നു. 1886-ലായിരുന്നു ഇമ്പ്രഷനിസ്റ്റുകളുടെ അവസാനത്തെ ഗ്രൂപ്പുപ്രദശനം. അംഗീകാരം കിട്ടിക്കഴിഞ്ഞപ്പോൾ ഇമ്പ്രഷനിസത്തിനു മാഗ്ഗദശനം നടത്താനുള്ള കഴിവു നഷ്ടപ്പെട്ടു. ഭാവി പോസ്റ്റ് ഇമ്പ്രഷനിസ്റ്റുകളുടേതായിരുന്നു.

1880-നു ശേഷം രംഗത്തു വന്ന പ്രമുഖചിത്രകാരന്മാരെയെല്ലാംതന്നെ പോസ്റ്റ് ഇമ്പ്രഷനിസ്റ്റുകളെന്നു വിളിക്കാം. ഇവരെല്ലാം ഇമ്പ്രഷനിസത്തിലൂടെ വളന്നവരും, ആ ശൈലിയുടെ പരിമിതികളെപ്പററി ബോധവാന്മാരായതിനാൽ പുതിയ പാതകൾ വെട്ടിത്തുറന്നവരുമാണ്. അവക്കു പൊതുവായ ലക്ഷ്യമോ മാഗ്ഗമോ ഉണ്ടായിരുന്നില്ല. അതുകൊണ്ടാണ് പോസ്റ്റ് ഇമ്പ്രഷനിസ്റ്റെന്ന പൊതുലേബൽമാത്രം ഉപയോഗിക്കാൻ ഇടവരുന്നതു്. 'Luncheon on the Grass' എന്ന ചിത്രത്തിലൂടെ മാനേ ആരംഭിച്ചുവച്ച പ്രസ്ഥാനത്തിന്റെ തുടച്ചയായിരുന്നു, പോസ്റ്റ് ഇമ്പ്രഷനിസം.

പോസ്റ്റ് ഇമ്പ്രഷനിസത്തിലെ അതികായനാണ് സെസാൻ (Cezanne). മാനേയെപ്പോലെ സെസാനും ചിത്രകലയുടെ അംഗീകൃതസിദ്ധാന്തങ്ങളെ ബോധപൂർവ്വം തിരസ്കരിച്ചു. ചിത്രസംവിധാനത്തിനുതകുമെങ്കിൽ വസ്തുക്കളുടെ ബാഹ്യരൂപം ഉപേക്ഷിക്കാവുന്നതാണെന്ന് സെസാൻ തെളിയിച്ചു. പ്രകൃതിയിൽ കാണുന്നതെന്തും Cone, Sphere, Cylinder എന്നീ രൂപങ്ങളിൽ അധിഷ്ഠിതമാണെന്നു കരുതിയ അദ്ദേഹം, വസ്തുക്കളെ ലളിതമായി ആവിഷ്കരിക്കുകയും വികൃതപ്പെടുത്തുകയും (Distortion) ചെയ്തു. ആപ്പിളുകളും കിണ്ണങ്ങളും അദ്ദേഹത്തിന്റെ ചിത്രരചനയ്ക്കു വിഷയങ്ങളായി. തന്റെ പുതിയ ശൈലിയിൽ അദ്ദേഹം ഒരു മലയുടെ ചിത്രം (Mount Sainte Victoire) തുടരെത്തുടരെ വരച്ചു.

സൂറാ (Seurat), ലാട്രെക് (Lautrec), വാൻഗോ (Van Gogh), ഗൊഗാൻ (Gauguin) എന്നിവരുടെ ചിത്രശൈലികളെപ്പറ്റിക്കൂടി പറഞ്ഞാലേ പോസ്റ്റ് ഇമ്പ്രഷനിസത്തിന്റെ കഥ പൂർത്തിയാകൂ. ഒരു ഹ്രസ്വലേഖനത്തിലൊതുക്കാവുന്നതല്ല, ഈ കഥ. അതുകൊണ്ടു് അതിനു മുതിരുന്നില്ല.

1901-നും 1905-നുമിടയ്ക്കു് സെസാൻ, വാൻഗോ, ഗൊഗാൻ എന്നിവരുടെ ചിത്രങ്ങൾ പലതവണ പാരീസിൽ പ്രദശിപ്പിക്കപ്പെട്ടു. ഈ ചിത്രങ്ങളുടെ സ്വാധീനമുൾക്കൊണ്ടു പല ചിത്രകാരന്മാരും കടുംവണ്ണങ്ങളുപയോഗിക്കാനും, കടന്ന മട്ടിലുള്ള Distortion നടത്താനും മുതിന്നു. ഇക്കൂട്ടർ 1905-ൽ നടത്തിയ ഒരു പ്രദശനം കലാലോകത്തെ നടുക്കിക്കളഞ്ഞു. അവക്കൊരു പേരുകിട്ടി: Fauves—'വന്യമൃഗങ്ങൾ.'

വന്യമൃഗങ്ങളിലെ പ്രമുഖൻ മത്തീസ് (Matisse) ആയിരുന്നു. ഇരുപതാംനൂററാണ്ടിലെ ചിത്രകലയുടെ പിതാവു് അദ്ദേഹമാണെന്നു വിമശകർ പറയാറുണ്ടു്. പരന്നതലത്തിൽ വരയും വണ്ണവും താളലയങ്ങളോടെ സംയോജിപ്പിക്കുക മാത്രമല്ല പെയിൻറിംഗിന്റെ ധമ്മമെന്നും, കാതലായ കാര്യം 'എക്സ്പ്രഷൻ' ആണെന്നും മത്തീസ് കരുതി. ഈ വാക്കുകൊണ്ടു് അദ്ദേഹം ഉദ്ദേശിച്ചതു മനുഷ്യന്റെ മുഖഭാവമല്ല, ചിത്രരചനാവിഷയമാക്കപ്പെട്ട വസ്തുവിന്റെ എക്സ്പ്രഷനല്ല ചിത്രമൊട്ടാകെ നല്കുന്ന എക്സ്പ്രഷനാണ്. മത്തീസ് ചിത്രങ്ങൾക്ക് ആകഷകമായ അലങ്കരണസ്വഭാവം (Decorative quality) ഉണ്ടു്.

1905-നു മുൻപുതന്നെ പിക്കാസ്സോ (Picasio) യെപ്പററി കലാലോകം കേട്ടിരുന്നു. അക്കാലംവരെ താനുപയോഗിച്ചുപോന്ന ശൈലി (Blue-period) ഉപേക്ഷിച്ച അദ്ദേഹം, കൂടുതൽ ശക്തിമത്തായ ഒരു ശൈലിക്കുവേണ്ടി പരിശ്രമിച്ചു. മത്തീസ്സിനെപ്പോലെ പിക്കാസ്സോയും ഗൊഗാൻ, സെസാൻ എന്നിവരെ ആരാധിച്ചു. പക്ഷേ, ഈ ആരാധന മത്തീസ്സിൽനിന്നും വിഭിന്നമായ ഒരു കാഴ്ചപ്പാടിലൂടെയായിരുന്നു.

'Joy of life' എന്നൊരു മത്തീസ്ചിത്രമുണ്ടു്. അതിനു ബദലെന്നോണം 1906—1907-ൽ പിക്കാസ്സോ ഒരു ചിത്രം വരച്ചു—Les Demoiselles d' avignon—'ആവിഗ്നോണിലെ ചെറുപ്പക്കാരികൾ.' ഈ ചിത്രം മത്തീസ്സിനെപ്പോലും അമ്പരപ്പിച്ചു. തുടക്കത്തിൽ ഒരു വേശ്യാലയത്തിലെ മദാലസകളുടെ ചിത്രം വരയ്ക്കാനാണു് പിക്കാസ്സോ ഒരുമ്പെട്ടതു്. പക്ഷേ, വരച്ചതീർന്ന ചിത്രം, അഞ്ചു നഗ്നകളുടെയും ഒരു നിശ്ചലദൃശ്യത്തിന്റെയും (Still life) കോമ്പസിഷനായിരുന്നു. എന്തൊരു നഗ്നകൾ! മൂർച്ചയുള്ള കോണുകളുപയോഗിച്ചു വികൃതമാക്കപ്പെട്ട ക്ലാസ്സിക്കൽരൂപങ്ങളാണു മൂന്നുപേർ. മററു രണ്ടുപേരുടെയും ശരീരങ്ങൾ പ്രകൃതിയുടെ സൃഷ്ടിയെ വിഘടിപ്പിച്ചശേഷം പിക്കാസ്സോതന്നെ നടത്തിയ പുനഃസൃഷ്ടിയാണു്. ഒരു വിമർശകൻ പറഞ്ഞപോലെ പിക്കാസ്സോചിത്രങ്ങൾ, പൊട്ടിയ കുപ്പിച്ചില്ലുകൾ പരന്നു കിടക്കുന്ന ഒരു തലത്തെ അനുസ്മരിപ്പിക്കാൻ തുടങ്ങി. രൂപങ്ങളെ ബോധപൂർവ്വം വിഘടിപ്പിക്കുകയും തകർക്കുകയുംചെയ്തു പിക്കാസ്സോ ആദ്യം നമ്മെ ഞെട്ടിപ്പിക്കുന്നു. ഈ ഞെട്ടൽ അവസാനിച്ചു കഴിയുമ്പോൾ നമുക്കു മനസ്സിലാകും, പിക്കാസ്സോ ക്രമീകൃതമായ നശീകരണമാണു നടത്തുന്നതെന്നു്. ആളുകളും പശ്ചാത്തലവും കോണുകളായി മാററപ്പെട്ടിട്ടുണ്ടെങ്കിലും ക്യാൻവസ് 'പരന്നതല്ല', ത്രിമാനപ്രതീതിയുളവാക്കുന്നതുതന്നെയാണു്. ബാഹ്യലോകത്തിന്റെ നേർക്കു പിടിച്ച ഒരു കണ്ണാടിയല്ല പിക്കാസ്സോയുടെ ക്യാൻവസ്. അവയ്ക്കു തനതായ ഒരു ലോകമുണ്ടു്. ചിത്രങ്ങളിൽ നിറഞ്ഞുകണ്ട കോണുകൾ ഈ ശൈലിക്കു 'ക്യൂബിസം' എന്ന പേർ നല്കാൻ അന്നത്തെ വിമർശകരെ പ്രേരിപ്പിച്ചു. പ്രകൃതിയുമായി ഒളിച്ചുകളിക്കുകയായിരുന്നു പിക്കാസ്സോ, എന്നു പറയാം. അമൂർത്തകലയാണു ക്യൂബിസമെങ്കിലും വസ്തുനിഷ്ഠമായ രംഗങ്ങൾതന്നെയാണു് പിക്കാസ്സോകലയുടെ ഉറവിടം. സ്വന്തം സർഗ്ഗശക്തിയുടെ കടിഞ്ഞാണഴിച്ചുവിടാൻ അദ്ദേഹത്തിനു പ്രകൃതിയും ബാഹ്യലോകവും ആവശ്യമാണു്.

1910 ആയപ്പോൾ ക്യൂബിസം പ്രചാരംനേടി. ഇതേ ശൈലിയിൽ മററു പലരും ചിത്രരചന നടത്തി. ഇവരിൽ പ്രമുഖൻ ബ്രാക് (Georges Braque) ആയിരുന്നു. ബ്രാക്കും പിക്കാസ്സോയും ക്യാൻവസിൽ ലോഹത്തകിടുകൾ, കയറു് മുതലായവ ഒട്ടിച്ചുചേർത്തു കൊളാഷ് ക്യൂബിസം (Collaze Cubism) എന്ന ശൈലിക്കു രൂപം നല്കി. ക്രമേണ ഇങ്ങനെ ഒട്ടിച്ചുവയ്ക്കാതെതന്നെ 'കൊളാഷ്'ഇഫക്ററുണ്ടാക്കാമെന്നായി. കൊളാഷ് ക്യൂബിസത്തിന്റെ മഹത്തായ മാതൃകയാണു് പിക്കാസ്സോയുടെ 'മൂന്നു ഗായകർ' എന്ന ചിത്രം. കടലാസ് വെട്ടിയൊട്ടിച്ച മട്ടിലാണു് ഈ ചിത്രം വരച്ചിരിക്കുന്നതു്.

അമൂർത്തചിത്രകലയുടെ കറതീർന്ന ഉദാഹരണമാണു് ഡച്ച് ചിത്രകാരനായ മോണ്ട്റിയാന്റെ (Mondrian, 1872—1944) ചിത്രങ്ങൾ. കുറുകെയും നെടുകെയുമുള്ള ഋജുരേഖകളും ചുവപ്പ്, നീല, മഞ്ഞ എന്നീ വർണ്ണങ്ങളും മാത്രമുപയോഗിച്ചു വരയ്ക്കപ്പെട്ട ഇദ്ദേഹത്തിന്റെ ചിത്രങ്ങൾ പ്രശസ്തങ്ങളാണു്. ഈ ചിത്രങ്ങൾക്കു 'വിഷയം' ഇല്ല.

ഈ നൂററാണ്ടിലെ മറെറാരു ധാരയാണു ഫാൻടസിചിത്രങ്ങൾ. ചഗാൾ (Chagall), ക്ലീ (Klee), മീറോ (Miro), ദാലി(Dali), പോളക്(Pollock) മുതലായ പ്രശസ്തന്മാർ ഈ ശൈലിയുടെ പ്രണേതാക്കളാണു്.

എന്റെ ഓട്ടപ്രദക്ഷിണത്തിന്റെ അവസാനമായി, വിപുലമായ ഒരു വിഷയത്തെപ്പററി ചുരുക്കിപ്പറയുകയെന്ന സാഹസമാണു ഞാൻ നടത്തിയതു്. ചിത്രകലയുടെ കഥ തുടരുന്നു. അമൂർത്തകലയെപ്പോലും 'പഴഞ്ചനാ'ക്കുന്ന പുതിയ സങ്കേതങ്ങൾ ഇന്നു് പടിഞ്ഞാറൻ രാജ്യങ്ങളിൽ ഉദയംചെയ്യുകയാണു്. ഫോട്ടോഗ്രഫിയുടെ ആവിർഭാവത്തോടുകൂടിയാണു പുതിയ ശൈലികൾ ഉടലെടുത്തതു്. കണ്ടതു കണ്ടപോലെ പകർത്തിവയ്ക്കാൻ ക്യാമറ മതിയെന്നും സർഗ്ഗശക്തിയുള്ള കലാകാരനു ക്യാമറയാകാൻ സാധ്യമല്ലെന്നുമുള്ള വിശ്വാസമാണു് ആധുനികകലയുടെ അടിസ്ഥാനപ്രമാണം. തുടക്കത്തിൽ പറഞ്ഞപോലെ ചിത്രകലയുടെ ഭാഷ ദേശീയമല്ല, സാർവ്വദേശീയമാണു്. ചിത്രകല ഇനിയും അമ്പരപ്പിക്കുന്ന പുത്തൻ പാതകൾ വെട്ടിത്തുറന്നുവെന്നുവരാം. നല്ല കലയെന്താണു്, ചീത്തക്കലയെന്താണു് എന്നു കണ്ടുപിടിക്കാൻ നിയമങ്ങളും വകുപ്പുകളുമില്ല. ക്ലാസ്സിക്കുകൾക്കുപോലും ഉയർച്ചയും താഴ്ചയുമുണ്ടായിട്ടുണ്ടു്. കാരണം, കലയുടെ ചരിത്രം പ്രധാനമായും അഭിരുചിയുടെ ചരിത്രമാണു്. അംഗീകൃതമൂല്യങ്ങളെ ധ്വംസിക്കുകയും അവഗണിക്കപ്പെട്ടുപോന്നവയെ അംഗീകൃതമൂല്യങ്ങളായി മാററുകയും ചെയ്യുന്ന സ്വഭാവം എക്കാലത്തും കലയ്ക്കുണ്ടായിട്ടുണ്ടു്. ചിത്രകലാസ്വാദനത്തിന്റെ കാര്യത്തിൽ നാം പലപ്പോഴും ഒരു അബദ്ധം കാണിച്ചുപോകുന്നു. നമുക്കു മനസ്സിലാക്കാൻ കഴിയാത്ത ചിത്രങ്ങളെപ്പററി നാം പറയും: ''എനിക്കിതിഷ്ടമായില്ല.'' നാം തുടർന്നുപോകും: ''എനിക്കിഷ്ടപ്പെട്ടതെന്താണെന്നു് എനിക്കറിയാം.'' കലയോടുള്ള ഈ

സമീപനം പ്രാകൃതമാണ്. കലാകാരനും ആസ്വാദകനും തമ്മിൽ എല്ലാ കാലഘട്ടങ്ങളിലും ആശയവിനിമയത്തിന്റെ (Communication) പ്രശ്ന മുണ്ടായിട്ടുണ്ട്. ഈ റോഡ്—ബ്ലോക്ക് മാറിക്കിട്ടണമെങ്കിൽ ആസ്വാദകന് കലയെപ്പററി മൊത്തത്തിലൊരു ബോധംവേണം. പലപ്പോഴും ''എനിക്കിഷ്ടപ്പെട്ടതെന്താണെന്ന് എനിക്കറിയാം'' എന്ന പ്രസ്താവനയുടെ അർത്ഥം ''എനിക്കറിയാവുന്നതിനെ ഞാൻ ഇഷ്ടപ്പെടുന്നു''എന്നാണ്. ഈ സമീപനം ശരിയല്ലെന്നു സ്ഥാപിക്കാൻ വാദമുഖങ്ങളൊന്നുമാവശ്യമില്ല.

തുറന്ന മനസ്സോടെ കലാസ്വാദനം നടത്താൻ നമുക്കു ശ്രമിക്കാം. രണ്ടു നൂററാണ്ടുകളുടെ പ്രവാഹങ്ങളിൽനിന്നും വിട്ടുമാറിനില്ലാൻ കഴിയുമെന്ന മൂഢസങ്കല്പം നമുക്കുപേക്ഷിക്കാം.

# മലയാള പ്രഹസന പ്രസ്ഥാനം

## ആനന്ദക്കുട്ടൻ

ഇംഗ്ലീഷിലെ 'ഫാഴ്സ്' എന്ന പദത്തിന്റെ മലയാളരൂപമാണ് പ്രഹസനം. ഭരതന്റെ നാട്യശാസ്ത്രത്തിൽ ദശരൂപകങ്ങളായി നാടകങ്ങളെ വകതിരിച്ചിട്ടുണ്ട്. ഇംഗ്ലീഷിലും, നാടകത്തിന്റെ സ്വഭാവമനുസരിച്ചു പ്രത്യേകം സംജ്ഞകൾ നല്കിയിരിക്കുന്നു. അവയിൽ കോമഡി എന്ന വിഭാഗത്തിന്റെ ഉപവിഭാഗമാണ് പ്രഹസനം. സമൂഹത്തിൽ പടർന്നുപിടിച്ചിരിക്കുന്ന കുചേഷ്ടിതങ്ങളെ ഹാസ്യാത്മകമായി വീക്ഷിച്ചു വ്യക്തിനിരപേക്ഷമായ—സമൂഹത്തെ ആസകലം ലക്ഷ്യമാക്കിയുള്ള—പരിഹാസംകൊണ്ടു് അവയെ ദൂരീകരിക്കുവാൻ പ്രേരിപ്പിക്കുകയാണ് പ്രഹസനത്തിന്റെ ധർമ്മം. ഇതിൽ ഫലിതത്തിനു് അത്യന്താപേക്ഷിതമാണെങ്കിൽ മാത്രം കുറഞ്ഞ അളവിൽ അതിശയോക്തി കലത്താം. അതിശയോക്തി കണക്കിൽ കവിഞ്ഞാൽ 'ബർലസ്ക്' എന്നു പറയുന്ന ഹാസ്യ ചിത്രീകരണമാകും. പ്രഹസനവും 'ബർലസ്കും' സമീപവർത്തികളായതുകൊണ്ടു് അതിത്തിലംഘനം അറിയാതെ സംഭവിച്ചുപോകും; സംഭവിച്ചിട്ടുണ്ട്. അതിരിക്കട്ടെ.

പ്രഹസനത്തിന്റെ സാമാന്യലക്ഷണം നാം മനസ്സിലാക്കിക്കഴിഞ്ഞു. ഇനി മലയാളത്തിലെ പ്രഹസനങ്ങളുടെ ചരിത്രത്തിലേക്കു കടക്കാം. എവിടെയാണ് തുടക്കം? അല്പം ആലോചിച്ചുവേണം ഉത്തരം പറയാൻ. അഭിനയരൂപത്തിലുള്ളതും ഹാസ്യാത്മകവുമായ സാമൂഹ്യവിമർശം മലയാളത്തിൽ ആവിർഭവിച്ചതു് ഇന്നാട്ടിൽ നാടകങ്ങളുണ്ടായതിന്നും വളരെമുമ്പാണ്. നാടകം ഉണ്ടാവുന്നതിനുമുമ്പു നാടകത്തിന്റെ ഒരു ശാഖയായ പ്രഹസനം ഇവിടെ ഉണ്ടായി എന്നോ? അതേ, പ്രഹസനം പണ്ടേ ഉണ്ടെന്നതന്നെ. ഒരു ഫ്യൂഡൽകലയായ കൂടിയാട്ടത്തെ ജനകീയമാക്കിയതു് അതിലെ പ്രഹസനാംശമാണ്. കൂടിയാട്ടത്തിലെ വിദൂഷകന്മാർ രംഗത്തു പ്രയോഗിക്കുന്ന നാലു പുരുഷാർത്ഥങ്ങൾ സാമൂഹ്യവിമർശമല്ലാതെ മററെന്താണ്? പല നാളുകൾകൊണ്ടു് അഭിനയിച്ചു തീർക്കുന്ന കൂടിയാട്ടത്തിൽ നാലു പുരുഷാർത്ഥങ്ങൾ ചൊല്ലിയാടാൻ നാലുദിവസം വേണമെന്നാണു വച്ചിട്ടുള്ളതു്. കൂടിയാട്ടത്തിൽ നാലു പ്രഹസനങ്ങൾ അടങ്ങിയിരുന്നു എന്നു ചുരുക്കം. ഇക്കാര്യം അല്പം വിസ്തരിച്ചു പറയുകയാവും നന്ന്. കൂടിയാട്ടത്തിനു് ഏതെങ്കിലും സംസ്കൃതനാടകമാണു സ്വീകരിക്കുന്നതു്. വിദൂഷകനുള്ള നാടകങ്ങളാണെങ്കിൽ മാത്രമെ പുരുഷാർത്ഥം പറയുന്ന പതിവുള്ളു. സാധാരണയായി വിദൂഷകൻ മൂന്നാംദിവസമാണ് രംഗപ്രവേശം ചെയ്യുന്നതു്. ധർമ്മാർത്ഥകാമമോക്ഷങ്ങളാണല്ലോ നാം ധരിച്ചുവച്ചിട്ടുള്ള പുരുഷാർത്ഥങ്ങൾ. എന്നാൽ വിദൂഷകന്റെ പുരുഷാർത്ഥങ്ങൾ വിനോദം, വഞ്ചന, അശനം, രാജസേവ എന്നിവയാണ്. അവയുടെ വിവരണത്തിനും അഭിനയത്തിനും നാലുദിവസം പിടിക്കും. മൂന്നു ദിവസംകൊണ്ടു് അഭിനയിച്ചുതീർക്കുന്നതും അപൂർവ്വമല്ല. പുരുഷാർത്ഥങ്ങളുടെ അഭിനയം ഏതാണ്ടു് 'മോണോ ആക്ററി'ന്റെ രൂപത്തിലാണ്. രംഗത്തിൽ നടനായി ചാക്യാർ മാത്രമെ ഉണ്ടായിരിക്കുകയുള്ളു. പുരുഷാർത്ഥങ്ങൾ സാധിക്കുന്നതിനു് അനധീതമംഗലഗ്രാമവാസികളായ ബ്രാഹ്മണർ ഗ്രാമപുരോഹിതന്റെ നേതൃത്വത്തിൽ സമ്മേളിക്കുന്നു. ഈ പുരോഹിതനാവട്ടെ, അ

യാളുടെ പൂർവ്വികന്മാരാകട്ടെ, മന്ത്രവും തന്ത്രവും പഠിച്ചിട്ടില്ല. ഉണ്ണിനമ്പൂതിരിമാരും അമ്പലവാസികളും പ്രമാണികളായ നായന്മാരും നിറഞ്ഞ അന്നത്തെ കേരളഗ്രാമത്തെയാണു് ചാക്യാർ അവതരിപ്പിക്കുന്നതു്. സഭയിൽ ഉണ്ടാകുന്ന വാഗ്വാദങ്ങളിലൂടെ സാമുദായികമായ ദോഷങ്ങളെ എടുത്തുകാട്ടി പരിഹസിക്കുകയാണു് നടന്റെ മുഖ്യമായ ഉദ്ദേശ്യം. അടുത്ത ദിവസം വിനോദം എന്ന പുരുഷാർത്ഥം അഭിനയിക്കുന്നു. രംഗം മുൻപറഞ്ഞ ഗ്രാമസഭതന്നെ. ഗ്രാമവാസികൾ തങ്ങളുടെ കാമപൂർത്തിക്കുള്ള സമ്പ്രദായങ്ങൾ ആലോചിക്കുന്നു. സമുദായത്തിൽ നടപ്പുള്ള ദുരാചാരങ്ങളെ വിമർശിക്കുകയും ശകാരിക്കുകയും ചെയ്യാൻ നടൻ ഈ സന്ദർഭം വിനിയോഗിക്കുന്നു. സാമുദായികസന്മാർഗ്ഗത്തെ പരിപാലിക്കുകയെന്നതാണു് ഇവിടെ നടന്റെ ലക്ഷ്യം. വഞ്ചന വിനോദത്തോടു ചേർത്തുതന്നെയാണു മിക്കവാറും അഭിനയിക്കുക. അടുത്തദിവസം അശനവും അടുത്തദിവസം രാജസേവയും അഭിനയിക്കുന്നു. ഇക്കൂട്ടത്തിൽ രാജസേവ അഭിനയിക്കുന്നതു കാണാൻ രാജാവും രാജകുടുംബാംഗങ്ങളും വരാറുണ്ടു്. ഗ്രാമീണർ നല്ല രാജാവു് ആരാണെന്നുള്ളതിനെപ്പറ്റി വാദിക്കുന്നു. ഓരോരുത്തൻ ഓരോ രാജാവിന്റെ പേരു പറയുമ്പോൾ ആ നാടുവാഴിയുടെ ദൂഷ്യങ്ങളും മററും ചിലർ ഉയർത്തിപ്പിടിക്കുന്നു. മേലധികാരികളുടെ അശ്രദ്ധ, അലസത എന്നിവമൂലം ജനങ്ങൾ അനുഭവിക്കേണ്ടിവന്ന ദുരിതങ്ങൾ ഇവിടെ പ്രദർശിപ്പിച്ചിരുന്നു. ജനങ്ങൾ രാജാവിനേയും രാജാവിന്റെ പ്രവൃത്തികളേയും ഏതുവിധത്തിലാണു് വീക്ഷിക്കുന്നതെന്നു പ്രഹസനരൂപേണ ഗ്രഹിപ്പിക്കുകയാണു നടൻ ചെയ്യുന്നതു്. ഇതു ലക്ഷണയുക്തമായ പ്രഹസനം മലയാളത്തിൽ വേറെ ഉണ്ടോ എന്നു സംശയമാണു്. പ്രഹസനാർഹമായ പ്രമേയങ്ങൾ ചമ്പുവിലും തുള്ളലിലും ധാരാളം സ്ഥലംപിടിച്ചിട്ടുണ്ടു്. നമ്മുടെ സാഹിത്യത്തിൽ പ്രഹസനം ഇംഗ്ലീഷ്സാഹിത്യത്തെ അനുകരിക്കാതെതന്നെ സംജാതമായിട്ടുണ്ടെന്നു പറയുന്നതു ഭാഷാഭിമാനത്തിന്റെപേരിൽ തട്ടിവിടുന്ന ഒരു പൊള്ളത്തരമല്ല. അതിനുള്ള തെളിവാണിപ്പോൾ പറഞ്ഞുവച്ചതു്.

ബ്രിട്ടീഷ്ഭരണത്തിന്റെ ഫലമായുണ്ടായ ഇംഗ്ലീഷ്പ്രചാരവും അതോടൊപ്പം ഭാരതീയരിൽ അങ്കുരിച്ച ആംഗലസാഹിത്യാഭിരുചിയും നൂതനാശയങ്ങളേയും പ്രസ്ഥാനങ്ങളേയും ഭാരതീയസാഹിത്യങ്ങളിൽ ഉൾച്ചേർക്കുവാൻ ഉപകരിച്ചു. ഗദ്യത്തിന്റെ വികാസമാണു് ഇക്കൂട്ടത്തിൽ പൊതുവേ എടുത്തുപറയാവുന്ന നേട്ടം. പദ്യം മാത്രമെ സാഹിത്യമാകൂ എന്ന ധാരണയുടെ അസ്ഥിവാരം തകർന്നു. നോവലും നാടകവും ജനങ്ങളെ ആകർഷിക്കുവാൻ തുടങ്ങി. പുരാണേതിഹാസങ്ങളെ പ്രദക്ഷിണംവയ്ക്കുകയും, ആ വീഥിയിൽനിന്നു് മനുഷ്യരുടെ ജീവിതമണ്ഡലത്തിലേക്കു നടന്നുചെല്ലുന്നതു് നിഷിദ്ധമാണെന്നു കരുതുകയും ചെയ്തിരുന്ന കാലഘട്ടം അസ്തപ്രായമായി. ചുരുക്കത്തിൽ സാഹിത്യം സമൂഹത്തിലേക്കു തിരിഞ്ഞു. ജനങ്ങളുടെ പ്രശ്നങ്ങളും ജീവിതഗതികളും അവർക്കു മനസ്സിലാവുന്ന ഭാഷയിൽ കൈകാര്യംചെയ്യുന്ന സാഹിത്യകൃതികളുണ്ടായി. പത്തൊൻപതാംശതകത്തിന്റെ അന്ത്യഘട്ടം ഈ പുതുയുഗപ്പിറവിയെ ഉത്സാഹപ്രകർഷത്തോടെ എതിരേററു. അക്കൂട്ടത്തിൽ, വന്ന വെള്ളം നിന്ന വെള്ളത്തെക്കൂടി കൊണ്ടുപോയ മട്ടായി, നമ്മുടെ ചില ആളുകളുടെ അവസ്ഥ. അവിടെയാണു് പ്രഹസനപ്രസ്ഥാനം വളക്കൂറുള്ള മണ്ണു കണ്ടെത്തിയതു്.

1885–ൽ സി. വി. രാമൻപിള്ള രചിച്ച 'ചന്ദ്രമുഖീവിലാസം' ഈ പ്രസ്ഥാനത്തിലേക്കുള്ള ആദ്യത്തെ കാൽവയ്പായി കണക്കാക്കാം. സമകാലികസാമൂഹ്യജീവിതത്തെ ഹാസ്യാത്മകമായി ചിത്രീകരിച്ച ഈ നാടകം തിരുവനന്തപുരത്തു് അരങ്ങേറുകയുംചെയ്തു. ചന്ദ്രമുഖീവിലാസത്തിനു സാർവ്വത്രികമായ പ്രചാരംകിട്ടി എന്നു പറഞ്ഞുകൂടാ. തിരുവനന്തപുരംനഗരത്തിലെ ഒരു അഭിജാതകുടുംബവും അതിനെ ചുററിപ്പററിയുള്ള കഥാബന്ധവുംമൂലം നാടകം ഏറെക്കുറെ പ്രാദേശികമായിപ്പോയി. എങ്കിലും കേരളത്തിൽ പരക്കെ കണ്ടുവരാറുള്ള ചില ക്ഷുദ്രജീവികളെ—തിരുവാതിരക്കളിയാശാന്മാർ, വിവാഹദല്ലാളിമാർ, വിടന്മാർ മുതലായവരെ—സി. വി. അവതരിപ്പിച്ചിരുന്നു. സംസ്കൃതനാടകങ്ങളുടെ സാങ്കേതികരീതിയാണു് സി. വി. ചന്ദ്രമുഖീവിലാസത്തിൽ സ്വീകരിച്ചതു്.

1909–ൽ സി. വി. രചിച്ച 'കുറുപ്പില്ലാക്കളരി'യാണു് മലയാളത്തിലെ ലക്ഷണമൊത്ത ഗദ്യപ്രഹസനം. മോളിയേ, ഷെറിഡൻ മുതലായ പാശ്ചാത്യനാടകകൃത്തുക്കളുടെ മാർഗ്ഗം അവലംബിച്ചു് എഴുതപ്പെട്ട 'കുറുപ്പില്ലാക്കളരി' പുത്തൻപരിഷ്കാരത്തിന്റെയും തജ്ജന്യമായ വങ്കത്തത്തിന്റെയും നേരെ പരിഹാസശരങ്ങൾ കണക്കിനു പ്രയോഗിച്ചു. ഈ പ്രഹസനത്തിലെ പഞ്ചാമൃതക്കൊച്ചമ്മ ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ച ഒരു വനിതയാണു്. അവരുടെ സംഭാഷണത്തിൽ വേണ്ടിടത്തും വേണ്ടാത്തിടത്തും ഇംഗ്ലീഷുവാക്കുകൾ തിരുകിക്കയററും. ഇംഗ്ലീഷുരീതികളോടു് പരിഷ്കാരികൾക്കുള്ള അമിതമായ

കമ്പം ഈ കഥാപാത്രത്തിലൂടെ സി. വി. പ്രദർശിപ്പിച്ചിരിക്കുന്നു. കുറുപ്പില്ലാക്കളരിയിലെ മററു കഥാപാത്രങ്ങളും അന്നത്തെ സമുദായമദ്ധ്യത്തിൽ കണ്ടുവരാറുള്ള 'ടൈപ്പ്'കളാണ്. സി. വി. യുടെ മററു പ്രഹസനങ്ങളായ പണ്ടത്തെ പാച്ചൻ, കയ്മളശ്ശന്റെ കടശ്ശിക്കൈ, പാപി ചെല്ലുന്നടം പാതാളം, കുറുപ്പിന്റെ തിരിപ്പ്, ബട്ലർ പപ്പൻ, ഡാക്കുക്ക് കിട്ടിയ മിച്ചം, ചെറുതേൻ കൊളംബസ്, തെന്തനാംകോട്ട് ഹരിശ്ചന്ദ്രൻ എന്നിവയും കുറുപ്പില്ലാക്കളരിയുടെ മാതൃകയിൽ എഴുതപ്പെട്ടവയായിരുന്നു.

പ്രഹസനശാഖയിൽ അടുത്തതായി കൈവച്ചതു് ഇ. വി. കൃഷ്ണപിള്ളയായിരുന്നു. ജന്മനാ നർമ്മകുശലനായ ഇ. വി. യുടെ പ്രഹസനങ്ങൾ മലയാളികളെ ഒട്ടേറെ ചിരിപ്പിക്കുകയും രസിപ്പിക്കുകയുംചെയ്തു. സാമൂഹ്യവൈകൃതങ്ങളെ ഇത്രത്തോളം ഫലിതമയമായി ചിത്രീകരിക്കുവാൻ മററാർക്കും കഴിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. ഫലിതത്തിനുവേണ്ടി അല്പം കാടുകയറാൻകൂടി അദ്ദേഹം മടിച്ചിരുന്നില്ല. ഒരു വലിയ ഉദ്യോഗസ്ഥന്റെ വീട്ടിൽ അടുക്കളക്കാരനായിനിന്നു സൂത്രത്തിൽ ഉദ്യോഗം തട്ടിയെടുക്കുന്ന ഒരു ബി. ഏ. ക്കാരന്റെ കഥയാണ് ഇ. വി. 'ബി. ഏ. മായാവി' എന്ന പ്രഹസനത്തിൽ നിബന്ധിച്ചിരിക്കുന്നതു്. പെണ്ണരശുനാട്, കുറുപ്പിന്റെ ഡെയിലി, പ്രണയക്കമ്മീഷൻ എന്നിങ്ങനെ മററു ചില പ്രഹസനങ്ങളും ഇ. വി. രചിച്ചിട്ടുണ്ടു്. സ്വാഭാവികമായ സംഭാഷണവും സർവ്വോപരി ഫലിതമയമായ നാടകീയഘട്ടങ്ങളും ഇ. വി. യുടെ പ്രത്യേകതകളാണ്.

നാടകപ്രസ്ഥാനത്തിൽ പുതിയ പരീക്ഷണങ്ങളുടെ കാലമാണിതെന്നു നേരത്തെ പറഞ്ഞല്ലോ. അതോടൊപ്പം പഴയതിന്റെ ആവർത്തനങ്ങളും നിലവിലുണ്ടെന്നു സൂചിപ്പിച്ചു. ഗൗരവതരങ്ങളായ സാമൂഹ്യപ്രശ്നങ്ങളെ അധികരിച്ചുള്ള നാടകങ്ങൾ മലയാളത്തിൽ ഉണ്ടായിക്കൊണ്ടിരുന്നപ്പോഴും പ്രഹസനങ്ങളുടെ പ്രവാഹം അവസാനിച്ചില്ല. കാണികളെ ചിരിപ്പിക്കാൻവേണ്ടി മാത്രം എഴുതപ്പെട്ട പല ദൃശ്യകലാരൂപങ്ങളും പ്രഹസനത്തിന്റെ പുറംചട്ട അണിഞ്ഞു പ്രത്യക്ഷപ്പെട്ടു. ഇവയിൽ ഭ്രരിപക്ഷത്തിനും സാമൂഹ്യവിമർശം ലക്ഷ്യമോ ആദർശമോ ആയിരുന്നില്ല. എന്നാൽ ഇക്കൂട്ടത്തിൽ കനകതാരം പോലെ പ്രശോഭിക്കുന്നേ പ്രഹസനമാണ് എൻ. പി. ചെല്ലപ്പൻനായരുടെ 'ഇബിലീസുകളുടെ നാട്ടിൽ'.

പ്രഹസനപ്രസ്ഥാനത്തെപ്പററി പറയുമ്പോൾ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. കാലികമായ കാര്യങ്ങളെ ആസ്പദമാക്കി രചിക്കുന്നവയാണല്ലോ പ്രഹസനങ്ങൾ. അതുകൊണ്ടു് അവയ്ക്കുള്ള പ്രചാരവും ആസ്വാദ്യതയും അതാതു കാലഘട്ടത്തിൽ ഒതുങ്ങിനില്ക്കും. ഇതു് എല്ലാ സാഹിത്യത്തിലേയും പ്രഹസനങ്ങളെപ്പററി സാമാന്യമായി പറയാവുന്നതാണ്. മലയാളത്തിലെ പ്രഹസനങ്ങളും ഇതിൽനിന്നു വ്യത്യസ്തമല്ല. സി. വി. യും ഇ. വി. യും മററും എഴുതിയ പ്രഹസനങ്ങൾ ഇന്നു കേവലം ഗ്രന്ഥശേഖരങ്ങളായിത്തീർന്നതു് അതുകൊണ്ടാണ്. എങ്കിലും സാമൂഹ്യപരിഷ്കരണത്തിൽ പ്രഹസനങ്ങൾക്കുള്ള സ്ഥാനം വിസ്മരിക്കത്തക്കതല്ല.

# നൃത്തം
# നൃത്യം
# നാട്യം

## ഗുരു ഗോപിനാഥ്

രാഗതാളാനുസൃതം കരചരണാദിവിന്യാസങ്ങൾചെയ്തു സ്ഥൂലരൂപത്തിൽ ആശയം വെളിപ്പെടുത്തുന്നതു് 'നൃത്ത'വും; ഭാവ–രാഗ–താളാനുസൃതം പദാർത്ഥം സൂക്ഷ്മരൂപത്തിൽ പ്രകടിപ്പിക്കുന്നതു 'നൃത്യ'വും; കവികളുടെ ആശയത്തേയും കഥാഭാഗത്തേയും സന്ദർഭാനുസരണമുള്ള താളമേളഗാനങ്ങളോടെ ആംഗികാദിചലനങ്ങൾകൊണ്ടു് പ്രകാശിപ്പിക്കുന്നതു് 'നാട്യ'വുമാകുന്നു.

സൃഷ്ടി–സ്ഥിതി–ലയം എന്നിവപോലെയാണ് ഭാവ–രാഗ–താളങ്ങളുടെ അവസ്ഥ. നൃത്ത–നൃത്യ–നാട്യങ്ങളുടേയും സ്ഥിതി ഏതാണ്ടു് അതുപോലെതന്നെയാണ്. സൃഷ്ടിയും സ്ഥിതിയും ലയത്തിൽ പരിണമിക്കുന്നു, ഭാവവും രാഗവും താളത്തിൽ ചേരുന്നു, നൃത്തവും നൃത്യവും നാട്യത്തിൽ ഉൾക്കൊള്ളുന്നു.

മനുഷ്യാവയവങ്ങളായ അംഗം, പ്രത്യംഗം, ഉപാംഗം എന്നിവ ഹാരകേയൂരാദി ആടയാഭരണാദി വേഷാലങ്കാരങ്ങൾ ധരിച്ച് സന്ദർഭാനുസ

# നാടകാഭാസവും നാടകവും

## പി. കെ. വേണുക്കുട്ടൻനായർ

വിദ്യാലയങ്ങളിൽ നാടകം അഭിനയിക്കുമ്പോഠം തീരെ വിലകുറഞ്ഞ നാടകങ്ങഠം അതിനുവേണ്ടി തിരഞ്ഞെടുക്കുന്നതും അക്ഷരശൂന്യരും ഉദരപൂരണത്തിനുവേണ്ടി കലയ്ക്കു വിലകുറയ്ക്കുന്നവരുമായ ചില നാടകക്കമ്പനിക്കാരുടെ അഭിനയാഭാസം അനുകരിക്കുന്നതും വിദ്യാസമ്പന്നരായ അദ്ധ്യാപകക്കും അദ്ധ്യേതാക്കഠംക്കും ചേന്നതാണോ? നാടകത്തിലെ നൽപ്പും തിൽപ്പും തിരിച്ചറിയാനുള്ള വിവേകം വിദ്യാലയങ്ങഠം പ്രകടിപ്പിക്കേണ്ടതല്ലേ? ഇക്കാര്യത്തിൽ അദ്ധ്യാപകക്കു് ഒരു വലിയ പങ്കു നിവ്വഹിക്കാനില്ലേ?

നാടകം നൃത്തത്തെക്കാളും ചിത്രത്തെക്കാളും സങ്കീർണ്ണവും സങ്കേതജടിലവുമായ കലയാണു്. അതിൽനിന്നു പ്രേക്ഷകനുണ്ടാകുന്ന അനുഭൂതി ശക്തവും തീവ്രവും ആയിത്തീരുന്നതു നാടകത്തിന്റെ മേല്പറഞ്ഞ സ്വഭാവവിശേഷത്തിന്റെ ഫലമാണു്. എന്നാൽ ഇന്നു വിദ്യാലയങ്ങഠം അവതരിപ്പിക്കുന്ന നാടകങ്ങഠം വൈരസ്യവും വെറുപ്പുമല്ലാതെ മറെറാരു 'അനുഭൂതി'യും ജനിപ്പിക്കുന്നില്ല. ഇതിനുള്ള ഏററവും പ്രധാനപ്പെട്ട കാരണം നാടകത്തെ ഒരു കലാവിദ്യയെന്നനിലയിൽ സമീപിക്കാനുള്ള വൈമുഖ്യംതന്നെയാണു്. നല്ല നാടകം തിരഞ്ഞെടുക്കുക. ഷേക്സ്പിയർക്കും കാളിദാസനും തുല്യരായവർ മലയാളത്തിൽ ഇല്ലെങ്കിലും എൻ. കൃഷ്ണപിള്ളയെപ്പോലെയും സി. ജെ. തോമസ്സിനെപ്പോലെയും നല്ല നാടകകൃത്തുക്കഠം മലയാളത്തിലുണ്ടു്. മികച്ച പാശ്ചാത്യനാടകങ്ങളുടെ ഭാഷാന്തരങ്ങളും സ്വതന്ത്രാനുവാദങ്ങളും നമുക്കുണ്ടു്. അവകഠം തേടിപ്പിടിച്ചു് അവതരിപ്പിക്കാൻ ശ്രമിക്കണം. നൃത്തം പഠിക്കാൻ ആശാനെയോ നട്ടുവനേയോ തേടിനടക്കുന്നവക്കു നാടകം പഠിക്കാൻ ആശാൻ വേണ്ടെന്നു വയ്ക്കുന്നതു് എന്തുകൊണ്ടാണു്? നാടകസങ്കേതങ്ങഠം സ്വായത്തമാക്കിയിട്ടുള്ള ഒരു ആശാന്റെ സഹായം നാടകാവതരണത്തിനു കൂടിയേ കഴിയൂ. ഇന്നാണെങ്കിൽ, ഡൽഹി നാഷനൽ സ്കൂഠം ആഫ് ഡ്രാമയിൽ നാടകത്തെപ്പററി ഉപരിപഠനംനടത്തി തിരിച്ചെത്തിയ ശ്രീ കുമാരവമ്മയെപ്പോലുള്ള കഴിവുള്ള യുവാക്കഠം നമ്മുടെ ഇടയിലുണ്ടു്. വിദ്യാലയങ്ങഠം നാടകം കളിക്കുമ്പോഠം ശ്രീ വമ്മയെപ്പോലുള്ളവരുടെ സഹായം അഭ്യത്ഥിച്ചാൽ, അവർ അതു സന്തോഷപൂവ്വം നല്കുകതന്നെ ചെയ്യും.

സംഗീതത്തിലും, ചിത്രത്തിലും, നൃത്തത്തിലും എന്നപോലെ നാടകത്തിലും കലാഭാസവും കലയും തമ്മിൽ വേർതിരിച്ചറിയാൻ വിദ്യാലയങ്ങഠം ശ്രമിച്ചേതീരൂ. ജനങ്ങഠംക്കു കലാഭാസം ഇന്നു കൂടുതൽ ഇഷ്ടപ്പെടുന്നുണ്ടാവാം. ആ വികൃതമായ അഭിരുചി സംസ്കരിച്ചെടുക്കാനുള്ള ശ്രമം വിദ്യാലയങ്ങളിൽ അല്ലാതെ മറെറവിടെയാണു നടക്കേണ്ടതു്?

രണമുള്ള ചലനവിധങ്ങഠം ചെയ്യുമ്പോഠം അതു് അഭിനയമെന്ന പേരിൽ അറിയപ്പെടുന്നു. പ്രസ്തുത അഭിനയം താണ്ഡവമെന്നും ലാസ്യമെന്നും രണ്ടു വിധത്തിലാണു്. ഉദ്ധതമായ പ്രയോഗം താണ്ഡവലക്ഷണത്തിലും, ലളിതമായ പ്രയോഗം ലാസ്യത്തിലും പെടും. ദൈനംദിനജീവിതത്തിൽ പഞ്ചഭൂതങ്ങളൊഴിച്ചുള്ള സകലതിനും രണ്ടു വശമുള്ളതുപോലെ അഭിനയത്തിലും രണ്ടു വശം നമുക്കു് അനുഭവപ്പെടുന്നതാണു്, താണ്ഡവവും ലാസ്യവും. താണ്ഡവാധിപൻ ശിവനും, ലാസ്യാധിപ പാവ്വതിയുമാണെന്നു പുരാണം ഘോഷിക്കുന്നു.

ആംഗികചലനാദികളെ ക്രമപ്പെടുത്തി വിവരിച്ചിട്ടുള്ളതാണു് നാട്യശാസ്ത്രംപോലെയുള്ള ഗ്രന്ഥങ്ങഠം. അതിൽ പ്രതിപാദിച്ചിട്ടുള്ള നിയമങ്ങഠം അറിഞ്ഞു പ്രവത്തിക്കേണ്ടതു് ഒരു നടനെ സംബന്ധിച്ചിടത്തോളം അത്യന്താപേക്ഷിതമാണു്. ശരിയായ അഭ്യാസവും, ശാസ്ത്രപരിജ്ഞാനവും സിദ്ധിച്ചിട്ടുള്ള ഒരുത്തനുമാത്രമെ ദൃശ്യശ്രാവ്യകലയായ നടനത്തിൽ ഒരുന്നതസ്ഥാനം കിട്ടുകയുള്ളൂ. അതിനാൽ യുവകലാകാരന്മാർ യഥാത്ഥ കലാകാരന്മാരായി ഉയരാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അയാഠം പ്രതിനിധീകരിക്കുന്ന കലാവിശേഷത്തിന്റെ സകല വശങ്ങളും വേണ്ടതുപോലെ മനസ്സിലാക്കി പ്രവത്തിക്കുന്നതിനു ബദ്ധശ്രദ്ധനാകണം.

# കഴിഞ്ഞകാല യുവജനോത്സവങ്ങളിൽ വിജയിച്ചവർ

ആയിരത്തിത്തൊള്ളായിരത്തി അൻപത്തിയേഴുമുതൽ നടന്ന സംസ്ഥാന യുവജനോത്സവങ്ങളിൽ വിജയിച്ചവരുടെ പട്ടിക ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയാണ്. ആയിരത്തിത്തൊള്ളായിരത്തി അറുപത്തിയാറിലും, അറുപത്തിയേഴിലും യുവജനോത്സവം നടന്നിട്ടില്ല.

വിജയികളുടെ ഈ പട്ടിക ലഭിക്കാൻ വളരെ പ്രയാസം നേരിട്ടു. ഇതു സംബന്ധിച്ചുള്ള ഔദ്യോഗികരേഖകൾ എങ്ങുനിന്നും ലഭിച്ചില്ല. ഒടുവിൽ ഞങ്ങൾ ദിനപ്പത്രങ്ങളുടെ പഴയ ഫയലുകളിൽനിന്നാണ് ഇത്രയും തേടിയെടുത്തു പ്രസിദ്ധപ്പെടുത്തുന്നതു്. അറുപത്തിമൂന്നിൽ തൃശ്ശൂരിൽ നടന്ന യുവജനോത്സവത്തിലെ വിജയികളുടെ പട്ടിക പത്രങ്ങളുടെ പഴയ ഫയലുകളിലും ഇല്ല. അതുകൊണ്ടു് ആ കൊല്ലത്തെ പട്ടിക ചേർക്കാൻ കഴിഞ്ഞിട്ടില്ല. ചേർത്തിട്ടുള്ള പട്ടികകൾതന്നെ ഔദ്യോഗികമായി കിട്ടിയിട്ടുള്ളതല്ലാത്തതിനാൽ പൂർണ്ണമാണെന്നോ തെററുകൂടാത്തതെന്നോ ഉറപ്പുപറയാനും സാദ്ധ്യമല്ല.

യുവജനോത്സവവിജയികളുടെ പൂർണ്ണമായ ഒരു പട്ടിക ഔദ്യോഗികതലത്തിൽ സൂക്ഷിക്കുന്നതു നന്നായിരിക്കും എന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

# 1957

## തിരുവനന്തപുരം

### ജനുവരി 25, 26

ഒന്നാംസ്ഥാനം:
വടക്കേ മലബാർ ജില്ല

**പ്രസംഗം**
എസ്. ഗോപി, നെയ്യാററിൻകര
ശിവകാംബിക, എറണാകുളം

**കഥനം**
പി. വേണുഗോപാലൻ, തലശ്ശേരി
കെ. ജി. ഇന്ദിരാംബ, കുത്താട്ടുകുളം

**ഏകാംഗനൃത്തം**
സുരേന്ദ്രനാഥവർമ്മ, ചേർത്തല
ജി. എസ്. ലളിത, കണ്ണൂർ

**സമൂഹനൃത്തം**
ഗവ: ഹൈസ്കൂൾ, എറണാകുളം

**ടാബ്ളോ**
അഴീക്കോട്, മലബാർ

**ഷാഡോ പ്ലേ**
ഹൈസ്കൂൾ, തുറവൂർ, മൂവാററുപുഴ

**നാടകം**
എറിയാട്ട് ഹൈസ്കൂൾ, എറണാകുളം
സേക്രട്ട് ഹാർട്ട്, തലശ്ശേരി

**ശാസ്ത്രീയസംഗീതം**
എം. കെ. മോഹനചന്ദ്രൻ, നെയ്യാററിൻകര
കെ. മെയിത്തിലി, ഫോർട്ട് മിഷൻ ഹൈസ്കൂൾ, തിരുവനന്തപുരം

**സമൂഹഗാനം**
ഗേൾസ് ഹൈസ്കൂൾ, എറണാകുളം

**വാദ്യസംഗീതം**
എം. കെ. രാമചന്ദ്രൻനായർ, ചേർത്തല
ജി. ലക്ഷ്മിഅമ്മാൾ, മണക്കാട്, തിരുവനന്തപുരം

**കരകൗശലപ്രദർശനം**
ലൂയിസ് ചാക്കോ, ചങ്ങനാശ്ശേരി

**ചിത്രകല**
കെ. ശ്രീധരൻ, കോഴിക്കോട്.

# 1958

## തിരുവനന്തപുരം

### ജനുവരി 25, 26, 27

ഒന്നാം സ്ഥാനം:
തിരുവനന്തപുരം ജില്ല

**കേരളനൃത്തം**
എ. പി. യോഹന്നാൻ, സെററിൽമെൻറ് ഹൈസ്കൂൾ, ആലുവാ
ബേബി ജീജാ, കണ്ണൂർ
വത്സലകുമാരി, ചെങ്ങന്നൂർ

**വായ്പാട്ട്**
യേശുദാസൻ, പള്ളുരുത്തി
സൂര്യകലാസേനോയി, കോഴിക്കോട്

**മൃദംഗം:**
ജയചന്ദ്രകുട്ടൻ
എസ്. രാമകൃഷ്ണൻ
സൂര്യകലാസേനോയി, കോഴിക്കോട്

**വാഗ്മിതാമത്സരം**
എം. മന്മഥൻ, തൃശ്ശൂർ
വി. എൻ. ശിവകാമി, എറണാകുളം

**ഭരതനാട്യം**
രാജേശ്വരി, പാലക്കാട്

**നാടോടിനൃത്തം**
ഗിരിജ, തിരുവനന്തപുരം

**വീണ**
എം. പി. രമ, കണ്ണൂർ

**ഹർമ്മോണിയം**
തങ്കമ്മ സാമുവൽ, കോട്ടയം

**പദ്യപാരായണം**
കെ. ജി. ഇന്ദിരാബായി, കുത്താട്ടുകുളം.

# 1959

## വിക്ടോറിയ ഗേൾസ് ഹൈസ്കൂൾ, ചിററൂർ

### ജനുവരി........

ഒന്നാംസ്ഥാനം: കോഴിക്കോട്

**പെയിൻറിംഗ്**
വി. രാജേന്ദ്രപ്രസാദ്, എസ്. എസ്. പി. ഹൈസ്കൂൾ, കടയ്ക്കാവൂർ

**പെൻസിൽ ഡ്രോയിംഗ്**
വി. രാജേന്ദ്രപ്രസാദ്, കടയ്ക്കാവൂർ

**ശില്പകല–മോഡലിങ്**
എം. മധുസൂദനൻ, പി. എം. ജി. എസ്സ്.സ്കൂൾ, പാലക്കാട്

**കരകൗശലം**
കെ. മാലതി, ഗവ: ഹൈസ്കൂൾ, തിരൂർ

**നൃത്തം**
ആർ. എ. ഗണപതി, കോഴിക്കോട്
എം. ആർ. സുലോചനാദേവി, ബി. ഐ. ഹൈസ്കൂൾ, പള്ളം

**ഭരതനാട്യം**
വി. വി. രുക്മിണി, എസ്. കെ. ഹൈസ്കൂൾ, നല്ലേപ്പിള്ളി

**നാടോടിനൃത്തം**
മോഹൻ, ബോയിസ് ഹൈസ്കൂൾ ചിററൂർ
അച്ചാമ്മ മാത്യു, എസ്. എച്ച്. സി. ജി. ഹൈസ്കൂൾ, ചാലക്കുടി

**സംഗീതം**
പി. ജയചന്ദ്രൻകുട്ടൻ, എൻ. എച്ച്. എസ്. ഇരിങ്ങാലക്കുട
എൻ. സുബ്ബലക്ഷ്മി, പ്രോവിഡൻസ് ഗേൾസ് ഹൈസ്കൂൾ, കോഴിക്കോട്

**വാദ്യസംഗീതം**
എസ്. വിശ്വനാഥൻ, എൻ. എസ്. എസ്. ഹൈസ്കൂൾ, കാരാപ്പുഴ
തങ്കമ്മ എലിസബത്ത്, എം. ടി. എസ്. ഹൈസ്കൂൾ, കോട്ടയം

**വീണ**
പി. ആർ. ജോസഫ്, കൊടുങ്ങല്ലൂർ ഹൈസ്കൂൾ
സൂസൻ ജോസഫ്, കൊച്ചുത്രേസ്യാ ജി. എച്ച്. എസ്., വൈക്കം

**ലയവാദ്യം**
എസ്. രാമകൃഷ്ണൻ, സെൻറ് ആൽബർട്ട്സ് ഹൈസ്കൂൾ, എറണാകുളം
ടി. പി. ഇന്ദിര, ചേന്നമംഗലം ഹൈസ്കൂൾ

പ്രസംഗം
കെ. എ. എസ്. ഹസനാ, സലിം ഹൈസ്കൂൾ, വെങ്ങോല
ടി. പി. ലീലാവതി, പ്രോവിഡന്റ്സ് ഹൈസ്കൂൾ, കോഴിക്കോട്
വാദ്യമിത്രമത്സരം
കെ. ചന്ദ്രശേഖരൻ, തിരുവാമ്പാടി ഹൈസ്കൂൾ
എം. സി. ലീലാമ്മ, സെൻറ് ജോർജ്ജ്സ് ഹൈസ്കൂൾ, മണിമല
കഥാകഥനം
എൻ. ഭാസ്കരൻ, ചെട്ടികുളങ്ങര ഹൈസ്കൂൾ
ടി. കെ. ശാന്തകുമാരി, മൂവാററുപുഴ ഹൈസ്കൂൾ
സമൂഹനൃത്തം
കരിമണ്ണൂർ ഹൈസ്കൂൾ, മൂവാററുപുഴ, അഴീക്കോട് സെക്കണ്ടറി സ്കൂൾ.
സമൂഹഗാനം
എസ്. ആർ. വി. ഹൈസ്കൂൾ, എറണാകുളം
പി. ജി. ഹൈസ്കൂൾ, തൃപ്പൂണിത്തുറ
ദേശീയഗാനം
പാലക്കാട് ജില്ല
ടാബ്ളോ
സെൻറ് ത്രേസിയാസ് ഹൈസ്കൂൾ, പുന്നരുത്തി
ഗവ: സെക്കണ്ടറി സ്കൂൾ, കൊടുങ്ങല്ലൂർ
ഷാഡോ പ്ലേ
രാമമംഗലം ഹൈസ്കൂൾ, പാലാ
ഗേൾസ് ഹൈസ്കൂൾ, എറണാകുളം

# 1960

## സാമൂതിരി ഹൈസ്ക്കൂൾ, കോഴിക്കോട്

ജനുവരി 24, 25, 26

ഒന്നാം സ്ഥാനം: തലശ്ശേരിജില്ല
രണ്ടാം സ്ഥാനം: തിരുവനന്തപുരം ജില്ല

ശാസ്ത്രീയസംഗീതം
1. ജി. രവീന്ദ്രനാഥമേനോൻ, ഗവണ്മെൻറ് ഹൈസ്കൂൾ, പെരുമ്പാവൂർ
വിജയാംബിക, ഗവണ്മെൻറ് ഹൈസ്കൂൾ, മാവേലിക്കര
2. സി. കെ. രാമചന്ദ്രൻപിള്ള, സെൻറ്മേരീസ് ഹൈസ്കൂൾ, ഭരണങ്ങാനം
നാഗലക്ഷ്മിയമ്മാൾ, കോട്ടൺഹിൽ ഹൈസ്കൂൾ, തിരുവനന്തപുരം
ലഘുസംഗീതം
1. കെ. ജി. രാമകൃഷ്ണനാശാരി, എസ്. എൻ. വി. സംസ്കൃത ഹൈസ്കൂൾ, തിരുവല്ലാ
കെ. ശോഭാറാണി, ഹൈസ്കൂൾ, എറണാകുളം
2. അബ്ദുൾ ലത്തീഫ്, സെൻട്രൽ ഹൈസ്കൂൾ, തിരുവനന്തപുരം
ബി. പി. എം. ചന്ദ്ര, ഗവണ്മെൻറ് സെക്കണ്ടറിസ്ക്കൂൾ, മടായി
ടി. കെ. സരളാഭായി, ഹൈസ്കൂൾ, മണലൂർ
ഉപകരണസംഗീതം — വിൻഡ് ടൈപ്പ്
1. എൻ. വെങ്കിടേശ്വരൻ, മോഡൽ ഹൈസ്കൂൾ, തിരുവനന്തപുരം
മേരിക്കുട്ടി ജേക്കബ്, സെൻറ് അലൂഷ്യസ് ഹൈസ്കൂൾ, എടത്വാ
2. ടി. എസ്. ഗോപിനാഥൻനായർ, ഹൈസ്കൂൾ, അമ്പലപ്പുഴ
പി. പൊന്നമ്മ, ഗവണ്മെൻറ് സെക്കണ്ടറി സ്കൂൾ, കലഞ്ഞൂർ
ഉപകരണസംഗീതം—ലയടൈപ്പ്
1. പി. വേണു, എസ്. ഡി. വി. ഹൈസ്കൂൾ, ആലപ്പുഴ
ടി. പി. ഇന്ദിര, ഗവണ്മെൻറ് ഹൈസ്കൂൾ, ചേന്നമംഗലം
2. എ. പരമേശ്വരൻ, എസ്. ആർ. വി. ഹൈസ്കൂൾ, എറണാകുളം
ടി. ആർ. രംഗവല്ലി, ഹൈസ്കൂൾ, കുത്താട്ടുകുളം
കഥകളി
1. എ. ജയശങ്കരൻ, ഹൈസ്കൂൾ, ഇരിങ്ങാലക്കുട
ദീപികാകൃഷ്ണൻ, സെന്റ് തെരിസാസ് ഹൈസ്കൂൾ, കണ്ണൂർ
2. ജി. ഗോപാലപിള്ള. ടി. ഇ. എം. ഹൈസ്കൂൾ, മൈലോട്
പി. കെ. ശോഭന, ഗവണ്മെൻറ് ഹൈസ്കൂൾ, മഞ്ചേരി
ഭരതനാട്യം
1. ആനന്ദശിവറാം, ഗവണ്മെൻറ് ഹൈസ്കൂൾ, വടക്കേ പറവൂർ
ടി. ആർ. രാധിക, എസ്. എസ്. പി. ബി. ഹൈസ്കൂൾ, കടയ്ക്കാവൂർ
2. എൻ. നീലാവതി, ഗവണ്മെൻറ് ഹൈസ്ക്കൂൾ, തൃശ്ശൂർ.
നാടൻനൃത്തം
1. ഗോദവർമ്മതമ്പുരാൻ, എം. ജി. എം. ഹൈസ്ക്കൂൾ, തിരുവല്ലാ
ശ്രീകുമാരി, ജി. എച്ച്. എസ്., മട്ടാഞ്ചേരി
2. സത്യശീലൻ, ഹൈസ്ക്കൂൾ, നെയ്യാററിൻകര
എം. രാധ, ഗവണ്മെൻറ് ഹൈസ്കൂൾ, ഇരിങ്ങാലക്കുട
കഥനം
1. തോമസ് ജോസഫ്, സെന്റ് തോമസ് ഹൈസ്കൂൾ, ചിങ്ങവനം
ടി. പി. ശാരദക്കുട്ടി, നടവരമ്പ് ഹൈസ്കൂൾ, ഇരിങ്ങാലക്കുട
2. കെ. പി. ചന്ദ്രമോഹൻ, പി. എം. ഗവണ്മെൻറ് ഹൈസ്കൂൾ, പാലക്കാട്
ടി. കെ. ശാന്തകുമാരി, ഗവണ്മെൻറ് ഹൈസ്കൂൾ, മൂവാററുപുഴ
പ്രസംഗം
1. കെ. വി. കുമാരൻ, ഗവണ്മെൻറ് ഹൈസ്കൂൾ, പയ്യന്നൂർ
പി. എസ്. ത്രിപുരസുന്ദരി, കുത്തുപറമ്പ് ഹൈസ്ക്കൂൾ, തലശ്ശേരി
2. പി. ഗോപിനാഥൻ, നേതാജി ഹൈസ്കൂൾ, പ്രമാടം, പത്തനംതിട്ട.
എം. സി. ലീലാമ്മ, സെ. ആൻറണീസ് ഹൈസ്ക്കൂൾ, പ്ലാശ്ശനാൽ.
മോണോ ആക്ട്
1. സതീശകുമാരൻ, ഗവണ്മെൻറ് ഹൈസ്ക്കൂൾ, അട്ടൂർ
എം. കെ. കല്യാണിക്കുട്ടി, അച്ചുതൻ ഗേൾസ് ഹൈസ്ക്കൂൾ, ചാലപ്പുറം
2. എം. സി. ബാബു, എൻ. എസ്. എസ്. ഹൈസ്ക്കൂൾ, പാൽക്കുളങ്ങര
ലക്ഷ്മിമേനോൻ, കോട്ടൺഹിൽ ഹൈസ്ക്കൂൾ, തിരുവനന്തപുരം
ചിത്രരചന—പെൻസിൽ
1. എൻ. മണിദാസ്, സെ. ജോസഫ്സ് ഹൈസ്ക്കൂൾ, തലശ്ശേരി
പി. കെ. സാറാമ്മ, അച്ചുതൻ ഗേൾസ് ഹൈസ്ക്കൂൾ, ചാലപ്പുറം
2. സി. കെ. കുട്ടപ്പൻ, എൻ. എം. ഹൈസ്ക്കൂൾ, കുമ്പനാട്
ജാമ ഗൊൺസാൽവസ്, സേക്രട്ട് ഹാർട്ട് ഹൈസ്ക്കൂൾ, തലശ്ശേരി
ചിത്രരചന—വാട്ടർകളർ
1. ടി. കെ. മുരളീമോഹൻ, ഹൈസ്ക്കൂൾ, നെടുമങ്ങാട്
ജാമ ഗൊൺസാൽവസ്, സേക്രട്ട് ഹാർട്ട് ഹൈസ്ക്കൂൾ, തലശ്ശേരി
2. ടി. എസ്. ബാലകൃഷ്ണൻ, വി. ഹൈസ്ക്കൂൾ, തൃശ്ശൂർ
പി. കെ. ജയറാണി, എച്ച്. ഇ. എം. ഹൈസ്ക്കൂൾ, മട്ടാഞ്ചേരി

**വൃന്ദവൃത്തം**
1. ചൊവ്വ ഹൈസ്ക്കൂൾ, ചൊവ്വ, തലശ്ശേരി; കുടാളി ഹൈസ്ക്കൂൾ, കുടാളി, തലശ്ശേരി
2. എൻ എസ്. എസ്. ഹൈസ്കൂൾ, പാൽക്കുളങ്ങര.
ഗവ. ഗേൾസ് ഹൈസ്കൂൾ, തിരൂർ, മലപ്പുറം
**ടാബ്ളോ**
1. എൻ. എസ്. ഹൈസ്കൂൾ, കോട്ടയം
എൻ. എസ്. ഹൈസ്കൂൾ, കോട്ടയം
2. മഹമ്മദൻ ഹൈസ്കൂൾ, ആലപ്പുഴ
ഗവ. ഹൈസ്കൂൾ, കണ്ണൂർ, തലശ്ശേരി
**നിഴൽനാടകം**
1. ഗവ. ഹൈസ്കൂൾ, കൊയ്ലാണ്ടി, കോഴിക്കോട്
എസ്. വി. ജി. വി. ഹൈസ്കൂൾ, കിടങ്ങന്നൂർ, തിരുവല്ല
2. കുത്താട്ടുകുളം ഹൈസ്കൂൾ, മൂവാററുപുഴ
സേലം ഹൈസ്കൂൾ, വെങ്ങോല, മൂവാററുപുഴ
**ദേശീയഗാനമത്സരം**
1. തിരുവനന്തപുരം ജില്ല
2. കോഴിക്കോട് ജില്ല

# 1961

## കോട്ടൺ ഹിൽ ഹൈസ്ക്കൂൾ, തിരുവനന്തപുരം

**ജനുവരി 24, 25, 26**

ഒന്നാം സ്ഥാനം:
തിരുവനന്തപുരം ജില്ല

**ശാസ്ത്രീയസംഗീതം**
ടി. ആർ ചന്ദ്രശേഖരൻനായർ, ഗവ ണ്മെൻറ് ഹൈസ്കൂൾ, കലഞ്ഞൂർ
കെ. വസന്ത, ജി. എച്ച്. എസ്., തൃപ്പൂണിത്തുറ
**ലളിതസംഗീതം**
കുമാർ ദാസ്, ടി. ഡി. എച്ച്. എസ്., കൊച്ചി
സുശീലാദേവി, ജി. എച്ച്. എസ്., കോട്ടൺ ഹിൽ, തിരുവനന്തപുരം
**ബുൾബുൾ**
ടി. പി. ശിവാനന്ദൻ, കണിച്ചുകുളങ്ങര
ഗിരിജാമോഹൻ, ജി. എച്ച്. എസ്, കോട്ടൺഹിൽ
**ഹർമ്മോണിയം**
കെ. എസ്. ഗോപാലകൃഷ്ണൻ, എച്ച്. എസ്., കോട്ടയ്ക്കകം
കെ. കമലമ്മ, ഗവ. എച്ച്. എസ്., പത്തനംതിട്ട
**ലയസംഗീതം**
ശ്രീനി വാസരാഘവൻ, എസ്.ഡി. വി. എച്ച്. എസ്., ആലപ്പുഴ
ടി. പി. ഇന്ദിര, എച്ച്. എസ്., ചേന്നമംഗലം
**കഥകളി**
എസ്. കെ. സതീശ്ചന്ദ്രൻ, എൻ. എസ്. എസ്. എച്ച്. എസ്. പാൽക്കുളങ്ങര
വി. ലക്ഷ്മിക്കുട്ടി, ജി. എസ്. പി. ബി. എസ്., ഒററപ്പാലം
**ഭരതനാട്യം**
എ. പി. സുന്ദര, ബി. ഇ. എം. എച്ച്. എസ്., പാലക്കാട്
**നാടൻനൃത്തം**
പി. കെ. ശോഭന, ഗവ. എച്ച്. എസ്., മഞ്ചേരി
**പ്രസംഗം**
സി. കെ. കോശി, മോഡൽസ്കൂൾ, തിരുവനന്തപുരം
രാജമ്മ ജോസഫ്
**മത്സരശ്ലോകം**
ബി. വിജയകുമാരൻ, മോഡൽ സ്കൂൾ, തിരുവനന്തപുരം
സുശീലാദേവി, കോട്ടൺഹിൽ തിരുവനന്തപുരം
**ഏകാങ്കം**
മോഡൽസ്കൂൾ, തിരുവനന്തപുരം
എം. ററി. ജി. എച്ച്. എസ്., ആനപ്രാംപാൽ
**പെൻസിൽ ഡ്രോയിംഗ്**
ശിവരാജനാചാരി, എച്ച്. എസ്., നെടുമങ്ങാട്.
ലിലി പീററർ, ഫാത്തിമാ ജി. എച്ച്. എസ്., ഫോർട്ട് കൊച്ചിൻ
**ഡ്രോയിംഗ്–വാട്ടർകളർ**
ടി. എൽ. ജോൺ, എസ്. എച്ച്. എസ്., കൊല്ലം
കെ. പി. സുജാത, ഗവ. എച്ച്. എസ്., കണ്ണൂർ
**സംഗീതക്കച്ചേരി**
സെൻറ് ആൻറണീസ് എച്ച്. എസ്., മുത്തോലി
ഗവ. എച്ച്. എസ്. കണ്ണൂർ
**നൃത്തം**
നാഷണൽ എച്ച്. എസ്., ഇരിങ്ങാലക്കുട
ജി എച്ച്. എസ്., ഇരിങ്ങാലക്കുട
**ടാബ്ളോ**
സെൻറ് ആൻറണീസ് ഹൈസ്കൂൾ, എറണാകുളം
അഴീക്കോട് സെക്കണ്ടറിസ്കൂൾ
**ഷാഡോ പ്ലേ**
കൊല്ലങ്കോട്ട് എച്ച്. എസ്., പാലക്കാട്
രാജാസ് സെക്കണ്ടറിസ്കൂൾ, ചിററൂൽ
**ദേശീയഗാനം**
ഇരിങ്ങാലക്കുട ഡിസ്ട്രിക്റ്റ്

# 1962

## എൻ. എസ്. എസ്. ഹൈസ്ക്കൂൾ, ചങ്ങനാശേരി

**ജനുവരി 24, 25, 26**

ഒന്നാം സ്ഥാനം:
ആലപ്പുഴജില്ല

**ഭരതനാട്യം**
സുഗന്ധവല്ലീഭായി, ടി. ഡി. എച്ച്. എസ്., തുറവൂർ
**സമൂഹനൃത്തം**
കെ. മഞ്ജു, കോട്ടൺഹിൽ എച്ച്. എസ്., തിരുവനന്തപുരം
എം. എ. അമേൻ & പാട്ടി, മുഹമ്മദൻ എച്ച്. എസ്., ആലപ്പുഴ
**കഥകളി**
ഗീതാ തര്യൻ, ഗവ. എച്ച്. എസ്., കൊല്ലം
കെ. ചന്ദ്രൻ, ഗാന്ധിസേവാ ബി., എസ്., പേരൂർ
**ലഘുസംഗീതം**
ആർ. പുരുഷോത്തമൻ, പട്ടണക്കാട്ട് എസ്. ഡി. വി. എച്ച്. എസ്.
ടി. കെ. ഗീത, വിവേകോദയം ജി. എച്ച്. എസ്. തൃശ്ശൂർ
**ശാസ്ത്രീയസംഗീതം**
കെ. പി. സരസ്വതി, എച്ച്. എസ്., ഇരിങ്ങാലക്കുട
രാമകൃഷ്ണൻ ആശാരി, എസ്. എൻ. വി., തിരുവല്ലാ

**വാദ്യസംഗീതം–സ്ട്രിംഗ്**
എസ്. വത്സല, കോട്ടൺ ഹിൽ, തിരുവനന്തപുരം
സത്യാനന്ദൻ, വയലാർ.
**വാദ്യസംഗീതം–ലയം**
ടി. എച്ച്. രംഗവല്ലിയമ്മ,
**കൂത്താട്ടുകുളം**
കെ. എൻ. രാജഗോപാലൻ, ചങ്ങനാശ്ശേരി
**വാദ്യസംഗീതം–വിൻഡ്**
കെ. എസ്. ഗോപാലകൃഷ്ണൻ, ഫോർട്ട്, തിരുവനന്തപുരം
**ഡ്രോയിംഗ്**
ലിസിയമ്മ ജോർജ്ജ്, സെൻറ് തോമസ് ഹൈസ്കൂൾ, ചെങ്ങന്നൂർ
കെ. ഉമ്മർ, സാമൂതിരി ഹൈസ്കൂൾ, കോഴിക്കോട്
**പെയിൻറിംഗ്**
ഗോപാലൻ, ജി. എസ്. എസ്., പയ്യോളി
പി. ഐ. രാധ, കോഴിക്കോട്
**ഗാനമേള**
അപ്പുക്കുട്ടൻ & പാർട്ടി, ചങ്ങനാശ്ശേരി
**നാടകം**
കെ ഐ മോഹനൻ & പാർട്ടി, ഇരിങ്ങാലക്കുട
ആർ. രാധമ്മ & പാർട്ടി, കൊട്ടാരക്കര
**കഥനം**
പി. സുശീല, കോട്ടൺഹിൽ, തിരുവനന്തപുരം
കെ. ജനാർദ്ദനൻ, എം. ററി. എച്ച്. എസ്., വെണ്മണി
**പ്രസംഗം**
ഗ്രേസി തോമസ്, സെൻറ് ആൻസ് ജി. എച്ച്. എസ്, കോട്ടയം
ഇ. ററി. മുഹമ്മദ് ബഷീർ, വി. എസ്. എസ്., ചാലിയാർ, മലപ്പുറം
**ദേശീയഗാനം**
ആലപ്പുഴ ജില്ല

# 1964

## എസ്. സി. എസ്. ഹൈസ്ക്കൂൾ, തിരുവല്ലാ

**ജനുവരി 23, 24, 25**

ഒന്നാംസ്ഥാനം:
ആലപ്പുഴ ജില്ല
**നാടകം**
മോഡൽ എച്ച്. എസ്., തിരുവനന്തപുരം
**ഷാഡോ പ്ലേ**
എൻ. എസ്. എസ്. എച്ച്. എസ്., കാരാപ്പുഴ
**ഓട്ടൻതുള്ളൽ**
വി. എസ്. ജനാർദ്ദനൻ, കുറിച്ചിത്താനം, എച്ച്. എസ്.
സി. ശോഭന, ജി. എച്ച്. എസ്., ഷൊർണ്ണൂർ
**ഭരതനാട്യം**
സി. റ്റി. തങ്കക്കുട്ടി, ഇരിങ്ങാലക്കുട
**പ്രസംഗം**
ടി. വറുഗീസ്, കട്ടികാട്ട് ഹൈസ്കൂൾ
എൻ. ചന്ദ്രകല, തൃശ്ശൂർ
**പെൻസിൽ ഡ്രോയിംഗ്**
എം. ജി. സുബ്രഹ്മണ്യം, സെൻറ് ആൻറണീസ് എച്ച്. എസ്., പുതുക്കാട്
ജെ. അന്നക്കുട്ടി, സെൻറ് മേരീസ് എച്ച്. എസ്., ചേർത്തല
**ഗാനമേള**
സെൻറ് അലോഷ്യസ് എച്ച്. എസ്., കൊല്ലം
**വാദ്യസംഗീതം–സ്ട്രിംഗ്**
വി. ശശിധരൻനായർ, സംസ്കൃത സ്കൂൾ, തിരുവനന്തപുരം
കെ. എൻ. ലളിതാഭായി, എഫ്. ജി. എച്ച്. എസ്., കൊല്ലം
**വാദ്യസംഗീതം–വിൻഡ്**
കെ.എസ്. ഗോപാലകൃഷ്ണൻ, ഫോർട്ട് ഹൈസ്കൂൾ, തിരുവനന്തപുരം
വൃന്ദാദേവി, ഗവണ്മെൻറ് ജി. എച്ച്. എസ്., ചേർത്തല
**വാദ്യസംഗീതം–ലയം**
സി. നരേന്ദ്രൻ, കുന്നംകുളം
എം. അരുന്ധതി, ജി. എച്ച്. എസ്., തൃപ്പൂണിത്തുറ
**ലളിതസംഗീതം**
പി. ഉണ്ണികൃഷ്ണൻ, വിവേകോദയം ഹൈസ്കൂൾ, തൃശ്ശൂർ
ശ്രീലത, ബി. എച്ച്. എസ്., ഹരിപ്പാട്
**ശാസ്ത്രീയസംഗീതം**
വെങ്കിടേശ്വരൻ, എസ്. ഡി. വി. എച്ച്. എസ്., ആലപ്പുഴ
കെ. വസന്ത, ജി. എച്ച്. എസ്., തൃപ്പൂണിത്തുറ

# 1965

## ഹൈസ്ക്കൂൾ ഷൊർണ്ണൂർ

**ജനുവരി 24, 25, 26**

**ഡ്രോയിംഗ്**
എം. ജി. സുബ്രഹ്മണ്യം, ഇരിങ്ങാലക്കുട
പ്രമീളാ നമ്പ്യാർ, കോഴിക്കോട്
**പെയിൻറിംഗ്**
പി. രാഘവൻ, എറണാകുളം
അംബുജാക്ഷി, തലശ്ശേരി
**ക്ലാസ്സിക്കൽ ഡാൻസ്**
പി. വെങ്കിടേശൻ, ആലപ്പുഴ
**ലളിതസംഗീതം**
എം. കണ്ണൻ, പാലക്കാട്
കെ. ലക്ഷ്മി, പാലക്കാട്
**വാദ്യസംഗീതം–സ്ട്രിംഗ്**
ശിവദാസൻപിള്ള, മാവേലിക്കര
കെ. എൻ. ലളിതാഭായി, കൊല്ലം
**വാദ്യസംഗീതം-വിൻഡ്**
എൻ. എസ്. മണി, ആലപ്പുഴ
പി. വൃന്ദാദേവി, ആലപ്പുഴ
**വാദ്യസംഗീതം–ലയം**
ശ്രീകുമാർ വർമ്മ, ആലപ്പുഴ
എൻ. രാധാമണി, കൊല്ലം
**കഥകളി**
എസ്. രാജേന്ദ്രൻ, കൊല്ലം
എസ്. ശശികല, കൊല്ലം
**ഓട്ടൻതുള്ളൽ**
അശോക് വർമ്മ, തലശ്ശേരി
പി. രാധ, തൃശ്ശൂർ
**പ്രസംഗം**
ഇ. കെ. ജലീൽ, മലപ്പുറം
മേരി വില്യംസ്, ഇരിങ്ങാലക്കുട
**കഥനം**
കെ. എസ്. സുകുമാരൻ, ആലപ്പുഴ
എം. രമാദേവി, തൃശ്ശൂർ
**ഭരതനാട്യം**
ഉഷാദിവാകർ, എറണാകുളം
**നാടോടിനൃത്തം**
സി. രതീദേവി, തൃശ്ശൂർ
**സമൂഹഗാനം**
കൊല്ലം ജില്ല
**സമൂഹനൃത്തം**
ഇരിങ്ങാലക്കുട ജില്ല
**നാടകം**
തിരുവല്ലാ ജില്ല
**ദേശീയഗാനം**
കോട്ടയംജില്ല

# 1968

## മോഡൽ ഗേൾസ് ഹൈസ്ക്കൾ, തൃശ്ശൂർ

### ജനുവരി 24, 25, 26

**ഡ്രോയിംഗ്**
1 ദാസൻ ആശാരി, ജി. എച്ച്. എസ്., ആലപ്പുഴ
2 കുട്ടപ്പൻ,എം. എൻ., എൻ.എസ്. എസ്. എച്ച്. എസ്., കവിയൂർ

**പെയിൻറിംഗ്**
1 സുഭാഷിണി പി., ജി. എച്ച്. എസ്., കോഴിക്കോട്ട്
സുധാകരൻ എൻ., ജി. വി. എച്ച്. എസ്., കുവപ്പടി
2 പ്രേമചന്ദ്രൻ കെ. എ., സെൻറ് തോമസ്, എച്ച്. എസ്., എങ്ങാടിയൂർ

**ശാസ്ത്രീയസംഗീതം**
1 രാധി എ., ഗവ. ഹൈസ്ക്കൂം, ചേന്നമംഗലം
ശിവാജി എസ്., ഹൈസ്ക്കൂം, മംഗാട്ട്
2 ഹേമവതി കെ. കെ , മോയൻ ജി. എച്ച്. എസ്., പാലക്കാട്ട്
വെങ്കിടകൃഷ്ണൻ പി. ബി., ഹൈസ്ക്കൂം, ഷൊർണ്ണൂർ

**ലളിതസംഗീതം**
1 ശോഭനകമാരി ആർ., ബി.എൻ. വി. ഹൈസ്ക്കൂം, തിരുവല്ലം
പുരുഷോത്തമൻ, ഗവ.ഹൈസ്ക്കൂം, ചേർത്തല
2 പ്രസന്ന എസ്. എം., ജി.എച്ച്. എസ്., എടപ്പാൾ
രവീന്ദ്രൻ വി. വി., രാമവിലാസം ഹൈസ്ക്കൂം, ചൊക്ലി

**വാദ്യസംഗീതം–സ്ട്രിംഗ്**
1 റാണി അംബികാദേവി, ഗവ: ഹൈസ്ക്കൂം, മാവേലിക്കര
ഗോപി എസ്., എം.ടി.എസ്. ഹൈസ്ക്കൂം, കോട്ടയം
2. ലളിത ടി. എച്ച്., പി. ജി. ഹൈസ്ക്കൂം, തൃപ്പൂണിത്തുറ
ജോബ് കരുവിള, ജി. എച്ച്. എസ്., കാഞ്ഞിരപ്പള്ളി

**വാദ്യസംഗീതം–വിൻഡ്**
1. ലളിതാബായ്, ഹൈസ്ക്കൂം, കണ്ടമംഗലം

**വാദ്യസംഗീതം–ലയം**
1. ശ്രീകമാരവർമ്മ, ഗവ. ഹൈസ്ക്കൂം, ചേർത്തല
2. ഗോപാലകൃഷ്ണൻ കെ., ഹൈസ്ക്കൂം, കഴിമത്തിക്കാട്ട്

**ഭരതനാട്യം**
1. ശശി ജി., പ്രോവിഡൻസ് ഹൈസ്ക്കൂം, കോഴിക്കോട്ട്
2. ശാന്തിദേവി എസ്., എഫ്. എ. സി. ററി. ഹൈസ്ക്കൂം, ആലുവാ

**നാടോടിനൃത്തം**
1. രാജേശ്വരി പി , മൗണ്ട് കാർമ്മൽ ഹൈസ്ക്കൂം, കോട്ടയം
2. ചന്ദ്രിക കെ., എൽ. എസ്. എൻ. സി. ഹൈസ്ക്കൂം, ഒററപ്പാലം

**കഥകളി**
1. വസന്തകമാരി എം., ജി. എച്ച്. എസ്. ഇരിങ്ങാലക്കട
ശശിധരൻ എ., ആർ. എച്ച്. എസ്. കൊല്ലങ്കോട്ട്
2. രാധാലക്ഷ്മി വി. ജി., ജി. എം. എച്ച്. എസ്. നിലമ്പൂർ
മോഹനൻ എൻ., എൻ. എസ്. എസ്. ഹൈസ്ക്കൂം, കാരാപ്പുഴ

**ശാസ്ത്രീയനൃത്തം**
1. ബാല പി., ജി. എച്ച്. എസ്, മഞ്ചേരി
കൃഷ്ണകമാർ സി., മോഡൽ ഹൈസ്ക്കൂം, തിരുവനന്തപുരം
2. ശ്രീറാം ജി., എസ്. വി. എച്ച്. എസ്. കായംകളം

**ഓട്ടൻതുള്ളൽ**
1. മാലിനി കെ. മേനോൻ, സെൻറ് ത്രേസ്യാസ് ഹൈസ്ക്കൂം, ഷൊർണ്ണൂർ
ജനാർദ്ദനൻ വി. എസ്., എച്ച്. എസ്., കറിച്ചിത്താനം
2. പത്മലക്ഷ്മി കെ., സെൻറ് ജോസഫ്സ് ഹൈസ്ക്കൂം, തൃശ്ശൂർ
ഗോപാലകൃഷ്ണൻ കെ. എസ്., ഹൈസ്ക്കൂം, മുണ്ടൂർ

**പ്രസംഗം**
1. തങ്കമ്മജോസ്, എം. റ്റി. എസ്. ഹൈസ്ക്കൂം, കോട്ടയം
മാത്യു പി. വി., എസ്. എം. എസ്. ജെ. എച്ച്. എസ്., തൈക്കാട്ടുശ്ശേരി
2. ലത പി., ബി. ഇ. എം. ഹൈസ്ക്കൂം, പാലക്കാട്ട്
അശോക്കമാർ കെ., ബി. എം. ഹൈസ്ക്കൂം, കാസർകോട്ട്

**പദ്യപാരായണം**
1. സുമതി എൻ. വി., സെൻറ് ആൻറണീസ് ഹൈസ്ക്കൂം, മൂക്കനൊട്ട്
രാമകൃഷ്ണപിള്ള ആർ., ഹൈസ്ക്കൂം, പുത്തൂർ
2. മോളി ജോർജ്ജ്, എസ്. എച്ച്. സി. ഹൈസ്ക്കൂം, തൃശ്ശൂർ
വെങ്കിടകൃഷ്ണൻ പി. ബി., ഹൈസ്ക്കൂം, ഷൊർണ്ണൂർ

**ഗാനമേള**
രത്നാബായ്, എസ്. ഡി.വി. ഹൈസ്ക്കൂം, ആലപ്പുഴ
ജയലക്ഷ്മി എസ്.
ഉഷ എൻ.
വസുന്ധര ബി.
ഷൈലജകമാരി ററി.

**സംഘനൃത്തം**
1. സുലോചന ഒ., ജി. എച്ച്. എസ്. കോഴിക്കോട്ട്
ഷൈമ എ.
സത്യഭാമ സി. എസ്.
വിശാലാക്ഷി കെ.
ജയലക്ഷ്മി വി.
ഹൈമവതി സി.
ഗ്രേസ് ഡി.
2. ഹരീഷ്കമാർ എസ്., എൻ. എസ്. എസ്. ഹൈസ്ക്കൂം, ശാസ്തമംഗലം
ശങ്കരൻകുട്ടി
കൃഷ്ണപിള്ള
ഗീതാദേവി എസ്. കെ.
ലീലാ എൽ.
ശ്രീലാ എൻ.
ഗീത ടി.

**ഏകാങ്കനാടകം**
1. രഘു പി. എസ്., എസ്.എൻ. ഹൈസ്ക്കൂം, കണിമംഗലം
കൊച്ചുമോൻ കെ. ഐ.
വത്സലൻ കെ. ജി.
സോമൻ വി. ഡി.
ശിവദാസൻ സി. ബി.
ബാബു എ. കെ.
നൂർദീൻ ആർ. എ.
2. കേശവൻ കെ. ജി., ഹൈസ്ക്കൂം, ഇടപ്പള്ളി
രാധാകൃഷ്ണൻ കെ. ജി.
ഫ്രാൻസിസ് സി. ജി.
ചാക്കോ ടി. വി.
സുകേശൻ പി. ആർ.
ആൻറണി വി. സി.

**ദേശീയഗാനം**
1.ഇരിങ്ങാലക്കട വിദ്യാഭ്യാസജില്ല
2. ആററിങ്ങൽ വിദ്യാഭ്യാസജില്ല

ഒന്നാംസ്ഥാനം:
ആലപ്പുഴ വിദ്യാഭ്യാസജില്ല
രണ്ടാംസ്ഥാനം:
കോട്ടയം വിദ്യാഭ്യാസജില്ല
മൂന്നാംസ്ഥാനം: ഇരിങ്ങാലക്കട വിദ്യാഭ്യാസജില്ല

പതിനൊന്നാമതു സംസ്ഥാന യുവജനോത്സവത്തിലേക്കുള്ള തിരഞ്ഞെടുപ്പ നടത്താൻ കേരളത്തിലെ ഇരുപത്തിനാലു വിദ്യാഭ്യാസജില്ലകളിൽ നടന്ന ജില്ലാകലോത്സവങ്ങളുടെ അവലോകനമാണ് ഈ ഖണ്ഡത്തിലുള്ളത്. പാലക്കാട്, മലപ്പുറം എന്നീ ജില്ലകളിൽനിന്നു റിപ്പോർട്ടു കിട്ടിയിട്ടില്ല

# ജില്ലാകലോത്സവങ്ങൾ



പ്രേമാചന്ദ്രൻ

# ആലപ്പുഴ

ഈ കൊല്ലത്തെ ജില്ലായുവജനകലോത്സവം 1968 ഡിസംബർ 30, 31 തീയതികളിൽ ചേർത്തല ഗവണ്മെൻറ് ബോയിസ് ഹൈസ്കൂളിൽവച്ച് അത്ഭുതപൂർവ്വം ഭംഗിയായി നടത്തപ്പെട്ടു. ജില്ലയൊട്ടാകെയുള്ള 63 സ്ക്കൂളുകളിൽനിന്നുമായി 500–ഓളം വിദ്യാർത്ഥിനീവിദ്യാർത്ഥികളെ ഈ കലോത്സവത്തിൽ പങ്കെടുപ്പിക്കുവാൻകഴിഞ്ഞു എന്നതുതന്നെ ഒരു വമ്പിച്ച നേട്ടമാണ്.

ഡിസംബർ 30–ാംതീയതി വൈകിട്ട് 5മണിക്ക് ആലപ്പുഴ ജില്ലാ വിദ്യാഭ്യാസആഫീസർ ശ്രീമതി മേരി സക്കറിയാ യുവജനോത്സവപതാക ഉയർത്തിയതിനെ തുടൎന്നു നടന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ വർണ്ണശബളമായ മാർച്ച്പാസ്റ്റ്, പരിപാടികളുടെ നാന്ദി കുറിച്ചു. അറത്തുങ്കൽ സെൻറ് ഫ്രാൻസിസ് അസീസി ഹൈസ്കൂളിലെ വിദ്യാർത്ഥികളുടെ ബാൻഡ് മാർച്ച് പാസ്റ്റിനു മേളക്കൊഴുപ്പേകി. ചേർത്തല ബോയ്സ് ഹൈസ്കൂം അദ്ധ്യാപകൻ ശ്രീ കെ. ചന്ദ്രശേഖരൻെറ വിദഗ്ധനേതൃത്വത്തിൽ ഇരുനിലയിൽകെട്ടിയുണ്ടാക്കി കൊടിതോരണങ്ങളാലും ആലക്തികദീപങ്ങളാലും സമാലംകൃതമാക്കപ്പെട്ട പന്തലും മനോഹരങ്ങളായ കമാനങ്ങളും ആധുനികരംഗസജ്ജീകരണങ്ങളോടുകൂടിയ സ്റ്റേജും ഉള്ള ആഡിറേറാറിയത്തിൽ കൂടിയ നിറഞ്ഞ സദസ്സിൽവച്ച് ആലപ്പുഴ ജില്ലാകളക്ടർ ശ്രീ ആർ. നാരായണൻ പരിപാടികൾ ഉദ്ഘാടനംചെയ്തു. ഉദ്ഘാടനസമ്മേളനത്തിൽ ജില്ലാ വിദ്യാഭ്യാസ ഓഫീസർ അദ്ധ്യക്ഷതവഹിച്ചു. ചേർത്തല ബോയ്സ് ഹൈസ്കൂം ഹെഡ്മാസ്റ്റർ ശ്രീ വി. ററി. ജോസഫ് നടത്തിയ സ്വാഗതപ്രസംഗത്തിനുശേഷം ജില്ലാകലക്ടർ നടത്തിയ ഉദ്ഘാടനപ്രസംഗത്തിൽ കൊച്ചുകുട്ടികളിൽ അന്തർലീനമായിക്കിടക്കുന്ന കലാവാസനയെ തട്ടിയുണർത്തി പരിപുഷ്ടമാക്കുന്നതിനു് ഇത്തരം കലോത്സവങ്ങൾ സംഘടിപ്പിക്കേണ്ടതിൻെറ ആവശ്യം ഊന്നി പ്രകടിപ്പിക്കുകയുണ്ടായി.

കൃത്യം 6.30–നുതന്നെ കലാപരിപാടികൾ ആരംഭിക്കുകയുണ്ടായി. ഒന്നാംദിവസം നാടകങ്ങളാണ് അവതരിപ്പിക്കപ്പെട്ടതു്. ആകെ 26 നാടകങ്ങൾ അവതരിപ്പിക്കപ്പെടുകയു ണ്ടായി. മുൻകൊല്ലങ്ങളെ അപേക്ഷിച്ച് ഇപ്രാശ്യം അവതരിപ്പിക്കപ്പെട്ട നാടകങ്ങൾ എല്ലാംതന്നെ അവതരണഭംഗിയുള്ളവയും ഉയൎന്ന നിലവാരം പുലർത്തുന്നവയുമായിരുന്നു. ആലപ്പുഴ എസ്. ഡി. വി. ബോയ്സ് ഹൈസ്കൂം വിദ്യാർത്ഥികൾ അവതരിപ്പിച്ച നാടകത്തിനാണ് ഒന്നാംസമ്മാനം ലഭിച്ചതു്.

31–12–1968 രാവിലെ പ്രഭാതഭക്ഷണത്തിനുശേഷം ഒൻപതുമണിക്കു പരിപാടികൾ വീണ്ടും ആരംഭിച്ചു. മൂന്നു വേദികളിലായിട്ടാണ് പരിപാടികൾ നിർവ്വഹിക്കപ്പെട്ടതു്. ശാസ്ത്രീയസംഗീതം, ലഘുസംഗീതം, സമൂഹഗാനം, ഓട്ടൻതുള്ളൽ, ഭരതനാട്യം, നാടോടിനൃത്തം, കഥകളി, ശാസ്ത്രീയനൃത്തം, സംഘനൃത്തം എന്നിവ ആഡിറേറാറിയത്തിലും, വാദ്യസംഗീതം, പ്രസംഗമത്സരം, പദ്യപാരായണം എന്നിവ എൻ. സി. സി. ഹാളിലും, ചിത്രരചന എൻജിനീയറിംഗ്ഹാളിലുംവച്ചു നടത്തപ്പെ



ട്ടു. മിക്കവാറും എല്ലാ പരിപാടികളും നല്ല നിലവാരം പുലർത്തിയിരുന്നു. വളരെയധികം വിദ്യാർത്ഥികൾ പങ്കെടുത്തതു് ലഘുസംഗീതം, സമൂഹഗാനം, നാടോടിനൃത്തം, സംഘനൃത്തം, വാദ്യസംഗീതം, പ്രസംഗമത്സരം, ചിത്രരചന ഇവയ്ക്കായിരുന്നു. ശാസ്ത്രീയസംഗീതം, ഭരതനാട്യം, കഥകളി എന്നിവയിൽ പങ്കെടുത്തവരുടെ എണ്ണം താരതമ്യേന കുറവാണെങ്കിലും നിരാശാജനകമല്ലാ എന്നുമാത്രമല്ല അവതരിപ്പിക്കപ്പെട്ടവ നല്ല നിലവാരം പുലർത്തിയിരുന്നു എന്നുള്ളതും ചാരിതാർത്ഥ്യജനകമാണു്. നിറഞ്ഞ സദസ്സിൽ പ്രദർശിപ്പിക്കപ്പെട്ട എല്ലാ പരിപാടികൾക്കും സദസ്യരുടെ മുക്തകണ്ഠമായ പ്രശംസ ലഭിക്കുകയുണ്ടായി. ലഘുസംഗീതത്തിൽ ഒന്നാംസമ്മാനം നേടിയ ലിയോ തർട്ടീന്ത് ഹൈസ്കൂളിലെ മുഹമ്മദ്ബഷീർ ഒരു നല്ല വാഗ്ദാനമാണു്. എസ്. ഡി. വി. ഗേൾസ് ഹൈസ്കൂൾ വിദ്യാർത്ഥിനികളുടെ സംഘനൃത്തം, ആലപ്പുഴ മുഹമ്മദൻ ഹൈസ്കൂൾ വിദ്യാർത്ഥികളുടെ ഗാനമേള, ആലപ്പുഴ ഗേൾസ് ഹൈസ്കൂളിലെ പ്രേമാചന്ദ്രന്റെ നാടോടിനൃത്തം, കുഞ്ഞുമോളുടെ കഥകളി, ആലപ്പുഴ ടി. ഡി ഹൈസ്കൂളിലെ ആശയുടെ ഭരതനാട്യം, ആശയുടേയും കലവൂർ ഹൈസ്കൂളിലെ ദിലീപ് സിങ്ങിന്റെയും ക്ലാസ്സിക്കൽ നൃത്തം, ചേർത്തല ബോയ്സ് ഹൈസ്കൂളിലെ ശ്രീകുമാരവർമ്മ എന്ന ചെറുബാലന്റെ മൃദംഗവായന, ചേർത്തല സെൻറ് മേരീസ് ഹൈസ്കൂളിലെ സുലേഖാറാണി എന്ന ബാലികയുടെ വയലിൻവായന, കണ്ടമംഗലം ഹൈസ്കൂളിലെ ലളിതാബായിയുടെ പുല്ലാംകുഴൽവായന, കാർത്തികപ്പള്ളി സെൻറ് തോമസ് ഹൈസ്കൂളിലെ പങ്കജാക്ഷിയുടെ ലളിതസംഗീതം, തൈക്കാട്ടുശ്ശേരി ഹൈസ്കൂളിലെ പി. വി. മാത്യു, കൈനകരി ഹോളി ഫാമിലി ഗേൾസ് ഹൈസ്കൂളിലെ സൗമിക്കുട്ടി മാത്യു എന്നിവരുടെ പ്രഭാഷണം, കണിച്ചുകുളങ്ങര ഹൈസ്കൂളിലെ പി. പി. പുരുഷൻ, ചേർത്തല ഗേൾസ് ഹൈസ്കൂളിലെ കെ. ജെ. കൊച്ചുത്രേസ്യാമ്മ എന്നിവരുടെ പദ്യപാരായണം, വട്ടാൽ സെൻറ് മേരീസ് ഹൈസ്കൂളിലെ സോമനാഥൻ, ആലപ്പുഴ എസ്. ഡി. വി. ഗേൾസ് ഹൈസ്കൂളിലെ



ഉത്സവത്തിനു് ഊണും വേണം

വിശാലാക്ഷിയമ്മാൾ, മുതുകുളം ഹൈസ്കൂളിലെ വാസുദേവൻ ആചാരി എന്നിവരുടെ ചിത്രരചന, ഇവ പരിപാടികളിലെ പ്രത്യേകം എടുത്തുപറയത്തക്ക ഇനങ്ങളാണു്. മത്സരങ്ങൾ ജഡ്ജ് ചെയ്യുന്നതിനു് പ്രഗത്ഭമതികളെത്തന്നെ ലഭിച്ചിരുന്നു.

പരിപാടികളുടെ വിജയകരമായ പരിസമാപ്തിക്കു് ഏററവും പ്രധാനമായ പങ്കു വഹിച്ചതു് വിവിധകമ്മിററികളുടെ സ്തുത്യർഹമായ സേവനമാണു്.

അവസാനമായി ഒരു കാര്യം പ്രത്യേകമായി എടുത്തുപറയാതെ ഈ ലേഖനം അവസാനിപ്പിക്കുന്നതു് ഉചിതമായിരിക്കുമെന്നു തോന്നുന്നില്ല. വിദ്യാലയങ്ങളിൽനിന്നും കിട്ടുമായിരുന്ന രജിസ്ട്രേഷൻ ഫീസ് ഇനത്തിലുള്ള സഹായധനം ഈ കൊല്ലം നിറുത്തൽചെയ്തതു് ഈ കലോൽസവം സംഘടിപ്പിച്ചവരെ സാമ്പത്തികമായി വളരെയധികം ഞെരുക്കുകയുണ്ടായി. ഡി. ഇ. ഒ. ശ്രീമതി മേരി സക്കറിയായുടെ ചുറുചുറുക്കും ആത്മാർത്ഥതയും നിറഞ്ഞ സഹകരണവും നിർദ്ദേശങ്ങളും ജനറൽ കൺവീനർ ശ്രീ നാരായണക്കമ്മത്തി, മുൻ എം. പി. ശ്രീ ജോസഫ് മാത്തൻ, റിട്ടയാഡ് ഡി. ഇ. ഒ. ശ്രീ ദാമോദരപ്രഭു എന്നിവരുമൊത്തുള്ള അക്ഷീണമായ പ്രവർത്തനങ്ങൾകൊണ്ടു് ആ ബുദ്ധിമുട്ടു് ഒരുവിധം തരണം ചെയ്യാൻ സാധിച്ചു.

31–12–1968 രാത്രി 12.30–നു് പരിപാടികൾ അവസാനിച്ചു. റിട്ടയാർഡ് ഡി. ഇ. ഒ. ശ്രീ ദാമോദരപ്രഭു അവർകൾ നടത്തിയ സമ്മാനദാനചടങ്ങിനുശേഷം ദേശീയഗാനാലാപത്തോടുകൂടി ഇക്കൊല്ലത്തെ ജില്ലാ യുവജനകലോത്സവം ഒരു വൻവിജയമായി പര്യവസാനിക്കുകയുണ്ടായി. ഈ കലോത്സവത്തിന്റെ വിജയകരമായ നടത്തിപ്പിനുവേണ്ടി ഉള്ളഴിഞ്ഞു സഹായിച്ച നാട്ടുകാർക്കും സ്കൂൾ മാനേജരന്മാർക്കും, ഹെഡ്മാസ്റ്ററന്മാർക്കും അദ്ധ്യാപകസുഹൃത്തുക്കൾക്കും, ആദ്യന്തം വളരെ അച്ചടക്കത്തോടുകൂടി ഈ പരിപാടികളിൽ സഹകരിച്ച നാട്ടുകാർക്കും കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

# ആലുവാ

ആലുവാ ജില്ലാ യുവജനോത്സവം 1968 ഡിസംബർ 22, 23 തീയതികളിൽ കുവപ്പടി ഗണപതിവിലാസം ഹൈസ്കൂളിൽവച്ചു് ആഘോഷിച്ചു. 45 സ്കൂളുകളിലെ 320 വിദ്യാർത്ഥികൾ ഇതിൽ പങ്കെടുത്തു. ജനപ്രതിനിധികളും ഹെഡ്മാസ്റ്ററന്മാരും ഉൾക്കൊള്ളുന്ന ഒരു ജനറൽ കമ്മിററി ആഘോഷങ്ങളുടെ മേൽനോട്ടം വഹിച്ചു. കമ്മിററിയുടെ കൺവീനർ പെരുമ്പാവൂർ മുനിസിപ്പൽ ചെയർമാൻ ശ്രീ എൻ. എസ്. മണിയും, ജോയിൻറ് കൺവീനറന്മാർ ശ്രീമാന്മാർ കെ. എൻ. ഹരിഹരഅയ്യർ, എൻ. പത്മനാഭഅയ്യർ എന്നിവരുമായിരുന്നു.



ശാന്താദേവി

22-ാംതീയതി 4.30-നു് ആരംഭിച്ച ഉൽഘാടനസമ്മേളനത്തിലെ മുഖ്യാതിഥി കേരള ഹൈക്കോടതി ജഡ്ജി ശ്രീ വി. ആർ. കൃഷ്ണയ്യർ ആയിരുന്നു. മത്സരത്തിൽ പങ്കെടുക്കുന്ന വിദ്യാർത്ഥികളുടെ മാർച്ച്പാസ്റ്റിനുശേഷം മുഖ്യാതിഥി പതാക ഉയർത്തി ഉൽഘാടനപ്രസംഗത്തിൽ, ശ്രീ കൃഷ്ണയ്യർ, ഈവിധ കലോത്സവങ്ങളുടെ ആവശ്യകതയെപ്പററി സംസാരിച്ചു. 22-ാംതീയതി രാത്രി നടന്ന നാടകമത്സരത്തിൽ 23 സ്കൂളുകൾ പങ്കെടുത്തു. മിക്കവയും പ്രതീക്ഷയ്ക്കൊത്ത നിലവാരത്തിലേക്കുയർന്നില്ല എന്നു പറയേണ്ടിയിരിക്കുന്നു.

രണ്ടാംദിവസത്തെ പരിപാടികൾ ഡ്രോയിങ്, പെയിൻറിംഗ് ഇവയോടുകൂടി ആരംഭിച്ചു. തുടർന്നു പ്രസംഗം, കഥനം ഇവയും നടത്തപ്പെട്ടു. കഥനം ഉയർന്നനിലവാരം പുലർത്തിയെങ്കിലും, പ്രസംഗം, ലളിതസംഗീതം ഇവയുടെ സ്ഥിതി മറിച്ചായിരുന്നു. ലളിതസംഗീതത്തിനു് 4 സ്കൂളുകളേ പങ്കെടുത്തിരുന്നുള്ളു. എങ്കിലും അവയ്ക്കു നിലവാരം പുലർത്താൻ കഴിഞ്ഞിരുന്നു. വൈകുന്നേരം നടന്ന നൃത്തപരിപാടികളിൽ ഭരതനാട്യം ഒഴിച്ചുള്ളവ വിജയപ്രദമായിരുന്നില്ല. രാത്രി 12 മണിക്കു നടന്ന സമാപനയോഗത്തിൽവച്ചു് ആലുവാ ഡി. ഇ. ഒ. ശ്രീമതി ഭാഗീരഥി അമ്മ സമ്മാനദാനം നിർവ്വഹിച്ചു. ചേന്ദമംഗലം ഹൈസ്കൂൾ 26പോയിൻറുകൾ നേടി ചാമ്പ്യൻഷിപ്പ് കരസ്ഥമാക്കി. കലോത്സവത്തിൻെറ നടത്തിപ്പിനുസഹായസഹകരണങ്ങൾ നൽകിയ നാട്ടുകാരോടും, പന്തൽനിർമ്മിച്ച സംഘാടകരോടും കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു യോഗം അവസാനിച്ചു.

ഇടത്തു്: രാജകുമാർ   വലതു്: രതി സമ്മാനം നേടുന്നു







ഒന്നാംസമ്മാനം നേടിയ കടയ്ക്കാവൂർ ഹൈസ്ക്കൂളും അതിഥികളുമൊത്തു സാഭിമാനം നില്ക്കുന്നു.

തീക്ഷയ്ക്കൊത്ത നിലവാരത്തി ലേക്കു് ഉയന്നിട്ടില്ല എന്ന അഭി പ്രായമാണു് ജഡ്ജിമാർ പ്രകടി പ്പിച്ചിട്ടുള്ളതു്.

വിജയികൾക്കുള്ള സർട്ടിഫി ക്കറ്റുകളും സമ്മാനങ്ങളും വിത രണം ചെയ്ത സമാപനസമ്മേള നത്തിൽ ഡപ്യൂട്ടി കമ്മീഷണർ ശ്രീമതി കെ. ഭാനുമതിയമ്മ അദ്ധ്യക്ഷതവഹിച്ചു.

ജില്ലാ യുവജനോത്സവത്തി ന്റെ വിജയത്തിനുവേണ്ടി അ ദ്ധ്യാപകരും, പൗരപ്രമുഖരും അ ങ്ങേയററത്തെ സഹകരണബു ദ്ധി പ്രകടിപ്പിച്ചിട്ടുണ്ടു്.

ഒന്നാംസമ്മാനാഹ്രരായ കുട്ടി കളിൽ എസ്. കെ. ഗീതാദേ വി (കഥകളി), ബി. എസ്. ബീനാ(ക്ലാസ്സിക്കൽ ഡാൻസ്), രാജരാജേശ്വരി (ഭരതനാട്യം), എ. എം. സുധ, രാജരാജേശ്വ രി (ഫോക്ക് ഡാൻസ്), ഗീതാ ദേവി (ഫോക്ക് ഡാൻസ്—ഏ കാങ്കം), തോബിയാസ് ഫെർ ണാണ്ടസ് ആൻഡ് പാർട്ടി (നാടകം), എസ്. ബാലചന്ദ്രമേ നോൻ (പ്രസംഗം), കുമാരി രാ ധാ (ക്ലാസ്സിക്കൽ മ്യൂസിക്), ജെ. പുരുഷോത്തമൻ (ക്ലാസ്സി ക്കൽ മ്യൂസിക്), ഭാൻസികാ ബീവി, എസ്. രത്നാകരൻ (ക ഥനം), എസ്. ഭുവനചന്ദ്രൻ (ഡ്രായിങ്), രവീന്ദ്രനാഥൻ ആ ചാരി (പെയിൻറിംഗ്), കെ. പ്രസന്ന, എം. ജയേന്ദ്രൻ (ലളി തം), കെ. സുധാകരൻ ആൻഡ് പാർട്ടി (ഗാനമേള), കെ. ചന്ദ്ര ബാബു (വാദ്യസംഗീതം) എ ന്നിവരുംപ്പെടുന്നു. ദേശീയഗാ നമത്സരത്തിൽ ഇടവാ മുസ്ലീം ഹൈസ്ക്കൂൾ പ്രഥമസ്ഥാനം നേടി.

ഏററവും കൂടുതൽ പോയിൻറു കൾ നേടി റോളിങ് ട്രോഫി ക്കു് അഹ്തസമ്പാദിച്ചതു് കട യ്ക്കാവൂർ എസ്. എസ്. പി. ബോയ്സ് ഹൈസ്കൂൾ ആണു്.

# ആററിങ്ങൽ

ആററിങ്ങൽ ഡിസ്ട്രിക്ട് എ ഡ്യൂക്കേഷനൽ ഓഫീസർ 1968 ഡിസംബർ 13-ാംതീയതി വി ളിച്ചുകൂട്ടിയ ഹെഡ്മാസ്റ്ററന്മാ രുടെയും, അസിസ്റ്റൻറ് എഡ്യൂ ക്കേഷനൽ ഓഫീസറന്മാരുടെ യും സമ്മേളനം ജില്ലാ യുവജ നോത്സവം ആഘോഷിക്കുന്ന തിനെപ്പററി ചച്ചകൾ നടത്തുക യും, ഇതിനുവേണ്ടി നെടുമങ്ങാ ട് ഗേൾസ് ഹൈസ്ക്കൂൾ തെ രഞ്ഞെടുക്കുകയും ചെയ്തു.

യുവജനോത്സവത്തിന്റെ വി ജയകരമായ നടത്തിപ്പിനുവേ ണ്ടി രൂപീകരിച്ച ജനറൽ കമ്മി ററിയിലേക്കു് ഹെഡ്മാസ്റ്ററ ന്മാർ, പൊതുപ്രവത്തകർ, പൗ രമുഖ്യർ തുടങ്ങി വിവിധ മണ്ഡ ലങ്ങളിൽ പ്രവത്തിക്കുന്ന ബഹു മാന്യവ്യക്തികളെ തെരഞ്ഞെ ടുത്തു.

ഹെഡ്മാസ്റ്റർ ശ്രീ പി. ഗം ഗാധരൻ ജനറൽ കൺവീനറാ യി രൂപീകരിച്ച എക്സിക്യൂട്ടീവ് കമ്മിററിയിൽ ശ്രീമാന്മാർ കെ. ഭാസ്കരൻനായർ, പി. കെ. സുകു മാരൻനായർ, വി. ബാലകൃഷ്ണൻ എന്നിവരും ശ്രീമതി ബി. കൃഷ്ണ മ്മയും അംഗങ്ങളായിരുന്നു. ജന റൽ കമ്മിററി ഡിസംബർ 18, 21, 25, 26 എന്നീ തീയതിക ളിൽ യോഗങ്ങൾ ചേന്നിട്ടുണ്ടു്.

ജില്ലയിലാകെയുള്ള 51 ഹൈ സ്ക്കൂളുകളിൽ 33 സ്ക്കൂളുകളും കലോത്സവത്തിൽ പങ്കെടുത്തു. വാഹനസൗകര്യങ്ങളുടെ കുറവു മൂലം ചില സ്ക്കൂളുകൾക്കു് ഇ തിൽ പങ്കെടുക്കുവാൻ കഴിയാ തെപോയി.

ആററിങ്ങൽ ഡിസ്ട്രിക്ട് എ ഡ്യൂക്കേഷനൽ ഓഫീസർ ശ്രീമ തി എം. ലക്ഷ്മിഅമ്മാൾ ആദ്ധ്യ ക്ഷതവഹിച്ച സമ്മേളനത്തിൽ വച്ചു വിദ്യാഭ്യാസ ഡപ്യൂട്ടി ഡ യറക്ടർ ശ്രീ എസ്. ഗണേശയ്യർ കലോത്സവത്തിന്റെ ഉദ്ഘാ ടനം നിവ്വഹിച്ചു. പ്രശസ്തരായ കലാകാരന്മാരെയും, സാഹിത്യ കാരന്മാരെയും, മത്സരങ്ങളുടെ ജഡ്ജികളായി ലഭിക്കുകയും അ വരുടെ വിലയിരുത്തൽ സവ്വ സമ്മതമായി അംഗീകരിക്കയും ചെയ്തു. കലാപരിപാടികൾ പ്ര

## ചാവക്കാട്ട്

ചാവക്കാട്ടജില്ലയിലെ 3-ാമത്തു് യുവജനോത്സവപരിപാടികാം 1969 ജനവരി 2, 3 തീയതികളിൽ കുന്നംകുളം ജൂനിയർ ടെക്നിക്കൽ സ്കൂളിൽവെച്ചു നടത്തപ്പെട്ടു. ഇതിലേക്കു്, ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ഓഫീസർ ചെയർമാനായി രൂപീകരിച്ച കമ്മിററിയുടെ ജനറൽ കൺവീനറായി ചാവക്കാട്ട പഞ്ചായത്തു പ്രസിഡണ്ടു് ശ്രീ പി. സെയ്തുമുഹമ്മദ് ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടു. കുന്നംകുളം ജൂനിയർ ടെക്നിക്കൽ സ്കൂരം കലോത്സവത്തിനുവേണ്ടി തെരഞ്ഞെടുത്തതു് എല്ലാംകൊണ്ടും ഉചിതമായി. മത്സരത്തിൽ പങ്കെടുക്കുവാൻ എത്തിയ വിദ്യാത്ഥിനീവിദ്യാത്ഥികാംക്ക താമസസൗകര്യങ്ങാം ഏപ്പെടുത്തുന്നതിനും, കലോത്സവവേദി ആകഷകമാക്കുന്നതിനും ഭാരവാഹികാം ശ്രദ്ധിച്ചിരുന്നു.

32 വിദ്യാലയങ്ങാം ഈ കലോത്സവത്തിൽ പങ്കുകൊണ്ടു. കലാപ്രകടനങ്ങാം പൊതുവെ മെച്ചപ്പെട്ടവതന്നെ ആയിരുന്നു. പരിപാടികാം വിജയകരമാക്കുന്നതിനു് അതിൽ പങ്കെടുത്തവർ ആത്മാത്ഥമായി യത്നിച്ചിട്ടുണ്ടു്. ഈ മഹത്തായ കലാവിരുന്നു് പ്രേക്ഷകരുടെ കണ്ണിനും കാതിനും കുളിമ്മ പകന്നുകൊടുത്തു. ഏററവും കൂടുതൽ ടീമുകാം പങ്കെടുത്ത ഏകാങ്കനാടകങ്ങാം 8 മണിക്കൂറോളം ദീഘിക്കുകയുണ്ടായി. മത്സരങ്ങാം ജഡ്ജു് ചെയ്യുന്നതിനു പ്രഗത്ഭമതികളെത്തന്നെ ലഭിക്കുകയുണ്ടായി.

ചാവക്കാട്ടു് ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ഓഫീസർ പതാക ഉയത്തൽ നിവ്വഹിച്ചതോടെയാണു് 2-ാംതീയതി വൈകുന്നേരം 5മണിക്കു കലോത്സവപരിപാടികാം ആരംഭിച്ചതു്. തൃശ്ശൂർ വിമലാകോളേജ് പ്രിൻസിപ്പൽ റവ. സിസ്റ്റർ സ്റ്റെല്ലാമറിയ കലോത്സവം ഉദ്ഘാടനം ചെയ്തു. വൈകുന്നേരം 7മണിക്കു് ആരംഭിച്ച ഏകാങ്കനാടകമത്സരം രാത്രി മൂന്നുമണിവരെ ദീഘിക്കുകയുണ്ടായി.

രണ്ടാംദിവസമാണു് മററു പരിപാടികാം നടന്നതു്. രാത്രി 9 മണിക്കു നടത്തപ്പെട്ട സമ്മേളനത്തിൽവച്ചു് ഗുരുവായൂർ ശ്രീകൃഷ്ണാകോളേജ് പ്രിൻസിപ്പൽ ശ്രീ എം. പി. ബാലകൃഷ്ണമേനോൻ വിജയികാംക്കു സമ്മാനങ്ങാം വിതരണംചെയ്തു.

ഏററവും കൂടുതൽ പോയിൻറുകാം കരസ്ഥമാക്കുന്ന സ്കൂളിനു നല്കുന്നതിലേക്കായി, അഭിവന്ദ്യനായ പൗലൂസ് മാർ പീലക്സിനോസ്തിരുമേനി ഒരു റോളിങ്കപ്പ് സംഭാവനചെയ്ത വിവരം പ്രത്യേകം പ്രസ്താവ്യമാണു്. കഴിഞ്ഞ വഷം ചാവക്കാട്ടു് ഗവ. ഹൈസ്കൂരം ഡ്രോയിങ്മാസ്റ്റർ ശ്രീ ഇട്ടി മാണി സംഭാവനചെയ്ത കപ്പ് ഉാംപ്പെടെ ഇപ്പോാം ഈ ജില്ലയ്ക്കു് രണ്ടു കപ്പുകളാണുള്ളതു്. എന്നാൽ ഒരുപോലെ പോയിൻറുകാം നേടി ഒന്നാംസ്ഥാനത്തു്, എൽ.എഫ്. സി. ജി. ഹൈസ്കൂരം, മമ്മിയൂർ, സെൻറ് ഫ്രാൻസിസ് ഹൈസ്കൂരം മററം, ഗവണ്മെൻറ് ഗേറസ് ഹൈസ്കൂരം കുന്നംകുളം ഈ മൂന്നു സ്കൂളുകാം എത്തിയതിനാൽ, 4 മാസത്തേക്കുവീതം ഓരോ സ്കൂളിനും കപ്പുകാം രണ്ടും സമ്മാനിക്കാൻ തീരുമാനിക്കുകയാണുണ്ടായതു്.

ദേശീയഗാനാലാപത്തിനു് മുൻ ചാവക്കാട്ടു് എഡ്യൂക്കേഷനൽ ഓഫീസർ ശ്രീ കെ. കൃഷ്ണപിള്ള ഏപ്പെടുത്തിയിരിക്കുന്ന റോളിങ്കപ്പിനു് അഹമായതു് ചാവക്കാട്ടു് ഗവ. ഹൈസ്കൂരം ആണു്. കുന്നംകുളം ജൂനിയർ ടെക്നിക്കൽ സ്കൂരം സൂപ്രണ്ടു് ശ്രീ ററി. എം. സൈമൺ, നാടകമത്സരത്തിൻെറ വിജയികാംക്കുവേണ്ടി സംഭാവനചെയ്ത റോളിങ്കപ്പ് എരുമപ്പെട്ടി ഗവ. ഹൈസ്കൂരം സമ്പാദിച്ചു.

ജനറൽ കൺവീനറുടെയും സഹപ്രവത്തകരുടെയും അക്ഷീണ പരിശ്രമംമൂലമാണു് ഈ കലോത്സവം ഇത്രയും ഭംഗിയായി പര്യവസാനിപ്പിക്കുന്നതിനു സാധിച്ചതു്.

## എറണാകുളം

എറണാകുളം ഡിസ്ട്രിക്റ്റ് യുവജനോത്സവം ആഘോഷിക്കുന്നതിനെപ്പററി ആലോചിക്കുന്നതിനായി 1968 ഡിസംബർ 7-ാംതീയതി ശനിയാഴ്ച കാലത്തു 10 മണിക്കു് എറണാകുളം സെൻറ് തെരീസാസ് ഗേറസ് ഹൈസ്കൂളിൽവച്ചു ജില്ലയിലെ വിവിധ ഹൈസ്കൂളുകളിലെ പ്രധാന അദ്ധ്യാപകരുടെയും എ. ഇ. ഓ. മാരുടെയും ഒരു യോഗം ബഹു: ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ആഫീസർ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. എറണാകുളം ഗേറസ് ഹൈസ്കൂളിൽവെച്ചു ഡിസംബർ 22, 23 തീയതികളിലായി യുവജനോത്സവം കൊണ്ടാടുന്നതിനും അതിൻെറ വിജയകരമായ നടത്തിപ്പിനു് ഒരു കമ്മിററി രൂപീകരിക്കുന്നതിനും നിശ്ചയിച്ചു. ആഘോഷക്കമ്മിററിയുടെ പ്രസിഡണ്ടായി ബഹു: ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ഓഫീസറും കൺവീനറായി എച്ച്. ഇ. എച്ച്. എം. എം. ഹൈസ്കൂരം ഹെഡ്മാസ്റ്റർ ശ്രീ വി. എം. ജോസഫിനെയും തെരഞ്ഞെടുത്തശേഷം യുവജനോ

ത്സവത്തിൻെറ രൂപരേഖയും ബഡ്ജറ്റും തയാറാക്കി യോഗം പിരിഞ്ഞു.

കൊടിതോരണങ്ങരം, വിദ്യുദ്ദീപമാലകരം എന്നിവയണിഞ്ഞു് എറണാകുളം ഗേറംസ് ഹൈസ്കൂരം അങ്കണം പത്താംയുവജനോത്സവത്തിനു സജ്ജമായി. കലാരസികരും കലാകുതുകികളുമായ മഹതീമഹാന്മാരുടെയും അദ്ധ്യാപികാദ്ധ്യാപകന്മാരുടെയും വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെയും സാന്നിദ്ധ്യത്തിൽ അങ്കണത്തിലെ ധ്വജത്തിൽ 4.30–നു ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസർ അവർകരം പതാക ഉയർത്തിയതോടെ യുവജനോത്സവം ആരംഭിച്ചു. ഉദ്ഘാടനസമ്മേളനത്തിൽ ശ്രീമതി കുഞ്ഞുകുഞ്ഞമ്മ ജോർജ്ജ് സദസ്യർക്കു് സ്വാഗതമാശംസിച്ചു. മഹാരാജാസ് കോളേജ് പ്രിൻസിപ്പൽ ശ്രീ കെ. ശിവരാമകൃഷ്ണയ്യർ അവർകരം ഉത്സവം ഉദ്ഘാടനം ചെയ്തു. ഉദ്ഘാടനപ്രസംഗത്തിൽ മാനുഷികമൂല്യങ്ങരം പരിരക്ഷിക്കുന്നതിൽ കലയ്ക്കുള്ള



മുകളിൽ: എറണാകുളത്തിൻെറ അഭിവാദനം
താഴെ: സംഗീതം പാശ്ചാത്യമാറ്റത്തിൽ



പങ്കിനേയും ഇന്നത്തെ അസ്വസ്ഥമായ തലമുറയുടെ കർത്തവ്യത്തേയുംപററി പ്രത്യേകം പരാമർശിച്ചു. ശ്രീ കെ. ഭാസ്കരക്കുറുപ്പ് കൃതജ്ഞത പ്രകാശിപ്പിച്ചു.

5.30 മുതൽ കലാപ്രകടനങ്ങരം ആരംഭിച്ചു. നാടോടിനൃത്തങ്ങളും, സംഘനൃത്തങ്ങളും ഭാവരാഗതാളപ്രധാനമായ ഭരതനാട്യങ്ങളും സദസ്യരെ ആഹ്ലാദഭരിതരാക്കി. അഭിനയകലയിൽ പ്രാവീണ്യംനേടാൻ കൊതിക്കുന്ന യുവനടീനടന്മാർ പങ്കെടുത്ത പതിനാറു് ഏകാങ്കനാടകങ്ങരം പ്രേക്ഷകരെ സംബന്ധിച്ചിടത്തോളം രാത്രിയാണെന്ന ബോധം അസ്തപ്രായമാക്കി. രാത്രി മൂന്നരമണിക്കാണു് നാടകങ്ങരം അവസാനിച്ചതു്.

23–ാംതീയതി രാവിലെ 9 മണിക്കു ലളിതഗാനങ്ങരം, വാദ്യസംഗീതം, ഗാനമേള എന്നീ മത്സരങ്ങരം ആരംഭിച്ചു. പിന്നീടു പ്രസംഗമത്സരം, പദ്യോച്ചാരണമത്സരം ഇവയും ചിത്രകലാമത്സരങ്ങളും നടന്നു.

വൈകുന്നേരം 5.30–നു് കേരള ഹൈക്കോടതി ജസ്റ്റീസ് ശ്രീ വി. ആർ. കൃഷ്ണയ്യർ അവർകളുടെ മഹനീയ അദ്ധ്യക്ഷതയിൽ സമാപനയോഗം സമ്മേളിച്ചു. ശ്രീ കെ. ശ്രീധരമേനോൻ സദസ്യർക്കു സ്വാഗതം ആശംസിച്ചു. അദ്ധ്യക്ഷൻ തൻെറ പ്രസംഗത്തിൽ കലയ്ക്കു വിദ്യാഭ്യാസത്തിലും, ജീവിതത്തിലുമുള്ള സ്ഥാനം എന്തെന്നു സമഗ്രമായി പ്രതിപാദിച്ചു. യുവകലാകാരന്മാരെ അദ്ദേഹം മുക്തകണ്ഠം പുകഴ്ത്തുകയും വിജയികരംക്കു സമ്മാനസർട്ടിഫിക്കററുകരം നല്കുകയും ഉണ്ടായി. ജനറൽ കൺവീനർ ശ്രീ വി. എം. ജോസഫിന്റെ കൃതജ്ഞതാപ്രകടനത്തോടെ യുവജനോത്സവ പരിപാടികരം പര്യവസാനിക്കുകയുംചെയ്തു.

# ഇരിങ്ങാലക്കുട

ഈ വർഷത്തെ, ഇരിങ്ങാലക്കുട ജില്ലാ യുവജനോത്സവം തികച്ചും ഒരു 'ഉത്സവം' തന്നെയായിരുന്നു. 1968 ഡിസംബർ 26-ാംനു- വൈകുന്നേരം ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ പതാകഉയർത്തിയതോടുകൂടി ആരംഭിച്ച യുവജനോത്സവത്തിന്റെ ചടങ്ങുകൾ തികച്ചും വർണ്ണശബളമായിരുന്നു. ജില്ലയിലെ നാല്പതോളം ഹൈസ്കൂളുകളിൽനിന്നായി വന്നെത്തിയ മൂന്നൂറോളം കൊച്ചു കലാകാരന്മാരും കലാകാരികളും അവരവരുടെ നിറപ്പകിട്ടാന്ന ബാനറുകൾക്കു പിന്നിലണിനിരന്നുകൊണ്ടു നടത്തിയ മാർച്ചുപാസ്റ്റ് ചേതോഹരമായിരുന്നു. ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ സല്യൂട്ട് സ്വീകരിച്ചു. അതിനുശേഷം ചേർന്ന സമ്മേളനത്തിൽവെച്ച് അദ്ദേഹം യുവജനോത്സവച്ചടങ്ങുകൾ ഔപചാരികമായി ഉദ്ഘാടനംചെയ്തു. ഇരിങ്ങാലക്കുട മുനിസിപ്പൽചെയർമാൻ ശ്രീ എം. പി. കൊച്ചുദേവസ്സി സ്വാഗതമാശംസിച്ചു. ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ ചെയ്ത സാരഗർഭമായ ഉദ്ഘാടനപ്രസംഗത്തിൽ യുവജനോത്സവം നല്ലൊരു കാര്യമാണെങ്കിലും ഇന്നത്തെ നിലയ്ക്ക് അതിനു കാര്യമായ പല കുറവുകളും ഉണ്ടെന്നു ചൂണ്ടിക്കാട്ടുകയുണ്ടായി. ഏററവും അതു നമ്മുടെ സാമൂഹ്യവ്യവസ്ഥിതിയുടെ ദോഷമാണെന്നു് അദ്ദേഹം സ്ഥാപിച്ചു. ഒരു കുട്ടിയുടെ കലാപരമായ കഴിവുകളെ പരമാവധി വികസിപ്പിക്കുവാൻ ഇന്നു സ്കൂളുകളിൽ യാതൊരേർപ്പാടുമില്ല. സാമ്പത്തികമായ കഴിവുള്ള ചിലർക്കുമാത്രമെ പ്രത്യേകം പരിശീലനം നേടുവാനും ഇത്തരം കലോത്സവങ്ങളിൽ വിജയംനേടുവാനും സാധിക്കുന്നുള്ളു. നമ്മുടെ കലാസ്ഥാപനങ്ങളിൽ പരിശീലനം നേടുന്ന കുട്ടികൾക്കാകട്ടെ സാമാന്യവിദ്യാഭ്യാസംപോലും ലഭിക്കുന്നില്ല. റഷ്യയിലും മററു സോഷ്യലിസ്റ്റ് രാജ്യങ്ങളിലും ബാലേ തുടങ്ങിയ ഉത്തമകലകളിൽ പ്രാവീണ്യംനേടുന്നതോടൊപ്പം ആധുനികവിദ്യാഭ്യാസവും സമ്പാദിക്കുവാൻ കുട്ടികൾക്കു സാധിക്കുന്നു. ഇത്തരമൊരു പരിതഃസ്ഥിതി സംജാതമാക്കിയാലേ ഇത്തരം കലോത്സവങ്ങൾ കൊണ്ടു നാം ഉദ്ദേശിക്കുന്ന ഫലം ശരിക്കുമുണ്ടാവുകയുള്ളൂ, എന്നദ്ദേഹം പ്രസ്താവിച്ചു. ഇരിങ്ങാലക്കുട ഡി. ഇ. ഓ. ശ്രീ എസ്. എസ്. വാരിയരുടെ നന്ദിപ്രകടനത്തോടും ഒരു ചെറിയ കലാമേളയോടുംകൂടി ഉദ്ഘാടനയോഗം അവസാനിച്ചു.



ബാലരാജ്



വി. വി. സാവിത്രി

6.30–നു് ആരംഭിച്ച നാടകമത്സരം രാത്രി 12 മണിവരെ നീണ്ടുനിന്നു. പതിനാലു നാടകങ്ങളുണ്ടായിരുന്നു ഇത്തവണ. കഴിഞ്ഞതവണത്തെ അപേക്ഷിച്ചു നാടകങ്ങൾ എണ്ണത്തിൽ കുറവായിരുന്നുവെങ്കിലും ഗുണത്തിൽ ചെറിയൊരുവളർച്ച ദൃശ്യമായിരുന്നു. തീരെ മോശമെന്നു പറയാവുന്നവ വളരെ കുറവായിരുന്നു. ഒന്നാംസമ്മാനം നേടിയ മാള ഹൈസ്കൂളിന്റെ 'പ്രതികാരം' അഭിനയത്തിന്റെയും രംഗസംവിധാനത്തിന്റെയും കാര്യത്തിൽ അത്യുന്നതനിലവാരം പുലർത്തി. രണ്ടും മൂന്നും സമ്മാനങ്ങൾ നേടിയ അവിട്ടത്തൂർ ഹൈസ്കൂളിന്റെ 'സിമിത്തേരിപ്പൂക്കളും' കാട്ടൂർ ഹൈസ്കൂളിന്റെ 'അഭയാർത്ഥികളും' സാമാന്യം നല്ല ഏകാങ്കങ്ങളായിരുന്നു.

27–ാംതീയതി പ്രഭാതത്തിലാരംഭിച്ച കർണ്ണാടകസംഗീതമത്സരം അന്നു് അർദ്ധരാത്രിവരെ അനുസ്യൂതം നടക്കാനിരിക്കുന്ന കലാമേളയുടെ നാന്ദി കുറിച്ചു. ഗാനധാരകൾ, താളമേളങ്ങൾ, നൂപുരധ്വനികൾ എല്ലാമൊത്തിണങ്ങിയ കലോത്സവരംഗം ശരിക്കും കലാദേവതയുടെ നൃത്തരംഗംതന്നെയായിരുന്നു. കർണ്ണാടകസംഗീതമത്സരത്തിൽ ചാലക്കുടി കോൺവെന്റ് ഗേൾസ് ഹൈസ്കൂളിലെ കെ. ഉമ ഒന്നാംസമ്മാനവും ഏ. റാങ്കും നേടി. കർണ്ണാടകസംഗീതമത്സര

ത്തിനു് ആൺകുട്ടികളാരുമുണ്ടായില്ല. തുടർന്നുവന്ന ലളിതസംഗീതമത്സരം തികച്ചും ഹൃദ്യമായിരുന്നു. ഇരുപത്തഞ്ചോളം വിദ്യാർത്ഥികൾ പങ്കെടുത്ത ഈ മത്സരത്തിലും ഒരു കാര്യം ദൃശ്യമായിരുന്നു. മുൻകൊല്ലങ്ങളെ അപേക്ഷിച്ചു് ഇത്തവണ മിക്കവരും അല്പം ഭേദപ്പെട്ട നിലവാരം പുലർത്തുകയുണ്ടായി. പെൺകുട്ടികളിൽ ഇരിങ്ങാലക്കുട എസ്. എൻ. ഹൈസ്കൂളിലെ എൻ. വി. സുമതിയും ആൺകുട്ടികളിൽ ഇരിങ്ങാലക്കുട നാഷനൽ ഹൈസ്കൂളിലെ ബാലരാജ് ഏ. പിഷാരടിയും ഏ. റാങ്കോടുകൂടി ഒന്നാംസ്ഥാനം നേടി. ഉപകരണസംഗീതത്തിൽ മൃദംഗമൊഴികെ മററൊന്നും സമ്മാനാർഹമാവുകയുണ്ടായില്ല. മൃദംഗത്തിൽ ചാലക്കുടി ഗവ. ഹൈസ്കൂളിലെ ഇ. കൃഷ്ണൻ ഒന്നാംസമ്മാനാർഹനായി (ഏ. റാങ്ക്). തുടർന്നുനടന്ന ഗാനമേളാമത്സരത്തിൽ ഒന്നാംസമ്മാനംനേടിയതു് ഇരിങ്ങാലക്കുട എസ്. എൻ. ഹൈസ്കൂളാണു്.

ധാരാളംപേർ പങ്കുകൊണ്ട ചിത്രരചനാമത്സരം ഇതേസമയം സ്കൂൾഹാളിൽ നടക്കുന്നുണ്ടായിരുന്നു. അതിൽ പെൻസിൽച്ചിത്രത്തിൽ മററത്തൂർ ശ്രീകൃഷ്ണാ ഹൈസ്കൂളിലെ സി. പി. സുബ്രഹ്മണ്യൻ ഏ. ഗ്രൂപ്പിൽ ഒന്നാംസ്ഥാനത്തിനർഹനായി. ജലച്ചായച്ചിത്രരചനയിലാകട്ടെ പറപ്പൂക്കര പി. വി. എസ്. ഹൈസ്കൂളിലെ വി. കെ. ചന്ദ്രനാണു് ഏ. റാങ്കോടുകൂടി ഒന്നാംസമ്മാനം ലഭിച്ചതു്. രണ്ടിലും പെൺകുട്ടികളുടെ വിഭാഗത്തിൽ യഥാക്രമം ശശികല കെ. ജി. (കോൺവെൻറ് ഗേൾസ് ഹൈസ്കൂൾ, ചാലക്കുടി), നൂർജിഹാൻബീഗം (കരാഞ്ചിറ ഹൈസ്കൂൾ) എന്നിവരാണു് വിജയികളായതു്.

ഉച്ചതിരിഞ്ഞശേഷം പ്രസംഗമത്സരത്തോടെയാണു് പരിപാടികളാരംഭിച്ചതു്. പ്രസംഗകലയുടെ തളച്ചയാണനുഭവപ്പെട്ടതു്. എറിയാട്ട് ഹൈസ്കൂളിലെ ഷംസുദീൻ ഒന്നാംസമ്മാനം നേടി. പെൺകുട്ടികളിൽ കൊരട്ടി കോൺവെൻറ് ഹൈസ്കൂളിലെ കെ. കെ. പ്രസന്നയും. തുടർന്നുണ്ടായ പദ്യോച്ചാരണത്തിൽ മിക്കവരും സാമാന്യം ഉയർന്ന നിലവാരംപുലർത്തി. ധാരാളംപേർക്ക് ഏ. റാങ്ക് ലഭിച്ച ഈ മത്സരത്തിൽ പെൺകുട്ടികളിൽ ഏ. റാങ്കും ഒന്നാംസമ്മാനവും നേടിയതു് എൻ. വി. സുമതി (എസ്. എൻ. ഹൈസ്കൂൾ, ഇരിങ്ങാലക്കുട)യാണു്. ആൺകുട്ടികളിൽ ഉയർന്ന മാർക്കോടുകൂടിയ ഏ. റാങ്ക് നേടി ഇരിങ്ങാലക്കുട നാഷനൽ ഹൈസ്കൂളിലെ ബാലരാജ് ഏ. പിഷാരടിതന്നെ സമ്മാനാർഹനായി.

ഓട്ടൻതുള്ളലിനു് അഷ്ടമിച്ചിറ ഗേൾസ് ഹൈസ്കൂളിലെ വി. വി.സാവിത്രി, ഒന്നാംസമ്മാനാർഹയായി. ആൺകുട്ടികളിൽ സമ്മാനംനേടുവാനുള്ള സാമാന്യനിലവാരം പുലർത്തുകയുണ്ടായില്ല.

സമയം സന്ധ്യയായതോടെ കലോത്സവപ്പന്തലിൽ വമ്പിച്ചൊരു ജനതതി തടിച്ചുകൂടിക്കഴിഞ്ഞിരുന്നു. വാശിയേറിയ നിറപ്പകിട്ടാർന്ന നൃത്തമത്സരങ്ങളാണു തുടർന്നുവന്നതു്. കാണികളുടെ ആകാംക്ഷയെ തികച്ചും തൃപ്തിപ്പെടുത്തുന്നതായിരുന്നു എല്ലാ വിഭവങ്ങളും. നാടൻനൃത്തത്തിൽ ഇരിങ്ങാലക്കുട ഗവ. ഗേൾസ് ഹൈസ്കൂളിലെ ബി. ഗീത ഏ. ഗ്രേഡോടുകൂടി ഒന്നാംസമ്മാനം നേടി. ക്ലാസ്സിക്കൽ ഡാൻസിൽ ശിവതാണ്ഡവമാടിയ സി. പത്മജ (ഗവ. ഗേൾസ് ഹൈസ്കൂൾ, ഇരിങ്ങാലക്കുട) ഏ. റാങ്കും ഒന്നാംസമ്മാനവും സമ്പാദിച്ചു. ഭരതനാട്യത്തിലാകട്ടെ, ഇരിങ്ങാലക്കുട കോൺവെൻറ് ഗേൾസ് ഹൈസ്കൂളിലെ പ്രേമാ ബാലകൃഷ്ണൻ ഒന്നാംസമ്മാനാർഹയായി (ഏ. റാങ്ക്). കഥകളിയിൽ പെൺകുട്ടികളിൽ ഇരിങ്ങാലക്കുട കോൺവെൻറ് ഗേൾസ് ഹൈസ്കൂളിലെ പി. വി. സുലോചന ഒന്നാംസമ്മാനം നേടി. ആൺകുട്ടികളിൽ ഇരിങ്ങാലക്കുട നാഷനൽ ഹൈസ്കൂളിലെ സി. നന്ദകുമാരനും. കഥകളിക്കു രണ്ടു വിഭാഗത്തിലും ഓരോരുത്തർ മാത്രമെ പങ്കെടുത്തുള്ളു. രണ്ടുപേർക്കും ഏ. റാങ്ക് ലഭിച്ചു. ഏററവും അവസാനമാണു് സംഘനൃത്തങ്ങൾ രംഗത്തു വന്നതു്. ഏററവും വാശിയേറിയ മത്സരവും ഇതായിരുന്നു. കാണികളുടെ കണ്ണും കരളും കുളിർപ്പിച്ച ഈ മത്സരത്തിൽ ഒന്നാം സമ്മാനം നേടിയതു് ഇരിങ്ങാലക്കുട കോൺവെൻറ് ഗേൾസ് ഹൈസ്കൂളാണു്. ഏ. റാങ്കിലാണു് അവർ വിജയികളായതു്.

അങ്ങനെ ഏറ്റവുമധികം പോയിൻറ് നേടുന്ന സ്കൂളിനുള്ള റോളിങ് ട്രോഫിയും പെൺകുട്ടികളുടെ വിഭാഗത്തിൽ ഏറ്റവും കൂടുതൽ പോയിൻറ് നേടുന്നതിനുള്ള ട്രോഫിയും ഇരിങ്ങാലക്കുട കോൺവെൻറ് ഗേൾസ് ഹൈ

പി. വി. സുലോചന





പ്രേമാബാലകൃഷ്ണൻ

# കാഞ്ഞിരപ്പള്ളി

1968–1969–ലെ കാഞ്ഞിരപ്പള്ളി ജില്ലാ യുവജനകലോത്സവം 1968 ഡിസംബർ 27, 28 എന്നീ തീയതികളിൽ ഈ ജില്ലയിലെ ഒരു പ്രമുഖവിദ്യാലയമായ വാഴൂർ എസ്. വി. ആർ. വി. എൻ. എസ്. എസ്. ഹൈസ്കൂളിൽവച്ചു പൂർവ്വാധികം ഭംഗിയായി ആഘോഷിക്കുകയുണ്ടായി. ഈ വിദ്യാലയത്തിൽ വച്ചു തന്നെയാണു് 1962–'63–ൽ ഇന്നത്തെ വിദ്യാഭ്യാസ ഡപ്യൂട്ടി ഡയറക്ടറും മുൻ കോട്ടയം ജില്ലാ വിദ്യാഭ്യാസ ആഫീസറുമായിരുന്ന ശ്രീ എസ്. ഗണേശയ്യരുടെ നേതൃത്വത്തിൽ പ്രശംസാർഹമായ രീതിയിൽ കോട്ടയംജില്ലാ യുവജനോത്സവം ആഘോഷിച്ചതു്.

13–11–1968–ൽ പൊൻകുന്നം ഗവണ്മെൻറ് ഹൈസ്കൂളിൽ കൂടിയ യോഗത്തിൽവച്ചു യുവജനോത്സവത്തിൻെറ കാര്യക്ഷമമായ നടത്തിപ്പിനുവേണ്ടി ഒരു ജനറൽ കമ്മിററിയും ഒരു എക്സിക്യൂട്ടിവ് കമ്മിറ്റിയും തെരഞ്ഞെടുക്കപ്പെടുകയുണ്ടായി. കമ്മിററിയുടെ അദ്ധ്യക്ഷനായി കാഞ്ഞിരപ്പള്ളി ജില്ലാ വിദ്യാഭ്യാസ ആഫീസർ ശ്രീ കെ. കൃഷ്ണപിള്ള അവർകളേയും ജനറൽ കൺവീനറായി വാഴൂർ എൻ. എസ്. എസ്. കോളേജുകമ്മിററി കൺവീനർ നടരാജവിലാസം പി. ജെ. ഭാസ്കരൻനായർ അവർകളേയും ജോയിൻറ് കൺവീനറായി ആതിഥേയ സ്കൂളായ വാഴൂർ എസ്. വി. ആർ. വി. എൻ. എസ്. എസ്. ഹൈസ്കൂാം ഹെഡ്മാസ്റ്റാർ എം. കെ. ഗോപാലകൃഷ്ണൻ നായർ അവർകളേയും തെരഞ്ഞെടുക്കുകയുംചെയ്തു. ക

സ്കൂാം നേടി. ആൺകുട്ടികളിൽ ഏററവും കൂടുതൽ പോയിൻറ് നേടുന്ന സ്കൂളിനുള്ള ട്രോഫി ഇരിങ്ങാലക്കുട നാഷനൽ ഹൈസ്കൂാം തുടച്ചയായി നാലാമത്തെ വഷ്വും സമ്പാദിച്ചു. ഏററവും നല്ല ഗ്രൂപ്പ്ഡാൻസിനുള്ള ത്രിവത്സരറോളിംഗ്കപ്പ് ഇരിങ്ങാലക്കുട കോൺവെൻറ് ഗേറംസ് ഹൈസ്കൂാം ഇത്തവണ സ്വന്തമാക്കി. ദേശീയഗാനാലാപത്തിനുള്ള കപ്പ് ചാലക്കുടി കോൺവെൻറ് ഗേറംസ് ഹൈസ്കൂളിനാണു ലഭിച്ചതു്.

അർദ്ധരാത്രിയോടടുത്തു നടന്ന സമാപനച്ചടങ്ങിൽ അദ്ധ്യക്ഷത വഹിച്ചു് ആ കൃത്യം നിർവ്വഹിച്ചതു് റിട്ടയേഡ് കൊളീജിയറ്റ് ഡയറക്ടർ ഡോ. സി. എസ്. വെങ്കിടേശ്വരനാണു്. ഇരിങ്ങാലക്കുട ഡി. ഇ. ഒ. ശ്രീ എസ്. എസ്. വാരിയർ സ്വാഗതവും നാഷനൽ ഹൈസ്കൂാം ഹെഡ് മാസ്റ്റർ ശ്രീ വി. പി. ശ്രീധരമേനോൻ കൃതജ്ഞതയും പറഞ്ഞു.

ഇത്തവണത്തെ യുവജനോത്സവത്തെപ്പററി പറയുമ്പോാം ഏറ്റവും ആദ്യം പറയേണ്ടിയിരുന്നതു് വിദ്യാത്ഥികാംക്കു നല്കിയ സദ്യവട്ടത്തെക്കുറിച്ചാണു്. ഇത്രയും വിഭവസമൃദ്ധമായ, ഭക്ഷണം നല്കുക എന്ന ശ്രമസാദ്ധ്യമായ കത്തവ്യം അനായാസമായും സ്തുത്യഹ്മായും നിവ്വഹിച്ച ഫുഡ് കമ്മിററി തികച്ചും അനുമോദനമഹിക്കുന്നു.



ടി. കെ. നടരാജൻ



പി. എസ്. രേണുക

മ്മിറ്റി ആറായിരം രൂപയുടെ ഒരു ബഡ്ജററ് രൂപീകരിച്ചു. ഡിസംബർ ആദ്യവാരത്തിൽത്തന്നെ പ്രവർത്തനമാരംഭിച്ചു. കലോത്സവത്തിന്റെ കാര്യക്ഷമമായ നടത്തിപ്പിനു വേണ്ട പണം സംഭരിക്കുന്നതിൽ ജില്ലാ വിദ്യാഭ്യാസ ആഫീസർ ശ്രീ കെ. കൃഷ്ണപിള്ള അവർകളും ജനറൽ കൺവീനറും അനുകരണീയമായ മാതൃക സൃഷ്ടിക്കുകയും രാവും പകലും ബുദ്ധിമുട്ടുകയുമുണ്ടായി.

കലോത്സവത്തിന്റെ സുഗമമായ പ്രവർത്തനത്തിനുവേണ്ടി ഈ സ്കൂൾ അദ്ധ്യാപകർ കൺവീനറന്മാരായി സബ്കമ്മററികൾ രൂപീകരിക്കുകയും ഡിസംബർ 16–ാംതീയതി മുതൽ കമ്മിററിയംഗങ്ങൾ വിശ്രമമെന്തെന്നറിയാതെ പ്രവർത്തിക്കുകയും ചെയ്തു.

യുവജനോത്സവത്തിന്റെ പരിപാടികൾ 27–12–'68 പകൽ 4 മണിക്കുതന്നെ ആരംഭിച്ചു. 4 മണിക്കു് വാഴൂർ എൻ. എസ്. എസ്. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ പതാക ഉയർത്തുകയും കുട്ടികൾ പതാകാവന്ദനം നടത്തുകയും ചെയ്തു.

യുവജനോത്സവത്തിന്റെ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചതു ബഹു: കേരളാ ആരോഗ്യവകുപ്പുമന്ത്രി ശ്രീ ബി. വെല്ലിംഗ്ടൺ അവർകളായിരുന്നു. താലപ്പൊലിയേന്തിയ ബാലികമാരും എൻ സി.സി. ബാൻഡും വെടിക്കെട്ടും സഹിതമാണ് ബഹുമാനപ്പെട്ട മന്ത്രിയെ പ്രധാനകമാനത്തിനുസമീപംവച്ചു സ്വീകരിച്ചതു്. യോഗസ്ഥലത്തുവന്നുചേർന്ന മന്ത്രിയെ ജില്ലാ വിദ്യാഭ്യാസ ആഫീസർ ശ്രീ കെ. കൃഷ്ണപിള്ള അവർകൾ ഹാരമണിയിക്കുകയും മന്ത്രിയോടൊപ്പമുണ്ടായിരുന്ന അദ്ദേഹത്തിന്റെ സഹധർമ്മിണിക്കു് ജനറൽ കൺവീനർ ബൊക്കെ നല്കുകയും ചെയ്തു. ഉദ്ഘാടനയോഗത്തിൽ വിദ്യാഭ്യാസ ആഫീസർ സ്വാഗതവും ജനറൽ കൺവീനർ കൃതജ്ഞതയും പറയുകയുണ്ടായി. മന്ത്രിയുടെ ഉദ്ഘാടനപ്രസംഗത്തിനു ശേഷം ഇക്കൊല്ലം ഏററവും കൂടുതൽ വിജയശതമാനം കൈവരിച്ച കാഞ്ഞിരപ്പള്ളി എ. കെ. ജെ. എം. സ്കൂളിനും കല്ലാർ ഗവണ്മെൻറ് ഹൈസ്കൂളിനുമുള്ള ട്രോഫികൾ മിസ്സിസ് വെല്ലിംഗ്ടൺ അതാതു സ്കൂൾ ഹെഡ്മാസ്റ്ററന്മാർക്കു നല്കുകയുണ്ടായി.

കെ. ആർ. രാധാമണി



രാത്രി ഏഴുമണിയോടുകൂടി കലാപരിപാടികൾ ആരംഭിച്ചു. 27–ാംതീയതി രാത്രി 29 ഏകാങ്കനാടകങ്ങൾ അവതരിപ്പിക്കുകയും 28–ാംതീയതി രാവിലെ മുതൽ ഡ്രോയിംഗ്, പെയിൻറിംഗ്, കഥനം, പ്രസംഗം, ലളിതസംഗീതം, ഉപകരണസംഗീതം ഗാനമേള മുതലായ ഇനങ്ങളിൽ മത്സരങ്ങൾ നടത്തപ്പെടുകയുമുണ്ടായി. 28–ാംതീയതി രാത്രിയിൽ നൃത്തമത്സരം, ദേശീയഗാനാലാപം, സമ്മാനദാനം ഇവ നടത്തപ്പെടുകയുമുണ്ടായി. മത്സരങ്ങളിൽ 24 പോയിൻറടുത്തു് വാഴൂർ എസ്. വി. ആർ. വി. എൻ. എസ്. എസ്. ഹൈസ്കൂൾ ചാമ്പ്യൻഷിപ്പു നേടുകയുണ്ടായി. വിജയികൾക്കു നല്കുന്നതി

നായി ശ്രീ കെ. എൻ. രാമകൃഷ്ണൻനായരുടെ നേതൃത്വത്തിലുള്ള കമ്മിററി അറുനൂറോളം രൂപാ വിലപിടിപ്പുള്ള കപ്പുകളും ട്രോഫികളും സംഭരിച്ചിട്ടുണ്ടായിരുന്നു. അന്നു രാത്രി ഒരു മണിയോടുകൂടി നടന്ന സമാപനമത്സരത്തിൽവച്ചു വിജയികൾക്കുള്ള സമ്മാനങ്ങളും സർട്ടിഫിക്കററുകളും ജില്ലാ വിദ്യാഭ്യാസ ആഫീസർ ശ്രീ കെ. കൃഷ്ണപിള്ള അവർകൾ നല്കുകയും ജോയിന്റ് കൺവീനർ എം. കെ. ഗോപാലകൃഷ്ണൻനായർ എല്ലാവർക്കും കൃതജ്ഞത പറയുകയുംചെയ്തു. രാത്രി 1.45–നു പരിപാടികൾ ഭംഗിയായി പര്യവസാനിച്ചു.

പ്രസ്തുത മത്സരങ്ങളുടെ മാർക്കിട്ടതു വിഖ്യാതരും പ്രഗത്ഭരുമായ ജഡ്ജിമാരായിരുന്നു. ഇവരെല്ലാം തന്നെ ഈ ജില്ലയ്ക്കു വെളിയിൽ നിന്നു തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു.

സ്റ്റാഫിനും വോളണ്ടിയർ സേനയ്ക്കും അവരുടെ സ്തുത്യർഹമായ സേവനത്തിനു ജില്ലാ വിദ്യാഭ്യാസ ആഫീസർ പ്രത്യേകം നന്ദി രേഖപ്പെടുത്തി.




കാഞ്ഞങ്ങാട്ടെയും പയ്യന്നൂരെയും നാടൻനർത്തകികൾ

## കാസർകോഡ്

കാസർകോഡ് വിദ്യാഭ്യാസ ജില്ലയിലെ ഈ വർഷത്തെ യുവജനോത്സവം 1969 ജനുവരി 3, 4 തീയതികളിൽ ആഘോഷിക്കുകയുണ്ടായി. ജില്ലയിലെ മിക്കവാറും എല്ലാ സ്കൂളുകളും ഉത്സവത്തിൽ പങ്കെടുക്കുകയുണ്ടായി.

പയ്യന്നൂരിലെ പരശുരാമൻ



വിവിധ മത്സരയിനങ്ങളിലെ പ്രകടനങ്ങൾ നല്ല ഒരു നിലവാരം പുലർത്തി എന്നു പറയാം. പെയിൻറിംഗിൽ പെരിയ ഗവണ്മെൻറ് ഹൈസ്കൂളിലെ ഇ. കെ. ബാലചന്ദ്രനും, ശാസ്ത്രീയസംഗീതത്തിൽ കുമാരി ശശികലമേനോനും, ലളിതസംഗീതത്തിൽ എം. കെ. ബാലകൃഷ്ണനും ഒന്നാംസമ്മാനത്തിനു് അർഹരായി. നൃത്തവിഭാഗം സദസ്സിനെ വളരെ ആകർഷിച്ചു എന്നു പറയാം. നാടൻനൃത്തത്തിൽ പയ്യന്നൂർ ഗവണ്മെൻറ് ഹൈസ്കൂളിലെ കെ. മധുമതി ഒന്നാംസമ്മാനത്തിനു് അർഹ

യായി. ലയവാദ്യത്തിനു് ഒന്നാം സ്ഥാനം ബി. ഇ. എം. എച്ച്. എസ്സിലെ കെ. ശ്രീപതിക്കും, പദ്യപാരായണത്തിൽ ഒന്നാം സ്ഥാനം നൊങ്ങ ജി. എച്ച്. എസ്സിലെ കെ. സീതാരത്നത്തിനുമാണു ലഭിച്ചതു്. കഥകളിയിൽ കാഞ്ഞങ്ങാട്ടു് ഡി. എച്ച്. എസ്സിലെ പി. രാധയും, പയ്യന്നൂർ ഗവണ്മെൻറ് ഹൈസ്കൂളിലെ എൻ. വി. കൃഷ്ണനുമാണു മുന്നിട്ടു നിന്നതു്. സംഘനൃത്തത്തിൽ പയ്യന്നൂർ സെൻറ് മേരീസ് ഗേൾസ് ഹൈസ്കൂളിലെ കുട്ടികൾ അവതരിപ്പിച്ച നൃത്തം മെച്ചപ്പെട്ടതായിരുന്നു.

ജനുവരി 3-ാംതീയതി തുടങ്ങിയ ഉത്സവപരിപാടികൾ 4-ാംതീയതി സമാപിച്ചു. എല്ലാ പരിപാടികളിലും ഒരു നല്ല ജനക്കൂട്ടം സന്നിഹിതരായിരുന്നു. നാട്ടുകാരുടെ ആത്മാർത്ഥമായ സഹകരണത്തിനു നന്ദി.

നീലേശ്വരത്തെ നർത്തകി





കലോത്സവത്തിനു് ഒരു നക്ഷത്രബന്ധം

# കൊട്ടാരക്കര

കൊട്ടാരക്കര വിദ്യാഭ്യാസജില്ലയിലെ ഈ വർഷത്തെ യുവജനോത്സവം പൂർവ്വാധികം ഭംഗിയായി ആഘോഷിക്കുകയുണ്ടായി. ജില്ലയുടെ വിവിധ ഭാഗങ്ങളിലുള്ള ഹൈസ്കൂളുകളിൽനിന്നായി ഏകദേശം മുന്നൂറു യുവകലാകാരന്മാരും കലാകാരികളും ഈ വർഷത്തെ ഉത്സവത്തിൽ പങ്കെടുക്കുകയുണ്ടായി.

വിദ്യാഭ്യാസ ഡെപ്യൂട്ടി ഡയറക്ടറും 1957 മുതൽ ഇതുവരെയുള്ള എല്ലാ സംസ്ഥാന യുവജനോത്സവങ്ങളുടെ സംവിധാനത്തിൽ ഒരു സുപ്രധാന പങ്കുവഹിച്ചിട്ടുള്ള ദേഹവുമായ ശ്രീ എസ്. ഗണേശ് അയ്യർ ഉദ്ഘാടനസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. യുവജനോത്സവംകൊണ്ടു് കുട്ടികളിൽ ഉണ്ടാകേണ്ട മാററങ്ങളെപ്പററി അദ്ദേഹത്തിൻെറ പ്രസംഗത്തിൽ എടുത്തുപറഞ്ഞു. സുപ്രസിദ്ധ സിനിമാ നടനായ മധു പ്രസ്തുത യോഗത്തിൽ വച്ചു് ഈ വർഷത്തെ ജില്ലാ കലോത്സവം ഉദ്ഘാടനംചെയ്തു. ഉദ്ഘാടനയോഗത്തിൽ ഒരു വമ്പിച്ച ജനക്കൂട്ടം സന്നിഹിതരായിരുന്നു.

ഉദ്ഘാടനയോഗത്തിൽ ആദ്ധ്യക്ഷംവഹിക്കുന്നതിനും ഉദ്ഘാടനകർമ്മം നിർവ്വഹിക്കുന്നതിനുമായി എത്തിച്ചേർന്ന പ്രശസ്താതിഥികൾക്കു് ഒരു വമ്പിച്ച സ്വീകരണം നല്കുകയുണ്ടായി എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണു്.

മത്സരത്തിൽ അവതരിപ്പിക്കപ്പെട്ട എല്ലാ ഇനങ്ങളും ഭേദപ്പെട്ട ഒരു നിലവാരം പുലർത്തി എന്നു നിസ്സംശയം പറയാം. പെൻസിൽ ഡ്രായിംഗ് മത്സരത്തിൽ അഞ്ചൽ ഹൈസ്കൂളിലെ മാത്യു

വഴ്ഗീസും, പെയിൻറിംഗിൽ കൊട്ടാരക്കര ഗവണ്മെൻറ് ഹൈസ്കൂളിലെ ആർ. ചന്ദ്രികയും ഒന്നാംസ്ഥാനം കരസ്ഥമാക്കി. ലളിതസംഗീതത്തിനു് ഒന്നാം സമ്മാനാർഹനായതു് പുനലൂർ ഹൈസ്കൂളിലെ ജി. ശിവരാജനാണു്. ഭരതനാട്യത്തിൽ വളരെയധികം ആളുകളെ ആകർഷിച്ചുകൊണ്ടു ചെമ്മന്തൂർ ഹൈസ്കൂളിലെ ജെ. പുഷ്പകുമാരി അവതരിപ്പിച്ച ഇനം ഒന്നാംസ്ഥാനം നേടി. പദ്യപാരായണത്തിൽ ശൂരനാട്ടു് ഹൈസ്കൂളിലെ അനന്തകൃഷ്ണപിള്ളയാണു സമ്മാനാർഹനായതു്. ശാസ്താംകോട്ട ജെ. എം. ഹൈസ്കൂളിലെ കുട്ടികൾ അവതരിപ്പിച്ച സംഘനൃത്തം കാണികളുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുകയുണ്ടായി.

യുവജനോത്സവത്തിൻെറ സുഗമമായ നടത്തിപ്പിനു നാട്ടുകാരുടെയെല്ലാം അകമഴിഞ്ഞ സഹകരണം ഉണ്ടായിരുന്നു എന്നു പ്രത്യേകം പറഞ്ഞുകൊള്ളട്ടെ.



മുകളിൽ: കടമ്പനാട്ടെ നാടൻ നൃത്തം കി. താഴെ: ചെമ്മന്തൂർ നാടക സംഘം

# കോഴിക്കോട്ട്

കോഴിക്കോട്ട വിദ്യാഭ്യാസ ജില്ലയിലെ ഈ വഷത്തെ യുവജനോത്സവം 1969 ജനുവരി 11, 12 തീയതികളിൽ നടത്തി. കോഴിക്കോട്ട ജില്ലാ വിദ്യാഭ്യാസ ഓഫീസർ ശ്രീ കെ. എസ്. ഗോപാലപിള്ള അദ്ധ്യക്ഷനായും, സാമൂതിരികോളേജ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ പി. സി. ചെറിയേട്ടൻ രാജാ കൺവീനറുമായി ഒരു നിർവ്വാഹകസമിതിയാണു് ഉത്സവത്തിനു നേതൃത്വം നല്കിയതു്.

ജില്ലയിലെ 43 ഹൈസ്കൂളുകളിൽനിന്നായി 312 വിദ്യാർത്ഥികൾ ഈ ഉത്സവത്തിൽ പങ്കെടുത്തു. കുട്ടികളും അവരെ അനുഗമിച്ച അദ്ധ്യാപകരും ഉത്സവകാലത്തു് സാമൂതിരി ഹൈസ്കൂളിലും, ഗവ. അച്ചുതൻ ഹൈസ്കൂളിലുമായി താമസിച്ചു. ഇവക്കു ഭംഗിയായി വിഭവസമൃദ്ധമായ സദ്യകൊടുക്കുന്നതിൽ കോഴിക്കോട്ടുനിവാസികൾ വളരെ ഉത്സാഹംകാട്ടി.

കോഴിക്കോട്ട കോർപ്പറേഷൻ ഡെ. മേയർ ശ്രീ ടി. ജി. കൃഷ്ണയ്യർ പതിനൊന്നാംതീയതി ശനിയാഴ്ച കലോത്സവങ്ങൾ ഉദ്ഘാടനംചെയ്തു. ഉദ്ഘാടനസമ്മേളനത്തിൽ കോഴിക്കോട്ട റീജനൽ ഡെ. ഡയറക്ടർ ശ്രീ അബ്ദുൾകരീം അദ്ധ്യക്ഷതവഹിച്ചു. ഒന്നാംദിവസം രാത്രിയിൽ നടന്ന നാടകമത്സരത്തിൽ 18 സ്കൂളുകൾ പങ്കെടുത്തു. രണ്ടാംദിവസം പകൽസമയത്തു് ചിത്രരചന, പെയിൻറിംഗ്, സംഗീതം, പ്രസംഗം, കഥനം ഇവയുടെ മത്സരവും അന്നു രാത്രിയിൽ നൃത്തപരിപാടികളും നടത്തപ്പെട്ടു. ഏററവും കൂടുതൽ ആളുകളെ



ആകർഷിച്ചതു് നൃത്തപരിപാടികളായിരുന്നു.

മത്സരങ്ങളിൽ അവതരിപ്പിക്കപ്പെട്ട പരിപാടികൾ പൊതുവെ ഉന്നതനിലവാരം പുലർത്തി എന്നു പറഞ്ഞുകൂടാ; പ്രത്യേകിച്ചു വായ്പാട്ടിലും, വാദ്യസംഗീതത്തിലും. എന്നാൽ നാടകത്തിലും നൃത്തത്തിലും ചില ഇനങ്ങൾ താരതമ്യേന നന്നായിരുന്നു. ഏറ്റവും കൂടുതൽ പോയിൻറുനേടിയ കോഴിക്കോട്ട് സാമൂതിരികോളേജ് ഹൈസ്കൂൾ ട്രോഫി നേടി. ദേശീയഗാനാലാപത്തിനുള്ള സമ്മാനം നടക്കാവു് ഗവ. ഗേൾസ് ഹൈസ്കൂളിനാണു് സമ്മാനിക്കപ്പെട്ടതു്. സമ്മാനദാനച്ചടങ്ങിൽ കോഴിക്കോട്ട് ഡി. ആൻഡ് സെഷൻസ് ജഡ്ജി ശ്രീ പി. കെ. ലക്ഷ്മണൻ അദ്ധ്യക്ഷതവഹിക്കുകയും മിസ്സിസ് ലക്ഷ്മണൻ സമ്മാനദാനം നിർവ്വഹിക്കുകയുംചെയ്തു.

## മാവേലിക്കര

മാവേലിക്കര ജില്ലാ യുവജനോത്സവം 1968 ഡിസംബർ 27, 28 തീയതികളിൽ പന്തളം എൻ. എസ്. എസ്. ഹൈസ്കൂളിൽ വച്ചു് ആഘോഷിക്കപ്പെട്ടു. എക്സിക്യൂട്ടീവ് കമ്മിററിയുടെ രക്ഷാധികാരി ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസറും, ജനറൽ കൺവീനർ എൻ.എസ്.എസ്. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ ഇ. ഭാസ്കരക്കുറുപ്പും ആയിരുന്നു.

ഡിസംബർ 27-ാംതീയതി പകൽ രണ്ടുമണിക്കു്, പതാക ഉയർത്തലിനും, മാർച്ച്പാസ്റ്റിനും ശേഷം മത്സരങ്ങൾ ആരംഭിച്ചു. 47 വിദ്യാലയങ്ങളിൽനിന്നായി എത്തിയ വിദ്യാർത്ഥികളുടെയും, പന്തളം എൻ. എസ്. എസ്. ഹൈസ്കൂൾ എൻ. സി. സി. കേഡററുകളുടെയും മാർച്ച്പാസ്റ്റിൽ മാവേലിക്കര ഡി. എഡ്യൂക്കേഷനൽ ഓഫീസർ സല്യൂട്ട് സ്വീകരിച്ചു. സ്കൂൾ ഹാളിൽ 2 മണിക്കുചേർന്ന വമ്പിച്ച സമ്മേളനത്തിൽവച്ചു പന്തളം എൻ.എസ്.എസ്.കോളജ് പ്രിൻസിപ്പൽ ശ്രീ എൻ. ജി. കുറുപ്പ് കലോത്സവപരിപാടികൾ ഉദ്ഘാടനംചെയ്തു.



ആർ. ഉഷ

3 മണിക്കാരംഭിച്ച മത്സരങ്ങളിലെ പ്രധാന ഇനം പ്രസംഗമത്സരമായിരുന്നു. തുടന്നു കഥനം, ഓട്ടൻതുള്ളൽ ഇവയും നടത്തപ്പെട്ടു. 6.30-നു ശേഷം ഏകാങ്കനാടകങ്ങൾ, നൃത്തപരിപാടികൾ ഇവയാണു നടന്നതു്. 11.30-നു പരിപാടികൾ സമാപിച്ചു. 28-ാം തീയതി രാവിലെ 8.30-നു ലളിതസംഗീതത്തോടുകൂടി മത്സരങ്ങൾ ആരംഭിച്ചു. തുടന്നു് ശാസ്ത്രീയസംഗീതം, വാദ്യസംഗീതം, ഗാനമേള ഇവ നടന്നു. 9 മണിമുതൽ 11 മണിവരെ ഡ്രോയിങ്, പെയിൻറിംഗ് ഇവ മറെറാരു ഹാളിൽവച്ചു നടത്തപ്പെട്ടു. 1 30-നോടുകൂടി മത്സരങ്ങൾ അവസാനിച്ചു. 3 മണിക്കു് പന്തളം എൻ. എസ്. എസ്. പോളിടെക്നിക് പ്രിൻസിപ്പൽ ശ്രീ എൻ. ഭാസ്കരക്കുറുപ്പിൻെറ അദ്ധ്യക്ഷതയിൽ ചേന്ന സമാപനസമ്മേളനത്തിൽവച്ചു് ഡി. എഡ്യൂക്കേഷനൽ ഓഫീസർ വിജയികൾക്കുള്ള സമ്മാനങ്ങൾ വിതരണംചെയ്തു. ഏററവും കൂടുതൽ പോയിൻറുകൾ കരസ്ഥമാക്കിയ ചെങ്ങന്നൂർ ഗവ: ഗേൾസ് ഹൈസ്കൂളും കായംകുളം ഗവ: ഗേൾസ് ഹൈസ്കൂളും റോളിങ് കപ്പിനു തുല്യപങ്കാളികളായിത്തീന്നു. കലാമത്സരങ്ങളിൽ ഒന്നാംസ്ഥാനം നേടിയ വിദ്യാർത്ഥികളുടെ കലാപ്രകടനങ്ങളും പൊതുസമ്മേളനത്തിനു മാററുകൂട്ടി. 5.30-നോടുകൂടി സമ്മേളനം സമാപിച്ചു.

ഈ യുവജനോത്സവം വിജയകരമാക്കിത്തീർക്കുന്നതിനു വിദ്യാർത്ഥികളും അദ്ധ്യാപകരും ആത്മാർത്ഥമായി പരിശ്രമിച്ചിട്ടുണ്ടു്. അവക്കു വേണ്ട ക്രമീകരണങ്ങൾ ഏർപ്പെടുത്തിയ സംഘാടകരും അഭിനന്ദനം അഹിക്കുന്നു.

ഷൈലജകുമാരി



## മൂവാററുപുഴ

11–ാമതു ജില്ലാ യുവജനോത്സവം 1963 ഡിസംബർ 22, 23 തീയതികളിൽ മൂവാററുപുഴ നിർമ്മലാ ഹൈസ്കൂളിൽവച്ചു സാഘോഷം നടത്തപ്പെട്ടു. 62 സ്കൂളുകളിലെ 450 വിദ്യാർത്ഥികൾ വിവിധ കലാമത്സരങ്ങളിൽ പങ്കുകൊണ്ടു. കലോത്സവത്തിൻെറ കൺവീനർ പ്രിൻസിപ്പൽ പി. ശങ്കരൻനായർ അവർകളും ജോയിൻറ് കൺവീനറന്മാർ ഫാ: ജോർജ്ജ് കുന്നംകോട്ട്, ശ്രീ പി. വി. മാത്യു എന്നിവരും ആയിരുന്നു.

22–ാംതീയതി ഞായറാഴ്ച വൈകുന്നേരം 5.30–നു് നിർമ്മലാ ഹൈസ്കൂൾ മാനേജർ ഫാ. ഏബ്രഹാം പുളിക്കൽ യുവകലാകാരന്മാരുടെയും കലാകാരികളുടെയും മാർച്ച്പാസ്റ്റിൽ, സല്യൂട്ട് സ്വീകരിക്കുകയും പതാക ഉയർത്തുകയുംചെയ്തു. ശ്രീ രാമവർമ്മ അപ്പൻതമ്പുരാൻെറ (റിട്ടയാർഡ് ഡി. പി. ഐ.) അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽവച്ച് ബഹു: മന്ത്രി. എം. കെ. കൃഷ്ണൻ കലോത്സവം ഉദ്ഘാടനംചെയ്തു. അതിനുശേഷം 32 നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു. പ്രേക്ഷകരുടെ അനുമോദനങ്ങൾ അർഹിക്കുന്നവയായിരുന്നു, നാടകങ്ങളെല്ലാം.

തിങ്കളാഴ്ച രാവിലെ 8 മണിക്കാരംഭിച്ച കലാമത്സരങ്ങൾ വൈകുന്നേരം 6.30–നു് അവസാനിക്കുകയും, നൃത്തപരിപാടികൾ 7.30–നു് ആരംഭിക്കുകയും ചെയ്തു. ഓഡിറേറാറിയം നിറഞ്ഞുനിന്നിരുന്ന പ്രേക്ഷകർ തങ്ങളുടെ യുവകലാകാരന്മാരുടെ പ്രകടനങ്ങൾ കൗതുകപൂർവ്വം വീക്ഷിച്ചുകൊണ്ടിരുന്നു. നൃത്തപരിപാടികൾ 6 മണിക്കൂറോളം നീണ്ടുനിന്നു. സമാപനസമ്മേളനത്തിൽവച്ചു മൂവാററുപുഴ ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസർ ശ്രീ ജെ. ജോൺ വിജയികൾക്കു സർട്ടിഫിക്കററുകളും, ട്രോഫികളും വിതരണംചെയ്തു. 12 പോയിൻറുകൾ കരസ്ഥമാക്കി ചാമ്പ്യൻഷിപ്പിനു് അർഹതനേടിയതു് ഇലഞ്ഞി സെൻറ് പീറേറഴ്സ് ഹൈസ്കൂളാണു്. ദേശീയഗാനാലാപത്തോടുകൂടി കലോത്സവപരിപാടികൾ സമാപിച്ചു.



എം. കെ. രാധാമണി

## ഒററപ്പാലം

1968 ഡിസംബർ 3–ാംതീയതി, ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസിൽവച്ചു നടത്തപ്പെട്ട ഹെഡ്മാസ്റ്ററന്മാരുടെ സമ്മേളനം യുവജനോത്സവപരിപാടികൾക്കു രൂപംകൊടുക്കുകയുണ്ടായി. കട്ടാംപാഴിപുരം ഹൈസ്കൂൾ മൈതാനത്തുവച്ച് 1968 ഡിസംബർ 30, 31 തീയതികളിൽ യുവജനോത്സവം കൊണ്ടാടണമെന്നു തീരുമാനിക്കുകയും ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസർ പ്രസിഡൻറും, ഹെഡ്മാസ്റ്റർ ശ്രീ സി. എസ്. ഗുപ്തൻ കൺവീനറും ആയി ഒരു കമ്മിററിയെ തെരഞ്ഞെടുക്കുകയുംചെയ്തു.

ഡിസംബർ 30–ാംതീയതി, വൈകുന്നേരം അഞ്ചു മണിക്കു് ശ്രീ കെ. പി. എസ്. മേനോൻ കലോത്സവത്തിൻെറ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചു. ഒരു നല്ല സമൂഹത്തിൻെറ സൃഷ്ടി എന്ന ലക്ഷ്യത്തിലേക്കു നമ്മുടെ യുവതലമുറയുടെ വിഭവശേഷി തിരിച്ചുവിടാനും, അവരിൽ അന്തർലീനമായിരിക്കുന്ന വാസനകളെ വികസ്വരമാക്കുവാനും യുവജനോത്സവങ്ങൾ ഇടയാക്കുമെന്നു് അദ്ദേഹം പ്രത്യാശിച്ചു. സമ്മേളനത്തിൽ ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസർ അദ്ധ്യക്ഷതവഹിക്കുകയും, ശ്രീ സി. എസ്. ഗുപ്തൻ സ്വാഗതം ആശംസിക്കുകയും ചെയ്തു. കൃത്യം ഏഴു മണിക്കു് നാടകമത്സരങ്ങൾ ആരംഭിച്ചു. ആകെ അവതരിപ്പിച്ച പതിനാറു നാടകങ്ങളിൽ മിക്കവയും ഉന്നതനിലവാരം പുലർത്തിയെന്ന വസ്തുത ആശാവഹമാണു്. രാത്രി 12.30–നു് പരിപാടികൾ സമാപിച്ചു.

31–ാംതീയതി രാവിലെ 8.30–നുതന്നെ പരിപാടികൾ ആരംഭിച്ചു. അന്നു് ചിത്രരചന, പെയിൻറിംഗ്, പ്രസംഗം, കഥനം, ലളിതസംഗീതം, ശാസ്ത്രീയസംഗീതം, ഗാനമേള ഇവയിലുള്ള മത്സരങ്ങൾ നടന്നു. വൈകുന്നേരം ആറുമണിക്കു ചേർന്ന സമ്മേളനത്തിൽ പാലക്കാട്ട് ഗവൺമെൻറ് വിക്ടോറിയാകോളേജ് പ്രിൻസിപ്പൽ ശ്രീ കെ. മാധവമേനോൻ എം. ഏ. പ്രസംഗിച്ചു.

7.30–നാണു് നൃത്തപരിപാ



# പാലാ

അറുപതു സംവത്സരക്കാലത്തെ മഹത്തായ ചരിത്രമുള്ള പാലാ സെൻറ് തോമസ് ഹൈസ്കൂളിൽവച്ചാണ് പാലാ വിദ്യാഭ്യാസജില്ലയിലെ ഇക്കൊല്ലത്തെ യുവജനകലോത്സവം ആഘോഷിച്ചതു്. ഡിസംബർ 27, 28 തീയതികളിൽ നടത്തപ്പെട്ട പ്രസ്തുത മഹോത്സവത്തിൽ 50 സ്ക്കൂളുകളിൽനിന്നായി 300–ൽ പരം വിദ്യാർത്ഥിനീവിദ്യാർത്ഥികൾ പങ്കെടുക്കുകയുണ്ടായി.

ഡിസംബർ 27–ാംതീയതി 4മണിക്കു് ജില്ലയുടെ നാനാഭാഗത്തുനിന്നും വന്നെത്തിയ കൊച്ചു കലാകാരന്മാരും കലാകാരികളും നടത്തിയ വർണ്ണശബളമായ മാർച്ചുപാസ്റ്റിനുശേഷം പാലാ ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസർ സി. കെ. മാത്യു പതാക ഉയർത്തി. തുടർന്നു് പാലാ മുനിസിപ്പൽ ചെയർമാൻ ശ്രീ തോമസ് ജോസഫ് കൊട്ടുകാപ്പള്ളിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവച്ചു ചങ്ങനാശ്ശേരി എൻ. എസ്. എസ്. കോളേജ് പ്രിൻസിപ്പൽ ശ്രീ എം. പി. മന്മഥൻ യുവജനോത്സവം ഉദ്ഘാടനം ചെയ്തു. ജനാധിപത്യവിജയത്തിനു സഹായകമായ ധാർമ്മികജീവിതത്തിനു പ്രേരണ നല്കേണ്ടതു് അധികാരവൃന്ദമല്ലെന്നും കലാകാരന്മാരാണെന്നും, കലാകാരന്മാർ ഇമിറേഷനിൽനിന്നു മാറി സർഗ്ഗപ്രതിഭയുള്ള യഥാർത്ഥ കലാകാരന്മാരാകണമെന്നും കുട്ടികളുടെ കലോത്സവം ഒരു ചെറിയ സംഭവമല്ലെന്നും ഭാവികേരളത്തിനു ലഭ്യമാകാൻ പോകുന്ന കലാപരമായ നേട്ടങ്ങളുടെ ആക്കവും ആഴവും സ്വഭാവവും അളന്നുനോക്കുവാൻ ഉതകുന്ന

ടികൾ ആരംഭിച്ചതു്. ഏകാംഗനൃത്തം, സമൂഹനൃത്തം, ഭരതനാട്യം, ഓട്ടൻതുള്ളൽ ഇവയായിരുന്നു പ്രധാന ഇനങ്ങൾ. നിലവാരംപുലർത്തിയ ഈ മത്സരങ്ങൾ പൊതുജനങ്ങളെ ഹഠാദാകർഷിക്കുകയുണ്ടായി. രാത്രി പന്ത്രണ്ടുമണിയോടുകൂടി കലോത്സവം സമംഗളം പര്യവസാനിക്കുകയും ഡിസ്ട്രിക്ട് എഡ്യുക്കേഷനൽ ഓഫീസർ സമ്മാനദാനം നിർവ്വഹിക്കുകയും ചെയ്തു.

മത്സരങ്ങളിൽ ഏററവും കൂടുതൽ പോയിൻറുകൾ നേടിയ ഒററപ്പാലം എൽ. എസ്. എൻ. കോൺവെൻറ് റോളിംഗ്കപ്പ് കരസ്ഥമാക്കി. ദേശീയഗാനാലാപത്തിലും പ്രഥമസ്ഥാനം ഈ വിദ്യാലയംതന്നെ നേടുകയുണ്ടായി. ഇടക്കഴിയൂർ എസ്. എസ്. എം. എഫ്. എച്ച്. എസ്. അവതരിപ്പിച്ച നാടകവും, ഷൊർണ്ണൂർ സെൻറ് തെരീസാസ് എച്ച്. എസ്. അവതരിപ്പിച്ച സമൂഹനൃത്തവും, ഒററപ്പാലം എൽ. എസ്. എൻ. കോൺവെൻറിലെ വിദ്യാർത്ഥികളുടെ ഗാനമേളയും പ്രത്യേക അഭിനന്ദനം അർഹിക്കുന്ന പരിപാടികളായിരുന്നു.

പൊതുജനങ്ങളുടെ നിർല്ലോഭമായ സഹായസഹകരണങ്ങൾ യുവജനോത്സവത്തിൻെറ വിജയത്തിനുണ്ടായിരുന്നു. ആഹാരകാര്യങ്ങളിലും മററും സംഘാംഗങ്ങൾക്കു് യാതൊരു ബുദ്ധിമുട്ടും നേരിടേണ്ടിവന്നിട്ടില്ല. എല്ലാ ക്രമീകരണങ്ങളും ചുമതല വഹിച്ചിരുന്ന കമ്മിററികൾ ഏപ്പെട്ട

മുകളിൽ: അഭിനയാഭ്യാസം
താഴെ: കടമ്പഴിപ്പുറത്തെ നർത്തകി

ത്തുകയും ജില്ലായുവജനോത്സവം ഒരു വലിയ വിജയമാക്കിത്തീർക്കുകയും ചെയ്തിട്ടുണ്ടു്.



ഒരു മഹാസംഭവമായി ഇതിനെ കണക്കാക്കണമെന്നും ശ്രീ മന്മഥൻ തന്റെ പ്രസംഗത്തിൽ അഭിപ്രായപ്പെട്ടു. യോഗത്തിൽ ഡി.ഇ. ഒ. ശ്രീ സി. കെ. മാത്യു സ്വാഗതവും പാലാ സെൻറ് തോമസ് ഹൈസ്കൂൾ ഹെഡ് മാസ്റ്റർ റവ. ഫാ. ററി. കെ. ഏബ്രഹാം (കൺവീനർ) കൃതജ്ഞതയും പറഞ്ഞു.

ആദ്യദിവസം നടത്തപ്പെട്ട ഡാൻസ്, ഭരതനാട്യം, കഥകളി, ശാസ്ത്രീയനൃത്തം, ഓട്ടൻതുള്ളൽ തുടങ്ങിയവ അർദ്ധരാത്രിവരെ നീണ്ടുനിന്നു. രണ്ടാംദിവസം പ്രസംഗമത്സരം, പദ്യോച്ചാരണം, ഡ്രോയിംഗ്, പെയിൻറിംഗ്, ലളിതസംഗീതം, ശാസ്ത്രീയസംഗീതം, ഉപകരണസംഗീതം, ഗാനമേള, ദേശീയഗാനം, ഏകാങ്കം തുടങ്ങിയ മത്സരങ്ങളാണു നടത്തപ്പെട്ടതു്.

യുവജനോത്സവത്തിലെ കലാവിഭവങ്ങൾ പൊതുവിൽ നല്ല നിലവാരം പുലർത്തി, ആസ്വാദകരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിക്കുകയുണ്ടായി. ഹൈസ്കൂൾനിലവാരത്തിൽ പ്രതീക്ഷിച്ചിരുന്നതിനേക്കാൾ വളരെ ഉയർന്ന നിലവാരം നാടകങ്ങൾക്കുണ്ടായിരുന്നുവെന്നതു ശ്രദ്ധാർഹമാണ്. പാലാ സെൻറ് വിൻസെൻറ് ഡി പോൾ ഇംഗ്ലീഷ് മീഡിയം ഹൈസ്കൂൾ അവതരിപ്പിച്ച 'ഡേവിഡ് കോപ്പർ ഫീൽഡ്' ഒന്നാംസ്ഥാനവും, പന്നത്തുറ സെൻറ് തോമസ് ഗേൾസ് ഹൈസ്കൂൾ അവതരിപ്പിച്ച 'ചെങ്കോലും മരവുരിയും' രണ്ടാംസ്ഥാനവും നേടി.

ഇക്കൊല്ലത്തെ യുവജനോത്സവത്തിൽ 17 പോയിൻറുകൾ വീതം നേടിയ മരങ്ങാട്ടുപിള്ളി സെൻറ് തോമസ് ഹൈസ്കൂളും വൈക്കം ഗവണ്മെൻറ് ഗേൾസ് ഹൈസ്കൂളും പ്രഥമസ്ഥാനം കരസ്ഥമാക്കുകയുണ്ടായി.

പാലാ മുനിസിപ്പൽ ചെയർമാൻ ശ്രീ തോമസ് ജോസഫ് കൊട്ടുകാപ്പള്ളി വിജയികൾക്കു സമ്മാനങ്ങൾ നല്കി. പാലാ ഡി. ഇ. ഒ. ശ്രീ സി. കെ. മാത്യു സ്കൂളുകൾക്കുള്ള ട്രോഫികൾ നല്കി.

നിഷ്പക്ഷവും സത്യസന്ധവുമായ പ്രവർത്തനത്തിനു് എല്ലാ ജഡ്ജിമാരും പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. താമസം, ഭക്ഷണം, പരിപാടികളുടെ ആസൂത്രണം തുടങ്ങിയവയും പ്രശംസാർഹമായിരുന്നു. ഉദാരമായ സംഭാവനകൾകൊണ്ടും തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടും യുവജനോത്സവത്തെ വിജയിപ്പിക്കുന്നതിൽ വലുതായ പങ്കുവഹിച്ച പൊതുജനങ്ങൾക്കു കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.



അടൂരെ നടികൾ

## പത്തനംതിട്ട

പത്തനംതിട്ട വിദ്യാഭ്യാസ ജില്ലയിൽപ്പെട്ട അമ്പതിൽപരം ഹൈസ്കൂളുകളിലെ വിദ്യാർത്ഥിനീവിദ്യാർത്ഥികളിൽനിന്നു തെരഞ്ഞെടുത്തയച്ച കൊച്ചുകലാകാരന്മാരുടെയും കലാകാരികളുടെയും കലാപരമായ മത്സരങ്ങൾ, അടൂർ ഗവണ്മെൻറ് ഹൈസ്കൂളിലെ വിശാലമായ അങ്കണത്തിൽ സജ്ജീകരിച്ചിരുന്ന രംഗവേദിയിൽവെച്ചു് 1968 ഡിസംബർമാസം 27, 28 ഈ തീയതികളിൽ നടക്കുകയുണ്ടായി. അദ്ധ്യേതാക്കളും, അദ്ധ്യാപികാദ്ധ്യാപകന്മാരും, രക്ഷിതാക്കളെ മുൾപ്പെടെ ഏതാണ്ടു് എഴുന്നൂറോളം ആളുകൾ, ഈ വിദ്യാലയത്തിൽ ഒരു പകലും രണ്ടു രാത്രിയും ഉത്സാഹഭരിതരായി കഴിഞ്ഞുകൂടുകയുണ്ടായി.

ഹൈസ്കൂളിന്റെ മുൻഭാഗത്തെ മുററംമുഴവനും മൂടിപ്പരന്നിരുന്ന വിശാലമായ പന്തലിൽ കുറഞ്ഞതു് ഏഴായിരംപേർക്കെങ്കിലും ഇരിപ്പിടം സജ്ജീകരിച്ചിരുന്നു. രാപകൽഭേദമില്ലാതെ അനേകശതം പ്രേക്ഷകർ—സ്ത്രീകളും കുഞ്ഞുങ്ങളുമുൾപ്പെടെ—നിന്നിമേഷരായി പരിപാടികൾക്കൊക്കെ സാക്ഷികളായി ആദ്യന്തം ഇരിപ്പുപിടിച്ചിരുന്നു എന്നതു് ഈ കലോത്സവത്തിന്റെ

വിജയത്തിനു ഹേതുഭൂതമായ ഒരു പ്രധാനസംഗതിയാണ്.

27-ാംതീയതി വെള്ളിയാഴ്ച വൈകിട്ട് കൃത്യം അഞ്ചരമണിക്കാരംഭിച്ച വർണ്ണശബളമായ ഉദ്ഘാടനച്ചടങ്ങുകളാണ് കലോത്സവത്തിന്റെ ഗണപതിക്കു കുറിച്ചത്. പത്തനംതിട്ട ഡി. ഇ. ഒ. ശ്രീ എൻ. വേലായുധപ്പണിക്കർ അവർകളുടെ മഹനീയാദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവച്ചു സുപ്രസിദ്ധനാടകകൃത്തായ ശ്രീ എൻ.പി. ചെല്ലപ്പൻനായർ പരിപാടികൾ ഉദ്ഘാടനംചെയ്തു. പ്രൊഫസ്സർ പി. ആർ. സി. നായർ എം. എ., സദസ്സിനു സ്വാഗതമാശംസിച്ചു. കലോത്സവത്തിന്റെ ജനറൽ കൺവീനർ ശ്രീ കെ. ജി. ദാമോദരനുണ്ണിത്താൻ കൃതജ്ഞത പ്രകാശിപ്പിച്ചു.

രാത്രി 7 മണിക്കാരംഭിച്ച പരിപാടികൾ വെളുപ്പിനു മൂന്നര മണിക്കു സമംഗളം സമാപിച്ചതോടെ കലോത്സവത്തിന്റെ ആദ്യദിവസത്തെ പരിപാടികൾ അവസാനിച്ചു. ഏകാങ്ക നാടകമത്സരമായിരുന്നു, അന്നു നടന്നത്. മൊത്തം 27 നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു. അവതരണത്തിനുവേണ്ടി തെരഞ്ഞെടുത്ത നാടകങ്ങളുടെ പോരായ്മകൊണ്ട് അഭിനയം പൊടിപൊടിപ്പനായിട്ടുകൂടി പ്രേക്ഷകരുടെ സഹതാപത്തിനു മാത്രം പാത്രമായിത്തീർന്ന ചില നാടകങ്ങൾ ഒരുവക; പരിശീലനത്തിന്റെ അഭാവംമൂലം വേണ്ട മാതിരിയിൽ അവതരിപ്പിക്കപ്പെടാൻ കഴിയാതെപോയവ മറെറാരുവക; മറയ്ക്കുള്ളിൽ നിന്ന അദ്ധ്യാപകലോകത്തിന്റെ വാചികവും ആംഗികവുമായ അദ്ധ്വാനംകൊണ്ടുമാത്രം രംഗത്ത് ഒരുമട്ടൊക്കെ ഒപ്പിച്ചുമാറിയവ ഇനിയൊരുവക; നാടകകൃത്തു



ഉഷാസദാനന്ദ്

പോലും ഭാവനചെയ്തിട്ടില്ലാത്ത പൊടിക്കൈകൾപോലും രംഗത്തവതരിപ്പിച്ചു പ്രേക്ഷകലോകത്തിന്റെ മുക്തകണ്ഠമായ പ്രശംസയാർജ്ജിച്ചവ വേറൊരുവക; ഇങ്ങനെ പല നിലവാരത്തിലുള്ള കൊച്ചുകൊച്ചു നാടകങ്ങളുടെ ഇടതടവില്ലാത്ത അവതരണമാണ് അവിടെ നടന്നത്.

28-ാംതീയതി പ്രഭാതഭക്ഷണം കഴിഞ്ഞതോടെ, പുതിയ പുതിയ കലാവിഭവങ്ങളുടെ മത്സരപ്രദർശനം ചിട്ടയൊത്ത് അവതരിപ്പിക്കപ്പെട്ടുതുടങ്ങി. പദ്യപാരായണം, പ്രസംഗകല, ശാസ്ത്രീയസംഗീതം, ലളിതസംഗീതം, ഉപകരണസംഗീതം, ഗാനമേള, ചിത്രകല, ദേശീയഗാനം എന്നിവയിലാണു പകൽസമയത്ത് മത്സരങ്ങൾ നടന്നത്. രാത്രിയിൽ ഓട്ടൻതുള്ളൽ, ഭരതനാട്യം, ശാസ്ത്രീയനൃത്യങ്ങൾ, നാടോടിനൃത്തങ്ങൾ, സമൂഹനൃത്തം എന്നിങ്ങനെ കണ്ണിനും കരളിനും കുളിരേകിയ പല മത്സരപ്രദർശനങ്ങളും നടക്കുകയുണ്ടായി.

രാത്രി 12 മണിയോടെ പരിപാടികൾ സമംഗളം പര്യവസാനിച്ചു. പിന്നീടു നടന്നതു സമ്മാനവിതരണമാണ്. ഡി. ഇ. ഓ. ശ്രീ വേലായുധപ്പണിക്കർ വിജയികൾക്കു സർട്ടിഫിക്കററുകളും ട്രോഫികളും വിതരണം ചെയ്തു. അജി & കോ. പ്രൊപ്രൈററർ ഓരോ ഇനങ്ങളിലും ഒന്നാം സമ്മാനാർഹരായ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്ക് ഓരോ Quality Aji Pen, ഓരോ കുപ്പി Ajish Ink എന്നിവ പ്രോത്സാഹനസമ്മാനമായി നല്കുകയുണ്ടായി. വിവിധ മത്സരങ്ങളിൽ ഏററവും കൂടുതൽ പോയിൻറ് നേടിയ വിദ്യാർത്ഥിക്ക് അടൂർ കരുണാ സ്റ്റോഴ്സ് പ്രൊപ്രൈററർ ഒരു സ്പെഷ്യൽസമ്മാനം നല്കി. ഈ മത്സരങ്ങളിൽ ഏററവും കൂടുതൽ പോയിൻറ് നേടിയതു് അടൂർ ഗവണ്മെൻറ് ബോയ്സ് ഹൈസ്കൂളാണ് എന്നുള്ളത് ഇവിടെ എടുത്തുപറയേണ്ട ഒരു കാര്യമാണ്. രണ്ടാംസ്ഥാനം പത്തനംതിട്ട ഗവ. ഹൈസ്കൂളും കലഞ്ഞൂർ ഗവ. ഹൈസ്കൂളും പങ്കിട്ടെടുത്തു. ബോയ്സ്ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ കെ. ആർ. സുധേശൻനായർ പരിപാടികളെല്ലാം ഇത്രമാത്രം വിജയകരമാക്കിത്തീർക്കുവാൻ സഹായിച്ച ഓരോരുത്തർക്കും നന്ദി രേഖപ്പെടുത്തി. ദേശീയഗാനമത്സരത്തിൽ വിജയിച്ച രണ്ടു വിദ്യാർത്ഥിനികളുടെ ദേശീയഗാനാലാപത്തോടെ പരിപാടികളുടെ ഭരതവാക്യം ചൊല്ലി.

എല്ലാ മത്സരങ്ങൾക്കും പ്രഗത്ഭരായ ന്യായാധിപന്മാരെയാണ് ഏർപ്പെടുത്തിയിരുന്നത്.

ഈ പരിപാടികൾ ഇത്രമാ

ത്രം വിജയിപ്പിച്ചതു നേരത്തെ സൂചിപ്പിച്ചതുപോലെ, അട്ടൂരിലെ കലോത്സുകരായ പൗരാവലിയാണെന്നു തീർത്തു പറയാം. ഡി. ഇ. ഒ. ശ്രീ വേലായുധപ്പണിക്കരവർകളുടെ നേതൃത്വവും അട്ടൂരിലെ ഗവ: ബോയിസ് ആൻഡ് ഗേൾസ് ഹൈസ്കൂളുകളിലെ അദ്ധ്യാപകരുടെയും അദ്ധ്യാപികമാരുടെയും വിദ്യാർത്ഥിവർഗ്ഗത്തിൻെറയും പല നാളത്തെ അവിശ്രമപരിശ്രമവും, സർവ്വോപരി നാട്ടുകാരുടെ ഉദാരമായ സഹായസഹകരണങ്ങളും ഈ വിജയത്തിനു പങ്കുവഹിച്ചിട്ടുണ്ടു്. നാട്ടുകാരിൽ പലരുടെയും പേരെടുത്തു പറയാനുണ്ടെങ്കിലും, ജനറൽ കൺവീനർ ശ്രീ ദാമോദരൻ ഉണ്ണിത്താൻ, പ്രൊഫസ്സർ പി. ആർ. സി. നായർ, പഞ്ചായത്തുമെമ്പർ ശ്രീ കൊച്ചുപാപ്പി എന്നിവർ ഈ കലോത്സവത്തിൻെറ വിജയത്തിനുവേണ്ടി അഹോരാത്രം പരിശ്രമിച്ചിട്ടുണ്ടു് എന്നു പറയാതെവയ്യ.

മീനാകുമാരി



## കൊല്ലം

കൊല്ലം ജില്ലാ യുവജനോത്സവം 1968 ഡിസംബർ 22–ാം തീയതി വൈകുന്നേരം 4 മണിക്കു്, ഗവണ്മെൻറ് ബോയിസ് ഹൈസ്കൂളിൽ, ശ്രീനാരായണ കോളേജ് പ്രിൻസിപ്പൽ ഡോ. എം. ശ്രീനിവാസൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വച്ചു്, ഡിസ്ട്രിക്ട് കളക്ടർ ശ്രീ കെ. എൽ. എൻ. റാവു ഉദ്ഘാടനം ചെയ്തു.

വൈകുന്നേരം 5.15–നു് ശാസ്ത്രീയസംഗീതത്തോടുകൂടി മത്സരങ്ങൾ ആരംഭിച്ചു. 7.30–നു് ആരംഭിച്ച ഏകാങ്കനാടകമത്സരത്തിൽ 14 ടീമുകൾ പങ്കെടുത്തു.

23–ാംതീയതി രാവിലെ ലളിതസംഗീതം, പ്രസംഗം, കഥനം, ദേശീയഗാനം, ചിത്രരചന, പെയിൻറിംഗ് ഇവയുള്ള മത്സരങ്ങളും, ഉച്ചയ്ക്കുശേഷം ഗാനമേള, ഓട്ടൻതുള്ളൽ ഇവയും നടത്തപ്പെട്ടു. 6.30–നുശേഷം നൃത്തപരിപാടികളാണു നടന്നതു്.

ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസർ ശ്രീ എ. ജലീൽ മുഹമ്മദിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമാപനസമ്മേളനത്തിൽ എസ്. എൻ. കോളേജ് ലക്ചറർ ശ്രീമതി കെ. സി. സാറാമ്മ പ്രസംഗിച്ചു.

സെൻറ് അലോഷ്യസ് ഹൈസ്കൂൾ, കൊല്ലം ഏററവും കൂടുതൽ പോയിൻറുകൾ നേടി കൊല്ലം റോട്ടറി ക്ലബ്ബ് സംഭാവനചെയ്ത ട്രോഫി കരസ്ഥമാക്കി. ഏറ്റവും നല്ല നാടകം അവതരിപ്പിച്ചതു് ക്രിസ്തുരാജ് ഹൈസ്കൂളാണു്. ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസർ സർട്ടിഫിക്കറുകളും സമ്മാനങ്ങളും വിതരണംചെയ്തു.

## തലശ്ശേരി

പതിനൊന്നാമതു ജില്ലാ യുവജനോത്സവം 1969 ജനുവരി 3, 4 തീയതികളിൽ അഴീക്കോട്ട് ഹൈസ്കൂളിൽവച്ചു് ആഘോഷിച്ചു. ഇതിൻെറ നടത്തിപ്പിനായി ഒരു നിർവ്വാഹകസമിതിയെ തെരഞ്ഞെടുക്കുകയുണ്ടായി.

34 ഹൈസ്കൂളുകളിൽനിന്നായി 204 കുട്ടികൾ ഈ ഉത്സവത്തിൽ പങ്കെടുക്കുകയുണ്ടായി. കോഴിക്കോട്ട് റീജനൽ ഡെ. ഡയറക്ടർ ശ്രീ എൻ. അബ്ദുൾകരീം അദ്ധ്യക്ഷതവഹിച്ച സമ്മേളനത്തിൽ വച്ചു്, ഡിസ്ട്രിക്ട് കളക്ടർ ശ്രീ ജെ. എസ്. യേശുദാസൻ ഐ. എ. എസ്. പരിപാടികൾ ഉദ്ഘാടനംചെയ്തു.

ആദ്യത്തെ ദിവസം ഏകാങ്കനാടകമത്സരം നടന്നു. രണ്ടാമത്തെ ദിവസം ചിത്രരചന, പ്രസംഗം എന്നിവയിലെ മത്സര

കെ. രേണുക









എൻ. ഗംഗാധരൻ, കുഞ്ഞിമംഗലം, പി. സി. ഗീത, കാടച്ചിറ, റ്റി. വി. സുശീല, അഴീക്കോട്ട്

ങ്ങൾ പകലും, നൃത്തപരിപാടികൾ രാത്രിയിലും നടക്കുകയുണ്ടായി.

സമാപനസമ്മേളനത്തിൽവച്ചു് അഴീക്കോട്ട് എഡ്യുക്കേഷനൽ സൊസൈററിയുടെ പ്രസിഡണ്ടു് ശ്രീ ഏ. കെ. നായർ സമ്മാനദാനം നിർവ്വഹിച്ചു. ഒരു വമ്പിച്ച ജനക്കൂട്ടം എല്ലാ പരിപാടികളിലും സംബന്ധിച്ചിരുന്നു.

മത്സരത്തിൽ അവതരിപ്പിച്ച കലാപരിപാടികളെല്ലാംതന്നെ ഉന്നതനിലവാരം പുലർത്തുന്നവയായിരുന്നു.

കുട്ടികളുടെ താമസസൗകര്യം ക്രമീകരിച്ചിരുന്നതു് അഴീക്കോട്ട് ഹൈസ്കൂളിൽത്തന്നെയായിരുന്നു. എല്ലാ ക്രമീകരണങ്ങളും അങ്ങേയററം മെച്ചമാക്കുന്നതിനു പൊതുജനങ്ങൾ വളരെയധികം താൽപര്യം കാണിച്ചു എന്നും പറയേണ്ടതുണ്ടു്.

## തിരുവല്ലാ

തിരുവല്ലാ വിദ്യാഭ്യാസജില്ലയിലെ ഹെഡ്മാസ്റ്റർമാരുടെ സമ്മേളനം, ഈ വർഷത്തെ യുവജനോത്സവം പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ്മസ്കൂളിൽവച്ചു നിർവ്വഹിക്കണമെന്നു നിശ്ചയിച്ചു. ഇതിനായി രൂപീകരിച്ച ജനറൽ കമ്മിററി ഡിസംബർ 16-ാംതീയതി കൂടി ബഡ്ജററിനും പരിപാടികൾക്കും പൂർണ്ണരൂപം നല്കി.

ഈ ജില്ലയിൽ ഒരു ഗ്രാമത്തിൽവച്ചു് യുവജനോത്സവം ആദ്യമായി നടന്നുവെന്നതാണു് ഈ പ്രാവശ്യത്തെ ഒരു പ്രത്യേകത. കലോത്സവവിജയത്തിനു് ഏററവും പ്രധാനമായി ഉപകരിച്ച ഘടകം സ്കൂളിലെ വിശാലമായ ഓഡിറേറാറിയമാണു്.

ഡിസംബർ 30-ാംതീയതി രാവിലെമുതൽ ജില്ലയിലെ വിവിധവിദ്യാലയങ്ങളിൽ നിന്നും മത്സരത്തിനുള്ള കുട്ടികളും അധ്യാപകരും വന്നുകൊണ്ടിരുന്നു. ആകെയുള്ള അൻപത്തിനാലു ഹൈസ്കൂളുകളിൽ ആറെണ്ണം ഒഴിച്ചു മറെറല്ലാ വിദ്യാലയങ്ങളും മത്സരത്തിൽ പങ്കെടുത്തിരുന്നു. ആകെ മുന്നൂററിയിരുപതു് കുട്ടികൾ പങ്കെടുത്തു.

രാവിലെ 9.30-നു് സ്ഥലത്തെത്തിയ ഗുരു ഗോപിനാഥിനെയും ഡെപ്യൂട്ടി ഡയറക്ടർ ശ്രീ എസ്. ഗണേശയ്യരെയും ശ്രീ ആർ. എസ്. കുറുപ്പിനെയും സമിതിയംഗങ്ങൾ ഹാരമണിയിച്ചു. താലപ്പൊലിയും നാദസ്വരവും അവർക്കു സ്വാഗതം നല്കി. മൈതാനത്തിലെത്തിയപ്പോൾ എൻ. സി. സി. അംഗങ്ങളും മത്സരത്തിനെത്തിയിരുന്ന കുട്ടികളും സ്കൂൾ ഫ്ളാഗുകളേന്തി മാർച്ച്പാസ്റ്റ് നടത്തി. അവരുടെ സല്യൂട്ട് സ്വീകരിച്ചുകൊണ്ടു് ശ്രീ ഗണേശയ്യർ പതാകയുയർത്തി.

സ്കൂൾ ഓഡിറേറാറിയത്തിൽ തടിച്ചുകൂടിയ സദസ്സിൽവച്ചു് ഗുരു ഗോപിനാഥ്, ഒരു ദീപം കൊളുത്തിക്കൊണ്ടു് കലോത്സവം ഉദ്ഘാടനംചെയ്തു. യോഗത്തിൽ ശ്രീ ഗണേശയ്യർ

ആദ്ധ്യക്ഷം വഹിച്ചു. ശ്രീ നാഗവള്ളി ആർ. എസ്. കുറുപ്പ് ഒരു പ്രസംഗംചെയ്തു. കലോത്സവസമിതി ചെയർമാൻ ശ്രീമതി പത്മാവതിയമ്മ (ഡി. ഇ. ഒ.) സ്വാഗതവും ശ്രീ കെ. എസ്. ശ്രീധരൻനായർ കൃതജ്ഞതയും പറഞ്ഞു.

ഡിസംബർ 30-ാംതീയതി രാവിലെ 11.30-നു മത്സരങ്ങൾ ആരംഭിച്ചു. ഉച്ചയ്ക്കുമുൻപ് കഥനം, പെൻസിൽ ഡ്രോയിംഗ്, പ്രസംഗം എന്നിവയും ഉച്ചയ്ക്കുശേഷം പകലും രാത്രിമുഴുവനുംകൊണ്ട് വാദ്യർകളർ പെയിന്റിംഗ്, ഏകാങ്കനൃത്തം, ഓട്ടൻതുള്ളൽ, നാടോടിനൃത്തം, ശാസ്ത്രീയനൃത്തം, ഭരതനാട്യം, കഥകളി, നാടകം എന്നിവയും നടന്നു. 31-ാംതീയതി രാവിലെ 10 മുതൽ ഉച്ചയ്ക്ക് 1.30-വരെ ലളിതസംഗീതവും ശാസ്ത്രീയസംഗീതവുമാണു നടന്നതു്. ഉച്ചയ്ക്കുശേഷം ഉപകരണസംഗീതവും ഗാനമേളയും ദേശീയഗാനമത്സരവുംനിർവ്വഹിക്കപ്പെട്ടു. 4.30-നു് എല്ലാ ഇനങ്ങളും തീർന്നു. എല്ലാ ഇനങ്ങളിലും കഴിഞ്ഞ വർഷത്തെ അപേക്ഷിച്ചു കുട്ടികളുടെ കഴിവിന്റെ നിലവാരം ഉയർന്നിരുന്നു.

ഓരോ ഇനത്തിനും പരീക്ഷകരായി വിദഗ്ദ്ധരായ വ്യക്തികളെത്തന്നെ ലഭിച്ചുവെന്നതു പ്രത്യേകം പറയാവുന്നതാണ്. കലാലയാദ്ധ്യാപകർ,നാടകകൃത്തുക്കൾ, അഭിനേതാക്കൾ, സംഗീതവിദഗ്ദ്ധർ, വാഗ്മികൾ, നൃത്തനാട്യാചാര്യർ—എല്ലാവരും ഇതിൽപ്പെടും. ഈ ജില്ലയുമായി സ്ഥാപനബന്ധമുള്ളവരാരും അക്കൂട്ടത്തിലില്ലായിരുന്നു.

കലാമത്സരങ്ങളിലെ വിജയികൾ കെ. പി. നൈനാൻ (ചിത്രരചന), പി. ജി. വാസുകുട്ടൻ (വാട്ടർകളർ), കുമാരി ജയശ്രീ, സുബാഷ്ബാബു (ശാസ്ത്രീയസംഗീതം), ജഗദമ്മ, സുരേഷ്കുമാർ (ലളിതസംഗീതം), സുജാതാകുമാരി, രാജേന്ദ്രകുമാർ (ഉപകരണസംഗീതം), ഉഷാകുമാരി, രാജലക്ഷ്മി (ഭരതനാട്യം), നിർമ്മല (നാടോടിനൃത്തം), മീരാബായി (കഥകളി), സുജാതാകുമാരി (ശാസ്ത്രീയനൃത്തം), എലിസബത്ത് ഐസക് (ഓട്ടൻതുള്ളൽ), അച്ചാമ്മ സൈമൺ, അലക്സാണ്ടർ ചെറിയാൻ (പ്രസംഗം), അന്നമ്മ ജോൺ, മുരളീധരൻനായർ (കഥനം), കെ. റ്റി. തോമസ് ആൻഡ് പാർട്ടി (ഗാനമേള), ഏ. സി. ഐസക് ആൻഡ് പാർട്ടി (നാടോടിനൃത്തം), സി. എം. തമ്പി ആൻഡ് പാർട്ടി (ഏകാങ്കനാടകം) എന്നിവരാണ്.

മത്സരത്തിൽ ഏറ്റവും കൂടുതൽ പോയിന്റുകൾ നേടിയതു് ബാലികാമഠം ഹൈസ്കൂളും, തലവടി റ്റി. എം. റ്റി. ഹൈസ്കൂളുമാണ്. ദേശീയഗാനത്തിനു് ഒന്നാംസ്ഥാനം നേടി തിരുമൂലപുരം എസ്. എൻ. വി. ഹൈസ്കൂൾ ജി. പി. നായർ റോളിംഗ് ട്രോഫി കരസ്ഥമാക്കി.

ഗവണ്മെന്റിൽനിന്നും നല്കിയ സർട്ടിഫിക്കറ്റിനു പുറമേ, വിജയികൾക്കു കലോത്സവസമിതിയുടേതായി പ്രത്യേകം കപ്പുകൾ നല്കുകയുണ്ടായി. ഈ ആവശ്യത്തിനു് ശ്രീ ഈപ്പൻ (കുഷ്കൻ മേറ്റോഴ്സ്) നല്കിയ സംഭാവനയ്ക്കു സമിതിയുടെ നന്ദി.

കലാമത്സരങ്ങൾക്കു ചേർന്ന കുട്ടികൾക്കും, കൂടെ എത്തിയിരുന്ന അദ്ധ്യാപകർക്കും വോളണ്ടിയർമാർക്കും, പരീക്ഷകർക്കും ഹൃദ്യമായ ഭക്ഷണവും സേവനനിഷ്ഠമായ പെരുമാററവും നല്കുവാൻ ഭാരവാഹികൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഡിസംബർ 31-ാം തീയതി ഉച്ചയ്ക്കു സദ്യയിൽ പല വിശിഷ്ടാതിഥികളും പങ്കെടുക്കുകയുണ്ടായി. ഭക്ഷണസാധനങ്ങൾ സംഭാവനചെയ്തവരിൽ ശ്രീ എൻ. കെ. പിള്ള(പെരിങ്ങര)യോടു കടപ്പെട്ടിട്ടുണ്ട്.

ഗവണ്മെന്റ് ഗ്രാന്റും സ്കൂളധികൃതർ പിരിച്ചെടുത്ത സംഭാവനകളും കൂടാതെ സമിതിക്കു് ഉദാരമതികളായ പലരും ധനസഹായം നല്കി. അവർക്കെല്ലാം, പ്രത്യേകിച്ച് സഖറിയയ്ക്കു സമിതിയുടെ നന്ദി.

ഇടത്തു്: എലിസബത്ത് ഐസക്
താഴെ: റ്റി. പി. ഉഷാകുമാരി








## തൃശ്ശൂർ

തൃശ്ശൂർ ജില്ലാ സ്കൂൾ യുവജനോത്സവം ഇക്കൊല്ലം ഡിസംബർ 27, 28 തീയതികളിൽ ചേപ്പ് സി. എൻ. എൻ. ബോയ്സ് ഹൈസ്കൂളിൽവെച്ച വിജയകരമായി നടത്തപ്പെട്ടു. തൃശ്ശൂർ ജില്ലാ വിദ്യാഭ്യാസ ആഫീസർ ശ്രീമതി ഷണ്മുഖാംബാൾ അദ്ധ്യക്ഷയായിട്ടുള്ള യുവജനോത്സവക്കമ്മിററിയുടെ അക്ഷീണമായ പ്രയത്നം പ്രസ്തുത ആഘോഷത്തെ തികഞ്ഞ വിജയത്തിലെത്തിച്ചു എന്നു നിസ്സംശയം പറയാം. ശബ്ദായമാനമായ പട്ടണത്തിൻെറ പകിട്ടും അതേസമയം ഗ്രാമസൗഭാഗ്യവും ശാന്തതയും ഒത്തിണങ്ങുന്ന ചേപ്പ്പ്രദേശം യുവജനോത്സവത്തിന്ന് അനുയോജ്യമായ അന്തരീക്ഷം തികച്ചുമരുളി.

ഒന്നാംദിവസമായ ഡിസംബർ 27–ാം തീയതി ഉച്ചതിരിഞ്ഞു 4.30–ന്ന് കലോത്സവം ഉദ്ഘാടനം ചെയ്യാനെത്തിയ തൃശ്ശൂർ ട്രെയിനിംഗ് കോളേജ് റിട്ടയാർഡ് പ്രിൻസിപ്പൽ ശ്രീ ടി. പോൾ വർഗീസ്സിനേയും, സമ്മാനദാനം നിർവ്വഹിക്കാനെത്തിയ ചിററൂർ കുഞ്ഞൻനമ്പൂതിരിപ്പാടിനേയും, സ്കൂൾ മാനേജർ ചിററൂർ ശങ്കരൻ നമ്പൂതിരിപ്പാടിനേയും, ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസർ ശ്രീമതി ഷണ്മുഖാംബാൾ, കൺവീനർ ശ്രീ എം. എസ്. നമ്പൂതിരി, ജോ: കൺവീനർ ശ്രീ ഓ. കെ. കെ. പണിക്കർ, വിവിധ സബ്കമ്മിററി കൺവീനർമാർ, പൗരമുഖ്യർ എന്നിവർ ചേന്ന് എതിരേററു. ചേപ്പ് ഗേൾസ് ഹൈസ്കൂളിലെ ബാലികമാരുടെ താലപ്പൊലിയും ബോയ്സ് ഹൈസ്കൂൾ ബാലന്മാരുടെ ബാൻഡ്വാദ്യവും മത്സരത്തിൽ പങ്കെടുക്കാനെത്തിയ വിദ്യാത്ഥീവിദ്യാത്ഥിനികളുടെ മാച്ച് പാസ്ററും ഉത്സവത്തിനു മാററു കൂട്ടി. പിന്നീടു നടന്ന ഉദ്ഘാടനയോഗത്തിൽ കുട്ടികളുടെ കലാപരമായ വാസനകളുടെ പ്രകടനവേദിയിലേക്കു തന്നെ ആനയിച്ചതിനു സംഘാടകരെ കൃതജ്ഞതാപൂർവ്വം അനുസ്മരിച്ചുകൊണ്ടാണ് ഉദ്ഘാടകൻ തൻെറ പ്രസംഗം ആരംഭിച്ചതു്. എന്തെല്ലാം കോട്ടങ്ങൾ ഉണ്ടായാലും ഇത്തരം യുവജനോത്സവങ്ങളുടെ പ്രാധാന്യവും ആവശ്യകതയും അനിവാര്യമാണെന്ന് അറിയേണ്ടതുണ്ടെന്നും അതിൻെറ പങ്കിനെ ശരിയായി വിലയിരുത്തേണ്ടതുണ്ടെന്നും അദ്ദേഹം ഊന്നിപ്പറയുകയുണ്ടായി.

കൃത്യം 5.15–നു കലാമത്സരങ്ങൾ ആരംഭിച്ചു. ആദ്യം ഓട്ടൻതുള്ളലും പിന്നീടു നാടകവുമാണ് അന്നു നടന്ന മത്സരത്തിലെ രണ്ടിനങ്ങൾ.

രണ്ടാംദിവസം കാലത്തു് 8 മണിമുതൽ ഡ്രോയിംഗ്, പെയി

ൻറിംഗ്, വാദ്യാട്ട്, ഉപകരണ സംഗീതം എന്നീ ഇനങ്ങളിൽ മത്സരങ്ങൾ നടത്തപ്പെട്ടു. ഉച്ച തിരിഞ്ഞു പദ്യോച്ചാരണം, പ്രകടപ്രസംഗം, ഗാനമേള, ദേശീയഗാനാലാപനം എന്നിവയിൽ മത്സരങ്ങൾ നടന്നു.

പനിമതിയുടെ പുളകോദ്ഗമകാരിയായ കരസ്പർശമേൽക്കവേ, ആ സായംസന്ധ്യയിൽ രംഗമണ്ഡപത്തിൽനിന്നും കാൽച്ചിലമ്പൊലി ഉയർന്നു. വിവിധ നൃത്തങ്ങളും കഥകളിയും പ്രേക്ഷകമഹാസമുദ്രത്തെ അത്ഭുതാനന്ദഭരിതരാക്കി. രാത്രി 10.30-ന് ശ്രീ ചിററൂർ കുഞ്ഞൻ നമ്പൂതിരിപ്പാട്ട് വിജയികൾക്ക സമ്മാനങ്ങൾ നല്കി; യുവജനോത്സവം സമാപിച്ചു.

ഏററവും കൂടുതൽ പോയിൻറുകൾ നേടിയ സ്കൂളിനുള്ള മാക്ക് കപ്പ് തൃശ്ശൂർ മോഡൽ ഗേൾസ് ഹൈസ്കൂൾ കരസ്ഥമാക്കി. രണ്ടാംസമ്മാനം എസ്. എൻ. ഹൈസ്കൂൾ, കണിമംഗലവും നേടി.

ബോയ്സ് വിഭാഗത്തിൽ ഒന്നാംസമ്മാനം എസ്. എൻ. ഹൈസ്കൂൾ കണിമംഗലവും, തുല്യപോയിൻറുകൾ നേടി. രണ്ടാംസമ്മാനം, സി. എൻ. എൻ. ബോയ്സ് ഹൈസ്കൂൾ, ചേർപ്പ്, ത്യാഗരാജ ഹൈസ്കൂൾ, അളഗപ്പനഗർ എന്നിവയും കരസ്ഥമാക്കി.

ഗേൾസ് വിഭാഗത്തിൽ കൂടുതൽ മാർക്ക നേടി ഒന്നാംസമ്മാനം മോഡൽ ഗേൾസ് ഹൈസ്കൂളും, രണ്ടാംസമ്മാനം സെൻറ് ജോസഫ്സ് കോൺവെൻറ് ഹൈസ്കൂളും നേടി.



# തിരുവനന്തപുരം

തിരുവനന്തപുരം വിദ്യാഭ്യാസജില്ലയിലെ ഹെഡ്മാസ്റ്ററന്മാരുടെയും മററും ഒരു യോഗം 25-11-1968-ൽ എസ്. എം. വി. ഹൈസ്കൂളിൽവച്ചു കൂടി. ശ്രീ എൽ. സി. ആർ. വർമ്മ, ഹെഡ്മാസ്റ്റർ, ബി. എൻ. വി. ഹൈസ്കൂൾ, തിരുവല്ലം ജനറൽ കൺവീനറായി ഒരു കമ്മിററി രൂപീകരിച്ചു. പട്ടം സെൻറ് മേരീസ് ഹൈസ്ക്കൂളിൽവച്ച് യുവജനോത്സവം നടത്താൻ തീരുമാനിച്ചു. തീയതി: ഡിസംബർ 30, 31.

ഡിസംബർ 30-ാംതീയതി വൈകിട്ട് 5. 30-ന് ശ്രീ പി. ബാലഗംഗാധരമേനോൻ, ഐ. പി.എസ്. പതാക ഉയർത്തി. കുട്ടികളുടെ മാർച്ചപാസ്റ്റിനുശേഷം നിയമസഭാസ്പീക്കർ ശ്രീ ഡി. ദാമോദരൻപോററി കലോത്സവം ഉദ്ഘാടനംചെയ്തു.

ആദ്യമായി നാടകം, നൃത്തം എന്നിവയുടെ മത്സരങ്ങളും പിന്നീട് സംഗീതം, ചിത്രരചന, പ്രസംഗം മുതലായവയുടെ മത്സരങ്ങളും നടന്നു. എല്ലാ മത്സരങ്ങളും യോഗ്യരായ ആളുകളാൽ വിലയിരുത്തപ്പെട്ടു.

സമാപനസമ്മേളനത്തിൽ വിദ്യാഭ്യാസസെക്രട്ടറി ശ്രീ ഉമാശങ്കർ അദ്ധ്യക്ഷത വഹിച്ചു. 31-ാംതീയതി 6. 30-ന് പരിപാടികൾ അവസാനിച്ചു.

തിരുവനന്തപുരം ഫോർട്ട് മിഷൻ ഹൈസ്കൂൾ ഒന്നാംസ്ഥാനവും, കോട്ടൺഹിൽ ഹൈസ്കൂൾ, കരമന ഗവണ്മെൻറ് ഹൈസ്കൂൾ എന്നിവ രണ്ടാംസ്ഥാനവും കരസ്ഥമാക്കി.



## വടകര

1969 ജനുവരി 7, 8 എന്നീ തീയതികളിൽ പയ്യോളി ഹൈസ്കൂൾ അങ്കണത്തിൽവെച്ചാണ് ഈ വർഷത്തെ വടകര ജില്ലാ യുവജനോത്സവം നടത്തിയത്. ഈ വർഷത്തെ വിദ്യാർത്ഥികളുടെ കലാപ്രകടനം കൂടുതൽ ആകർഷകവും സമ്പന്നവുമായിരുന്നു. ഈ പ്രാവശ്യത്തെ മത്സരപരിപാടികളുടെ വിധിനിർണ്ണായകരായി വന്ന കലാകാരന്മാർ അവരുടെ അഭിപ്രായക്കുറിപ്പുകളിൽ സൂചിപ്പിച്ച കാര്യങ്ങൾ ഈ വസ്തുത തെളിയിക്കുന്നു.

വടകരജില്ലയിലെ 39 ഹൈസ്കൂളുകളും പരിപാടിയുടെ വിജയത്തിന് അവരുടെ മികച്ച സംഭാവന നല്കിയെന്നത് എടുത്തുപറയത്തക്ക നേട്ടമാണ്. 300-ൽ അധികം വിദ്യാർത്ഥിനീവിദ്യാർത്ഥികൾ വിവിധ മത്സരങ്ങളിൽ പങ്കെടുത്തു.

ഗാനമേളയിൽ 7 വിദ്യാലയങ്ങൾ പങ്കെടുത്തുകൊണ്ടാണ് കലാപരിപാടികളുടെ പ്രാരംഭംകുറിച്ചത്. ഈ ഇനത്തിൽ ഒന്നാം സ്ഥാനം മേപ്പയ്യൂർ ഗവ. ഹൈസ്കൂളിലെ വിദ്യാർത്ഥികളാണ് കരസ്ഥമാക്കിയത്. തുടർന്നു നടന്ന ഓട്ടൻതുള്ളലിൽ പതിനൊന്നു സ്കൂളുകൾ പങ്കെടുത്തതിൽ സി. കെ. ജി. മെമ്മോറിയൽ ഹൈസ്കൂളിലെ പി. ദാമോദരൻ ഒന്നാംസ്ഥാനം നേടി. പരമ്പരാഗതവും ശാസ്ത്രീയവുമായ നിലയിൽ ഓട്ടൻതുള്ളൽ അവതരിപ്പിക്കുവാൻ പ്രസ്തുത വിദ്യാർത്ഥിക്കു കഴിഞ്ഞതിൽ, പ്രേക്ഷകരുടെയും ജഡ്ജിമാരുടെയും മുക്തകണ്ഠപ്രശംസയ്ക്ക് ഈ വിദ്യാർത്ഥി പാത്രീഭവിക്കുകയുണ്ടായി. പിന്നീടവതരിപ്പിക്കപ്പെട്ട നൃത്തപരിപാടികൾ എല്ലാംതന്നെ ശ്രദ്ധേയങ്ങളായിരുന്നു. ഭരതനാട്യം ഉന്നതനിലവാരം പുലർത്തി എന്നുള്ളത്, എടുത്തുപറയാതെ നിവൃത്തിയില്ല. കൊയിലാണ്ടി ഗവ. ഗേൾസ് ഹൈസ്കൂളിലെ സി. ആർ. ലക്ഷ്മിയാണ് ഭരതനാട്യത്തിൽ പ്രഥമസ്ഥാനത്തിന് അർഹയായത്. നാടോടിനൃത്തങ്ങൾ ഒറ്റയ്ക്കും സംഘമായും, വർണ്ണപ്പൊലിമയോടുകൂടി അവതരിപ്പിക്കുവാൻ പരിപാടികളിൽ പങ്കെടുത്ത വിദ്യാർത്ഥികൾക്കു കഴിഞ്ഞിരുന്നു. പതിനാലു വിദ്യാർത്ഥിനികൾ പങ്കെടുത്ത സോളോഡാൻസിൽ ഒന്നാംസ്ഥാനം നേടിയ ഇരിങ്ങണ്ണൂർ ഹൈസ്കൂളിലെ വി. പി. പ്രേമയുടെ കലാപ്രകടനം അരങ്ങു തകർത്തിരുന്നുവെന്നു പ്രേക്ഷകസദസ്സിലെ ഹർഷാരവങ്ങൾ വ്യക്തമാക്കുകയുണ്ടായി. സംഘനൃത്തങ്ങളിൽ തിരുവള്ളൂർ ശാന്തിനികേതന ഹൈസ്കൂളിലെ വിദ്യാർത്ഥിനികൾ ഒന്നാംസ്ഥാനം കരസ്ഥമാക്കി. ശാസ്ത്രീയ നൃത്തത്തിൽ മടപ്പള്ളി ഗവ. ഫിഷറീസ് ഹൈസ്കൂളിലെ ആർ. രമയും കഥകളിയിൽ മേപ്പയ്യൂർ ഗവ. ഹൈസ്കൂളിലെ ആര്യവാസന്തിയും പ്രഥമസ്ഥാനങ്ങൾ കരസ്ഥമാക്കി.

പെൻസിൽ ഡ്രോയിംഗിൽ പുതുപ്പണം ജവഹർലാൽ നെഹ്റു മെമ്മോറിയൽ ഗവ. ഹൈസ്കൂളിലെ കെ. പി. കുമാരനും, പെയിൻറിംഗിൽ പയ്യോളി ഗവ. ഹൈസ്കൂളിലെ പി. പി. ഗോപാലനും ഒന്നാംസ്ഥാനങ്ങൾക്ക് അർഹരായി.

ശാസ്ത്രീയസംഗീതങ്ങൾ പൊതുവിൽ പ്രതീക്ഷിച്ച നിലവാരം പുലർത്തിയതായി കണ്ടില്ല. ലളിതഗാനമത്സരത്തിൽ കൊയിലാണ്ടി ഗവ. ഗേൾസ് ഹൈസ്കൂളിലെ പി. വി. ചന്ദ്രി പ്രഥമസ്ഥാനം കരസ്ഥമാക്കി. പ്രസംഗമത്സരത്തിൽ എം. ഏ. മാത്യുവും, പദ്യംചൊല്ലലിൽ പി. സി. ജയചന്ദ്രനും, ടി. പി. ശാന്തയും ഒന്നാംസ്ഥാനങ്ങൾക്ക് അർഹരായി.

നാടകമത്സരത്തിൽ ഒന്നാം സ്ഥാനത്തിനർഹരായ മടപ്പള്ളി ഗവ. ഫിഷറീസ് ഹൈസ്കൂളിലെ വിദ്യാർത്ഥികൾ വിക്ടർ യൂഗോവിന്റെ വിശ്വവിഖ്യാതമായ 'പാവങ്ങളി'ലെ ചില കഥാപാത്രങ്ങളെ രംഗത്തവതരിപ്പിച്ച നിമിഷങ്ങൾ ഇപ്പോഴും ജീവിക്കുന്നതുപോലെ തോന്നി. വടകരയിലെ വളർന്നുവരുന്ന യുവകലാകാരന്മാരുടെയും കലാകാരികളുടെയും പ്രതിഭാവിലാസത്തെ കണ്ടുപിടിക്കാനുള്ള ഒരവസരം ഈ പരിപാടികൾ പ്രദാനംചെയ്യുവെന്നത് പ്രത്യേകം ശ്രദ്ധേയമാണ്. ഈ വർഷത്തെ യുവജനോത്സവത്തിൽ കൂടുതൽ പോ

യിൻറുകം നേടിയ കൊയിലാണ്ടി ഗവ.ഗേംസ് ഹൈസ്കൂം ട്രോഫി കരസ്ഥമാക്കി.

ഒന്നാംദിവസത്തെ ഉദ്ഘാടനസമ്മേളനത്തിൽ, വടകര ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ഓഫീസർ ശ്രീ വി. ഗണപതിഅയ്യർ അദ്ധ്യക്ഷസ്ഥാനം ഏററു. കോഴിക്കോട്ട് റീജനൽ ഡെ. ഡയറക്ടർ ശ്രീ കെ. അബ്ദുംകരീം പരിപാടികം ഉദ്ഘാടനംചെയ്യുകയുണ്ടായി. രണ്ടാംദിവസത്തെ സമാപനസമ്മേളനത്തിൽ ശ്രീ പി. ററി. ദാമോദരൻ പ്രസംഗിക്കയും പയ്യോളി മുൻസിഫ് ശ്രീ ഒ. വി. അബൂബക്കർ സമ്മാനദാനം നിർവ്വഹിക്കയും ചെയ്തു.

# കോട്ടയം

1968 ഡിസംബർ 22. സമയം രാവിലെ 8 മണി. മാമലകളുടെ മനോഹാരിതയും താഴ്വരകളുടെ കുളിർമ്മയും ഒത്തിണങ്ങിയ വാകത്താനം ജെറുശലേം കുന്നിൻപുറം. കോട്ടയം ജില്ലാ യുവജനോത്സവത്തിൻെറ പ്രാരംഭം കുറിച്ചുകൊണ്ടു് യുവജനോത്സവക്കമ്മിററി ജോയൻറ്കൺവീനർ ശ്രീ സി. എൻ.ജോർജ്ജ് പതാകയുയർത്തൽകർമ്മം നിർവ്വഹിച്ചു.

വൈകുന്നേരം 4.15–നു് ജെ. എം. ഹൈസ്കൂംജംക്ഷനിൽ എത്തിച്ചേർന്ന വിശിഷ്ടാതിഥികംക്കു് വിദ്യാർത്ഥിവിദ്യാർത്ഥിനികളും, പൊതുജനങ്ങളും, താലപ്പൊലിയേന്തിയ ബാലികമാരും, എൻ. സി. സി. കേഡറ്റ്സും ചേർന്നു ഗംഭീരമായ ഒരു വരവേല്പുനല്കി. 4.30-നു് ആരംഭിച്ച പൊതുസമ്മേളനത്തിൽ ഏബ്രഹാം മാർ ക്ലീമ്മീസ് തിരുമേനി അദ്ധ്യക്ഷംവഹിച്ചു. കോട്ടയം ഡി. ഇ. ഒ. ശ്രീ കേശവയ്യർ അതിഥികളെ സ്വാഗതംചെയ്തു സംസാരിച്ചു. ജില്ലാകലക്ടർ ശ്രീ ടി. എൻ. ജയചന്ദ്രൻ ഒരു ലഘുപ്രസംഗത്തോടുകൂടി നിലവിളക്കുകൊളുത്തി യുവജനോത്സവത്തിൻെറ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചു. മലയാളചലച്ചിത്രവേദിയിലെ ഹാസ്യചക്രവർത്തി ശ്രീ എസ്. പി. പിള്ള പൊട്ടിച്ചിരികളുടെ പൂത്തിരികം ഉതിർപ്പിച്ചുകൊണ്ടു മംഗളാശംസകം നേർന്നു. ജെറുശലേം മൗണ്ട് ഹൈസ്കൂം ഹെഡ്മാസ്റ്ററും, ജനറൽ കൺവീനറുമായ റവ. ഫാ. സി. വി. ജോർജ്ജ് കൃതജ്ഞത പ്രകാശിപ്പിച്ചു. സമ്മേളനാനന്തരം വിഭവസമൃദ്ധമായ ചായസല്ക്കാരവും നടന്നു.



സി. ഉഷാറാണി, വെള്ളൂർസംഘം

വൈകിട്ടു് കൃത്യം 6 മണിക്കു മത്സരങ്ങം ആരംഭിച്ചു. കലയുടെ ശ്രീകോവിലിൽ നെയ്ത്തിരികം കൊളുത്തിക്കൊണ്ടു് അണിഞ്ഞൊരുങ്ങിയ ഭാവിയുടെ വാഗ്ദാനങ്ങം രംഗത്തേക്കു വന്നു. ഭരതനാട്യം, ഓട്ടൻതുള്ളൽ, കഥകളി, ശാസ്ത്രീയനൃത്തം, നാടോടിനൃത്തം, സമൂഹനൃത്തം എന്നിവയെല്ലാം നിർന്നിമേഷരായി കാത്തിരുന്ന പ്രേക്ഷകരുടെ









ജി. സുജാത, പി. രാജേശ്വരി
ആർ. കെ. സൂസൻ

മുൻപാകെ അവതരിപ്പിച്ചു. വെളുപ്പിനു കൃത്യം 2 മണിക്കു് യവനിക കടന്നുവന്നു.

23_12_1968 രാവിലെ കൃത്യം 8 മണിക്കുതന്നെ മത്സരപരിപാടികൾ വീണ്ടും ആരംഭിച്ചു. സഹൃദയലോകത്തെ ഹഠാദാകർഷിച്ചുകൊണ്ടു് വാചാപ്രസംഗം, കഥനം, ശാസ്ത്രീയസംഗീതം, ലഘുസംഗീതം, ഉപകരണസംഗീതം, സമൂഹഗാനം, ദേശീയഗാനം എന്നിവയുടെ മത്സരം നടന്നു. പെൻസിൽ ഡ്രോയിംഗ്, പെയിൻറിംഗ് എന്നിവയുടെ മത്സരവും അന്നു പകലത്തെ ഇനത്തിൽപ്പെടുന്നു. ജീവിതത്തിലെ വിവിധങ്ങളായ അദ്ധ്യായങ്ങളെ തുറന്നുകാട്ടുന്ന രംഗങ്ങൾ ഉൾക്കൊള്ളുന്ന ഏകാങ്കങ്ങൾ അന്നുരാത്രി നടന്നു. നൃത്തം, നാടകം എന്നീ ഇനങ്ങളിൽ അവതരിപ്പിച്ച പരിപാടികൾ വളരെ മെച്ചപ്പെട്ട നിലവാരംപുലർത്തി എന്ന വസ്തുത പ്രത്യേകം എടുത്തുപറയത്തക്കതാണു്.

ഉപകരണസംഗീതം, ലളിതസംഗീതം, സംഘഗാനങ്ങൾ എന്നിവയിലെല്ലാം പൊതുവേ മോശപ്പെട്ട നിലവാരമാണു പലത്തിയതെങ്കിലും, ഈ യുവജനോത്സവത്തോടു് അനുബന്ധിച്ചു് അവതരിപ്പിക്കപ്പെട്ട ഏകാങ്കങ്ങൾ എല്ലാംതന്നെ വളരെ ഉയർന്ന നിലവാരമാണു പുലർത്തിയതു്. ഇവയിൽ പ്രത്യേകിച്ചു് ഒന്നാംസ്ഥാനം നേടിയ പി. ററി. എം. ഹൈസ്കൂൾ, വെള്ളൂർ അവതരിപ്പിച്ച നാടകവും, രണ്ടാംസ്ഥാനം നേടിയ കിളിരൂർ എസ്. എൻ. ഡി. പി. സ്കൂൾ അവതരിപ്പിച്ച നാടകവും അഭിനയത്തിലും അവതരണത്തിലും അതുല്യമായിരുന്നു എന്നുതന്നെ പറയാം.

കെ. സോമൻ



ഈ യുവജനോത്സവത്തിൽ പ്രഗത്ഭരായ ജഡ്ജിമാർ പങ്കെടുത്തിരുന്നു. വിജയികൾക്കുള്ള സമ്മാനങ്ങൾ ഡിസ്ട്രിക്ട് മജിസ്ട്രേട്ട് ശ്രീ ററി. ശിവരാമമേനോന്റെ അദ്ധ്യക്ഷതയിൽ കൂടിയ മീററിംഗിൽവച്ചു് മിസ്സിസ് ശിവരാമമേനോൻ വിതരണം ചെയ്യുകയുണ്ടായി. ഏററവും കൂടുതൽ പോയിൻറ്സ് നേടുന്നവർക്കു് ജെ. എം. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ റവ. ഫാ. സി. വി. ജോർജ്ജ് സംഭാവനചെയ്ത മനോഹരമായ എവർ റോളിങ് ഡിസ്ട്രിക്ട് ട്രോഫി കഞ്ഞിക്കുഴി മൗണ്ട് കാർമൽ ഹൈസ്കൂൾ നേടിയെടുത്തതോടുകൂടി കൃത്യം രാവിലെ മൂന്നുമണിക്കു് ഈ യുവജനോത്സവത്തിന്റെ വിജയകരമായ പരിസമാപ്തി കുറിച്ചുകൊണ്ടു് യവനിക വീഴുകയുംചെയ്തു.

# സംസ്ഥാന യുവജനോത്സവം

## കോട്ടയം

### ഭാരവാഹികൾ

രക്ഷാധികാരി:
വക്കി ജോർജ്ജ്
കെ. എം. ചെറിയാൻ
ടി. എൻ. ജയചന്ദ്രൻ

അദ്ധ്യക്ഷൻ:
എ. കെ. നാരായണൻനമ്പ്യാർ

ഉപാദ്ധ്യക്ഷൻ:
എസ്. ഗണേശ്അയ്യർ
എൻ. വിശ്വംഭരൻ

മുഖ്യകാര്യദർശി:
സി. യു. മാത്യു

കാര്യദർശി, സ്വീകരണം:
ബി. പത്മാവതിഅമ്മ
എസ്. കേശവ അയ്യർ
വി. പരമേശ്വരൻഉണ്ണിത്താൻ

കാര്യദർശി, പാർപ്പിടം:
പി. കെ. നൈനാൻ
പി. കെ. വാസുദേവൻനായർ

കാര്യദർശി, സാമ്പത്തികം:
ജെ. എം. തോമസ്
പി. ജെ. ജോസഫ്

കാര്യദർശി, പരിപാടി:
ടി. എസ്. ശ്രീധരൻനായർ
എസ്. കൃഷ്ണമൂർത്തി

കാര്യദർശി, ഭക്ഷണം:

എ. കൃഷ്ണപ്പണിക്കർ
സി. ഇ. ബാലകൃഷ്ണൻനായർ

കാര്യദർശി, പ്രസിദ്ധീകരണം:

വി. ആർ. പരമേശ്വരൻനായർ
ജോർജ്ജ് വറുഗീസ്

കാര്യദർശി, കാവൽ:

എ. പുന്നൂസ്
ചാണ്ടപ്പിള്ള കുറിയാക്കോസ്

അംഗങ്ങൾ:

കെ. എം. ഏബ്രഹാം
എം. കെ. ജോർജ്ജ്
ഇ. എം. ജോർജ്ജ്
പി. പി. വിത്സൻ
കെ. ജി. എൻ. നമ്പൂതിരിപ്പാട്ട്
ഫാദർ റോമിയോ തോമസ്
ഡോക്ടർ ജോർജ്ജ് തോമസ്
സി. എൻ. ശ്രീകണ്ഠൻനായർ
കെ. എം. മാത്യു
പി. സി. ചെറിയാൻ
എം. പി. ഗോവിന്ദൻനായർ
ദേവകി ഗോപിദാസ്
ഡി. സി. കിഴക്കെമുറി
മാത്യു മണിയങ്ങാടൻ
ജോസഫ് ജോസഫ് കോയിപ്പള്ളി
എം. കെ. സുകുമാരൻ
ചെറിയാൻ കാപ്പൻ
വി. ഒ. ഏബ്രഹാം
സി. കെ. മാണി
പൊൻകുന്നം വർക്കി
ഡോക്ടർ എ. പി. മാണി
ജോർജ്ജ് എം. തോമസ്
എൻ. സി. ചാക്കോ
പി. എൻ. കേശവൻ
വി. കെ. ചെല്ലപ്പൻപിള്ള
കാരൂർ നീലകണ്ഠപ്പിള്ള
വെട്ടൂർ രാമൻനായർ
മുട്ടത്തു വർക്കി
എം. പി. മന്മഥൻ
ഫാദർ ഫ്രാൻസിസ് കാളാശ്ശേരി
ഫാദർ ഇസിഡോർ എം. വടക്കൻ
എൻ. കൃഷ്ണയ്യർ
കുര്യൻ ഉതുപ്പ്
എൻ. കെ. പൊതുവാൾ
കെ. വസുമതിയമ്മ
വി. കെ. ശേഖരൻനായർ
പി. സി. ഏബ്രഹാം
ഡോക്ടർ ടി. എസ്. തോമസ്
കെ. ആർ. ശങ്കരൻ
സി. ടി. ജോൺ
എൻ. തങ്കപ്പൻ
കെ. ഒ. വർക്കി
കുടമാളൂർ കരുണാകരൻനായർ
തിരുവിഴാ രാഘവപ്പണിക്കർ
എൻ. ഗോവിന്ദമേനോൻ
പി. വി. വറുഗീസ്
ഫാദർ കെ. വി. ഗീവറുഗീസ്
വി. ഐ. തോമസ്
ഫാദർ സി. എം. ജോൺ
കെ. പി. അന്ന
ടി. എം. ചാക്കോ
കെ. ജെ. കോര
എം. ബേബിക്കുട്ടി
കെ. ടി. സാറാമ്മ
കെ. വി. ജോർജ്ജ്
എസ്. സ്കറിയാ
എം. അബ്ദുൾ സത്താർ കുഞ്ഞ്
ഡോക്ടർ അനന്തനാരായണഅയ്യർ
മേജർ കെ. ആർ. പി. നായർ
സി. കെ. നീലകണ്ഠൻനായർ
കെ. എൻ. ജോസഫ്
എൻ. സി. ചാക്കോ
കെ. വി. മാത്യു
ഫാദർ സി. വി. ജോർജ്ജ്
മിസ്സസ് കെ. എം. മാത്യു
മിസ്സസ് വി. കെ. മാണി
ഡോക്ടർ മേരി ഫിലിപ്പ്
കെ. ജി. മേനോൻ
നാലാങ്കൽ കൃഷ്ണപിള്ള
പി. എൻ. പി. പിള്ള
മറിയാമ്മ വറുഗീസ്
ജോസഫ് തോമസ്
കെ. ഒ. ഉമ്മൻ
കൃഷ്ണപ്പണിക്കർ
മഹമ്മദ്ഖാൻ
വി. പി. കരുണാകരൻനായർ
എം. ആർ. ഗോപാലകൃഷ്ണൻനായർ
പി. ഭാസ്കരൻനായർ
കെ. എം. ചാക്കോ
ടി. കെ. ഗോപാലകൃഷ്ണപ്പണിക്കർ
ഐ. എം. വേലായുധൻ

വി. ജെ. ഏബ്രഹാം
ഏബ്രഹാം ഈപ്പൻ
ഡോക്ടർ പി. ജി. രാമകൃഷ്ണപിള്ള
വി. സി. ഏബ്രഹാം
റവ. ഡോക്ടർ മിയാലിൽ
ചെറിയാൻ ആൻഡ്രൂസ്
തോമസ് വെട്ടം
പി. ഗീവറുഗീസ്
ജോസഫ് മത്തായി
വാസുദേവഭട്ടതിരിപ്പാട്
ബി. എഫ്. വറുഗീസ്
വി. ഒ. മക്കോസ്
അലക്സ് വെള്ളാപ്പള്ളി
കെ. മാധവൻനായർ
എം. ജോസഫ്
എം. കെ. ശിവശങ്കരൻനായർ
കെ. കെ. കൃഷ്ണപിള്ള
ഡാൻസർ ചെല്ലപ്പൻ
അമ്പലപ്പുഴ രാമവർമ്മ
കെ. എൻ. ജോസഫ്
ഇ. എം. വാസുദേവൻനായർ
സിസ്റ്റർ വർജീനിയാ
സിസ്റ്റർ ക്രൂസിഫിക്സാ
കുറിച്ചി കുഞ്ഞൻപണിക്കർ
എൻ. എൻ. പിള്ള
കെ. എൻ. ഗോപാലൻനായർ
ജോസ്പ്രകാശ്
സി. ശാന്തകുമാരിഅമ്മ
എൻ. സോമരാജ്
കെ. വി. മേനോൻ
രാമനാഥ അയ്യർ
സാറാ ടി. ചെറിയാൻ
കെ. വി. കുരുവിള
ഡോക്ടർ എം. പി. ഗോപാലകൃഷ്ണൻനായർ
മാത്യു തോമസ്
കെ. ജി. സുദേവൻ
ശിവരാമൻനായർ
ആനി ഇട്ടക്കള
പി. കെ. കേശവൻ
പി. ജി. പരമേശ്വരൻനായർ
ടി. വി. ശിവശങ്കരൻനായർ
പി. എൻ. രാഘവൻ
പി. പി. രാമൻനായർ
ഗോപാലകൃഷ്ണൻനായർ
പി. വി. ചന്ദ്രസേനൻ
വി. ആർ. ബാലകൃഷ്ണൻനായർ
കെ. പി. വാസുദേവൻനായർ
ഡോക്ടർ കെ. ജെ. ജേക്കബ്
കെ. ദാമോദരപ്പണിക്കർ
ശോശാമ്മ വറുഗീസ്
പി. ലക്ഷ്മണൻനായർ
എം. ശിവരാജൻ
എം. ബാലകൃഷ്ണൻ
ടി. എസ്. ചന്ദ്രശേഖരൻനായർ
അന്നമ്മ കെ. ജേക്കബ്
ടി. ഇ. മാത്യു
പി. കെ. വർക്കി
പി. എസ്. ഏബ്രഹാം
കെ. കെ. തോമസ്
പി. വി. ആൻഡ്രൂസ്
പി. സി. ഐപ്പ്
സി. എ. ജേക്കബ്
എം. കെ. അന്നമ്മ
കെ. എം. ഏലിയാമ്മ
എം. വി. കുറിയാക്കോസ്
ടി. ടി. ഏബ്രഹാം
കുര്യൻ ചാക്കോ
കെ. പി. കെ. പിഷാരടി
കുര്യൻ പാമ്പാടി
പി. കെ. ശിവശങ്കരപ്പിള്ള
ജോൺ പി. ജോൺ
എൻ. ചെല്ലപ്പൻപിള്ള
ടി. ബി. രാജശേഖരൻനായർ
വി. ജെ. തോമസ്
പി. കെ. ഏബ്രഹാം
ബാബു ചെങ്ങന്നൂർ
ജോർജ്ജ് കരിയത്തറ
എസ്. ഉണ്ണി
എം. എസ്. മറിയാമ്മ
എൻ. വി. മറിയാമ്മ
സി. എ. ഏബ്രഹാം
തോമസ് സി. കുരുവിള
സുബ്രഹ്മണ്യം
പി. വി. കൃഷ്ണൻനായർ
എ. എൽ. ഏബ്രഹാം
കെ. എ. പണിക്കർ
അനുജൻ അത്തിക്കയം
ബേബി
സി. വി. പ്രഭാകരൻപിള്ള
രാമപുരം ഗോപി
തിരുവാപ്പ് ബാലൻ
സെയ്ദുമുഹമ്മദ്
പ്രഭാകരൻനായർ
പി. എൻ. പരമേശ്വരൻ

# കോട്ടയം യുവജനോത്സവത്തിലെ വിജയികൾ

കോട്ടയത്തു നടന്ന സംസ്ഥാനയുവ ജനോത്സവത്തിൽ ഒന്നും രണ്ടും സ്ഥാ നങ്ങൾ നേടി വിജയിച്ചവരുടെ പ ട്ടിക അഭിനന്ദനങ്ങളോടെ ഈ ഖണ്ഡത്തിൽ ചേർത്തിരിക്കുന്നു

# 1969

## എം. ഡി. സെമിനാരി ഹൈസ്ക്കൂൾ, കോട്ടയം

ജനുവരി 23, 24, 25

ഒന്നാംസ്ഥാനം:
ഇരിങ്ങാലക്കട ജില്ല
രണ്ടാംസ്ഥാനം:
കോട്ടയം ജില്ല
മൂന്നാംസ്ഥാനം:
ആലപ്പുഴ ജില്ല

**ഡ്രോയിംഗ്**
1 ശശികല കെ. വി.
എസ്. എച്ച്. ജി. ഹൈസ്കൂൾ,
ചാലക്കുടി, ഇരിങ്ങാലക്കട
രാമചന്ദ്രൻ വി. പി.
ഹൈസ്കൂൾ, കൂത്തുപറമ്പ്,
തലശ്ശേരി
2 ജോൺ ടി.
ഹൈസ്കൂൾ, കാട്ടാക്കട,
തിരുവനന്തപുരം
ജെസമ്മ ജോസഫ് സി.
സെ. അഗസ്റ്റിൻസ് ഹൈസ്കൂൾ,
കോതമംഗലം, മൂവാററുപുഴ

**പെയിൻറിംഗ്**
1 ബാലചന്ദ്രൻ ഇ. കെ.
ഗവമെൻറ് ഹൈസ്കൂൾ,
പെരിയ, കാസർകോട്
വിശാലാക്ഷിഅമ്മാൾ സി.
എസ്. ഡി. വി. ഹൈസ്കൂൾ,
ആലപ്പുഴ
2 ശ്രീധരൻ സി.
സി. എം. എസ്. ഹൈസ്കൂൾ,
എലത്തൂർ, കോഴിക്കോട്
കത്രീനാ വർഗീസ്
മൗണ്ട്കാർമ്മൽ ഹൈസ്കൂൾ,
കോട്ടയം

**ശാസ്ത്രീയസംഗീതം**
1 പൊന്നമ്മാൾ പി.
ഹൈസ്കൂൾ, ചാല,
തിരുവനന്തപുരം
ഗണേശൻ നമ്പൂതിരി എം. എൻ.
എൻ. ആർ. പി. എം. ഹൈസ്കൂൾ,
കായംകുളം, മാവേലിക്കര
2 ലക്ഷ്മി ടി. എസ്.,
എസ്. എച്ച്. ജി.
ഹൈസ്കൂൾ, തൃശ്ശൂർ
മണി കെ. പി.
എസ്. എം. വി. എൻ. എസ്.
എസ്. ഹൈസ്കൂൾ, പാലാ

**ലളിതസംഗീതം**
1 ദുർഗാ ഡി.
കോട്ടൺ ഹിൽ ഹൈസ്കൂൾ,
തിരുവനന്തപുരം
ബലരാജ് എ. പിഷാരോടി,
നാഷനൽ ഹൈസ്കൂൾ,
ഇരിങ്ങാലക്കട
2 രേണുകാദേവി പി. എസ്.
ഗവമെൻറ് ഹൈസ്കൂൾ,
കരിനിലം, കാഞ്ഞിരപ്പള്ളി
മോഹനദാസ് കെ. ആർ.
ഹൈസ്കൂൾ, ചവറ, കൊല്ലം

**വാദ്യസംഗീതം (സ്ട്രിംഗ്)**
1 സുലേഖാ റാണി
സെ: മേരീസ് ഹൈസ്കൂൾ,
ചേർത്തല, ആലപ്പുഴ
ഗോപാലകൃഷ്ണൻ സി.
ഗവ: ഹൈസ്കൂൾ,
ചെറുകുന്ന്, തലശ്ശേരി
2 ലളിത ടി. എച്ച്.
പി. ജി. ഹൈസ്കൂൾ,
തൃപ്പൂണിത്തുറ, എറണാകുളം
ഗോപിനാഥൻ ആചാരി എസ്.
എം. ടി. എസ്. ഹൈസ്കൂൾ,
കോട്ടയം

**വാദ്യസംഗീതം (വിൻഡ്)**
1 ലളിതാബായ് ബി.
ഹൈസ്കൂൾ, കണ്ടമംഗലം,
ആലപ്പുഴ
ജോയ് എ.
എ. എം. എം. ഹൈസ്കൂൾ,
ഇടയാറന്മുള, മാവേലിക്കര
2 വറുഗീസ് ടി. കെ.
ജെ. എം. ഹൈസ്കൂൾ,
വാകത്താനം, കോട്ടയം

**വാദ്യസംഗീതം (ലയ)**
1 ശ്രീകുമാരവമ്മ എൻ.
ഹൈസ്കൂൾ, ചേർത്തല, ആലപ്പുഴ
2 ബാലമുരളീകൃഷ്ണൻ സി. വി.
ന്യാരണി ഹൈസ്കൂൾ, പാലക്കാട്

**ഭരതനാട്യം**
1 ശാന്താദേവി എസ്.
ഫാക്ട് ടൗൺഷിപ്പ് ഹൈസ്കൂൾ,
ആലുവാ
2 ബാല പി.
ഹൈസ്കൂൾ, മഞ്ചേരി, മലപ്പുറം

**നാടോടിനൃത്തം**
1 പ്രേമാചന്ദ്രൻ
ഹൈസ്കൂൾ, ആലപ്പുഴ
2 ഗീതാദേവി എസ്. കെ.
എൻ. എസ്. എസ്. ഹൈസ്കൂൾ,
പാലോട്, ആററിങ്ങൽ

**ശാസ്ത്രീയനൃത്തം**
1 പത്മജ സി.
ഗവ: ഹൈസ്കൂൾ, ഇരിങ്ങാലക്കട
ശ്രീറാം ജി.
എസ്. വി. ഹൈസ്കൂൾ,
കായംകുളം, മാവേലിക്കര
2 ആഷ എം. ആർ.
ടി. ഡി. ഹൈസ്കൂൾ, ആലപ്പുഴ
വാസുദേവവമ്മരാജാ
ഗവ: ഹൈസ്കൂൾ, വൈക്കം, പാലാ

**കഥകളി**
1 രാധാലക്ഷ്മി വി. ജി.
ഹൈസ്കൂൾ, നിലമ്പൂർ, മലപ്പുറം
നന്ദകുമാരൻ സി.
നാഷനൽ ഹൈസ്കൂൾ,
ഇരിങ്ങാലക്കട
2 പ്രേമകുമാരി എ. പി.
ഹൈസ്കൂൾ,
ചെങ്ങന്നൂർ, മാവേലിക്കര
പ്രഭ എൻ.
ഹൈസ്കൂൾ, ചെറിയ വെളിനല്ലൂർ,
കൊട്ടാരക്കര

**ഓട്ടൻതുള്ളൽ**
1 സാവിത്രി വി. വി.
ജി. എസ്. ഹൈസ്കൂൾ,
അഷ്ടമിച്ചിറ, ഇരിങ്ങാലക്കട.
സുകുമാരൻ എം. ആർ.
എസ്. എൻ. ഹൈസ്കൂൾ,
കണിമംഗലം, തൃശ്ശൂർ
2 ആനിയമ്മ മാത്യു
സെൻറ് പീറ്റേഴ്സ് ഹൈസ്കൂൾ,
കുറുമ്പനാടം, കോട്ടയം
സാംബശിവൻ, ജി.
ഹൈസ്കൂൾ, അഞ്ചൽ,
കൊട്ടാരക്കര

**പ്രസംഗം**
1 ജാൻസി ജോർജ്ജ്,
ഗവ: ഹൈസ്കൂൾ, വൈക്കം, പാലാ
വിജയകുമാരൻ എൻ.
സാമൂതിരി കോളേജ് ഹൈസ്കൂൾ,
കോഴിക്കോട്
2 സാറാമ്മ അലക്സാണ്ടർ
ബേക്കർ മെമ്മോറിയൽ
ഹൈസ്കൂൾ, കോട്ടയം
മാത്യു പി. വി.
എസ്. എം. എസ്. ജെ. ഹൈസ്കൂൾ, തൈക്കാട്ടുശ്ശേരി, ആലപ്പുഴ

**കഥനം**
1 പ്രതിഭ
കോട്ടൺഹിൽ ഹൈസ്കൂൾ,
തിരുവനന്തപുരം

വേലുക്കുട്ടി വി.
എൻ. എസ്. എസ്. ഹൈസ്കൂൾ, ചാത്തന്നൂർ, കൊല്ലം

2 കൊച്ചുത്രേസ്യാമ്മ കെ. ജെ.
ഗവ: ഹൈസ്കൂൾ, ചേർത്തല, ആലപ്പുഴ
രാജൻ ബാബു
എൻ. എസ്. എസ്. ഹൈസ്കൂൾ, കോയിപ്പള്ളിക്കാരാണ്മ, മാവേലിക്കര

**ഏകാങ്കനാടകം**

ആലുവാ ജില്ല
എസ്. എൻ. എം. ഹൈസ്കൂൾ, മൂത്തകുന്നം. നാടകം: 'മെഴുകുതിരി ക്കാലുകൾ'.
പങ്കെടുത്തവർ:
പി. എ. മോഹനദാസ്
കെ. കെ. ഷാജി
വി. കെ. രവീന്ദ്രൻ
എം. ജി. സദാശിവൻ
ഇ. കെ. അംബുജാക്ഷൻ
കെ. എൻ. സുധി
കെ. എ. മോഹനൻ

2 പാലാ ജില്ല
സെന്റ് വിൻസെന്റ് ഡി പോൾ ഹൈസ്കൂൾ, പാലാ. നാടകം: 'ഡേവിഡ് കോപ്പർഫീൽഡ്'.
പങ്കെടുത്തവർ:
ജോർജ്ജ് തോമസ്
സിറിൾ എബ്രഹാം
ജേംസ് കെ. എം.
മോഹൻ തോമസ്
പീറ്റർ ലൂക്കോസ്
ജോസ് ജോസഫ്

**സമൂഹനൃത്തം**

1 ഇരിങ്ങാലക്കുട ജില്ല
ബി. എൽ. എൽ. ടി. ഹൈസ്കൂൾ, ഇരിങ്ങാലക്കുട.
പങ്കെടുത്തവർ:
ജെസ്സി ജോൺ
ഉഷ എം. പി.
സെലിൻ കെ. ജെ.
മാർഗററ്റ് പ്രിൻസി
ലീല പി. ജെ.
റോസമ്മ പുല്ലൻ
ഭുവനേശ്വരി സി.

2 കോഴിക്കോട്ട ജില്ല
ഗവ: ഗേൾസ് ഹൈസ്കൂൾ, നടക്കാവ്.
പങ്കെടുത്തവർ:
ശ്യാമ, ജയലക്ഷ്മി, ഭാനുമതി ഗ്രേസി, വിശാലാക്ഷി കെ.
ജയശ്രീ, ഹൈമ

**സംഘഗാനം**

1 കാസർകോട്ട ജില്ല
ദുർഗ്ഗാ ഹൈസ്കൂൾ, കാഞ്ഞാങ്ങാട്.
പങ്കെടുത്തവർ:
ഗീത എം.
ഗിരിജ എ. എം.
രാഗിണി എം.
ശോഭന കെ.
ഉഷാബായ് പി. എസ്.
ശ്യാമള കെ.
സുമതി ടി. കെ.

2 ആലപ്പുഴ ജില്ല
മുഹമ്മദൻ ഹൈസ്കൂൾ, ആലപ്പുഴ
പങ്കെടുത്തവർ:
മഹമ്മദ് ഇക്ബാൽ
മോഹനൻ ടി. ജി.
ആഷ്റഫ് ഇ.
അബ്ദുൾ ലത്തീഫ് എ.
സുഭകൻ ടി. ആർ.
ഡൊണാൾഡ്
സുബൈർ

**ദേശീയഗാനം**

1 ഒററപ്പാലം ജില്ല
എൽ. എസ്. എൻ. ജി. ഹൈസ്കൂൾ, ഒററപ്പാലം
പങ്കെടുത്തവർ:
വത്സല കെ.
ഗീതാദേവി പി. ടി.
വെങ്കിടകൃഷ്ണൻ പി. ബി.
ബാലചന്ദ്രൻ വി.
ചന്ദ്രൻ വി. എം.
നാരായണൻ പി. വി.

2 ആററിങ്ങൽ ജില്ല
പങ്കെടുത്തവർ:
ഗീത എസ്. കെ.
ബാലചന്ദ്രമേനോൻ എസ്.
കുമാരി രാധ എ.
ഭുവനചന്ദ്രൻ എസ്.
രവീന്ദ്രനാഥൻ ആശാരി
ജയേന്ദ്രൻ എം.
സുധാകരൻ കെ.
പുരുഷോത്തമൻ ജെ.
ത്യാഗരാജൻ എസ്.
സതീശൻ സി.

**ഏററവും നല്ല നടൻ**

ഷംസു എ. എച്ച്.
സീതിസാഹിബ് മെമ്മോറിയൽ ഹൈസ്കൂൾ, എടക്കഴിയൂർ, ഒററപ്പാലം

**ഏററവും നല്ല നടി**

ഏലിയാമ്മ തോമസ്, ഗവണ്മെൻറ് ഹൈസ്കൂൾ, അടൂർ, പത്തനംതിട്ട
മത്സരമില്ലാത്തതുകൊണ്ട് മത്സരിച്ചില്ലെങ്കിലും പ്രത്യേക ക്ഷണപ്രകാരംവന്ന് സഹൃദയരുടെ മുക്തകണ്ഠമായ പ്രശംസ ആർജ്ജിച്ച രണ്ടിനങ്ങൾ (ഈ സംഘങ്ങൾക്കു പ്രത്യേക സർട്ടിഫിക്കററ് നല്കുകയുണ്ടായി).

**വില്ലിന്മേൽ തായമ്പക**

ഒററപ്പാലം വിദ്യാഭ്യാസജില്ല
ഹൈസ്കൂൾ, ചേർപ്പുളശേരി
പങ്കെടുത്തവർ:
വേണുഗോപാലൻ കെ. പി.
രാമകൃഷ്ണൻ കെ.
ശങ്കരനാരായണൻ സി.
ബാലകൃഷ്ണൻ യു.
കൃഷ്ണകുമാർ കെ. ബി.

**പഞ്ചവാദ്യം**

പാലക്കാട്ട് വിദ്യാഭ്യാസജില്ല
രാജാസ് ഹൈസ്കൂൾ, കൊല്ലങ്കോട്
പങ്കെടുത്തവർ:
ഭഗവത് ജയൻ കെ.
കുമാരൻ എ. ആർ.
സദാനന്ദ് എസ്.
ചക്രപാണി എം.
ശിവദാസൻ പി. കെ.
രാജഗോപാലൻ എ.
വാസു വി.
ശശിധരൻ പി. വി.
സുബ്രഹ്മണ്യൻ പി.
രാമൻകുട്ടി കെ. വി.
ശ്രീധരൻ ടി.
പത്മനാഭൻ പി.
കുമാരൻ പി.
ജയപ്രകാശൻ ആർ.
രാജൻ പി.
ശിവകുമാരൻ കെ.
ചക്രപാണിമാരാർ സി.
അച്ചുതൻനായർ എം.

**ജില്ലകളുടെ നിലവാരം**

| | |
|---|---|
| ഇരിങ്ങാലക്കുട | 53 |
| കോട്ടയം | 45 |
| ആലപ്പുഴ | 42 |
| തിരുവനന്തപുരം | 33 |
| തൃശ്ശൂർ | 28 |
| ആലുവാ | 25 |
| കോഴിക്കോട്ട് | 24 |
| മലപ്പുറം | 24 |
| പാലക്കാട്ട് | 23 |
| തിരുവല്ലാ | 23 |
| തലശ്ശേരി | 22 |
| പാലാ | 22 |
| മാവേലിക്കര | 22 |
| കാസർകോട്ട് | 20 |
| പത്തനംതിട്ട | 20 |
| എറണാകുളം | 17 |
| കാഞ്ഞിരപ്പള്ളി | 17 |
| കൊല്ലം | 17 |
| വടകര | 16 |
| ഒററപ്പാലം | 15 |
| മൂവാററുപുഴ | 15 |
| കൊട്ടാരക്കര | 14 |
| ആററിങ്ങൽ | 8 |
| ചാവക്കാട്ട് | 6 |

# യുവജനോത്സവം ചിത്രങ്ങളിൽ

കലക്ടർ ശ്രീ ടി. എൻ. ജയ
ചന്ദ്രൻ പതാക ഉയർത്തുന്നു






മുകളിൽ: യുവജനോത്സവത്തിൻെറ ഗേററ്. താഴെ: ഉദ്ഘാടകനായ
മുഖ്യമന്ത്രി ശ്രീ ഈ. എം. എസ്. നമ്പൂതിരിപ്പാട് വന്നുചേരുന്നു





മുഖ്യമന്ത്രി ശ്രീ ഈ. എം. എസ്. യുവജനോത്സവം വിളക്കു കൊളുത്തി ഉദ്ഘാടനം ചെയ്യുന്നു



മുകളിൽ: ആശീർവാദം
താഴെ: സഹൃദയത്വം



വലത്തു്: നാടൻനൃ
ത്തം പ്രേമാചന്ദ്രൻ
താഴെ: കഥകളി
സി. നന്ദകുമാരൻ









മുകളിൽ: സംഘനൃത്തം ഇരിങ്ങാലക്കുട ജില്ല. താഴെ: നാടകം ഡേവിഡ് കോപ്പർ ഫീൽഡ് പാലാ ജില്ല





മുകളിൽ: സംഗീതം പി.
പൊന്നമ്മാരം, പ്രതിഭ
താഴെ: നാടൻനൃത്തം
എസ്. കെ. ഗീതാദേവി

പ്രസംഗം: ജാൻസി ജോർജ്ജ്; ലളിതസംഗീതം: ബലരാജ് എ. പിഷാരോടി, ഡി. കെ. ദുർഗ്ഗ. താഴെ: സംഗീതം, ആലപ്പുഴ ജില്ല







മുകളിൽ: മൂന്നാംവർഷവും ഒന്നാം സമ്മാനം നേടിയ എൻ. ശ്രീകുമാരവർമ്മ
താഴെ: ഭരതനാട്യം, ശാന്താദേവി



മുകളിൽ: വിധികർത്താക്കൾ (ലളിതസംഗീതം)

താഴെ: കോട്ടയം യുവജനോത്സവത്തിന്റെ സ്കോർ ബോർഡ്

XI KERALA STATE YOUTH FESTIVAL KOTTAYAM 1969

SCOREBOARD

ഇരിങ്ങാലക്കുട ജില്ലയിലെ
കുട്ടികൾ ട്രോഫി കരസ്ഥമാക്കി










## ഒന്നാം സമ്മാനം

മുകളിൽ: ജി. ശ്രീറാം, ശാസ്ത്രീയനൃത്തം; സി. പത്മജ, ശാസ്ത്രീയനൃത്തം
നടുവിൽ: വി.ജി. രാധാലക്ഷ്മി, കഥകളി; സി. നന്ദകുമാരൻ, കഥകളി.
താഴെ: എൻ. വിജയകുമാരൻ, പ്രസംഗം; ജാൻ സി ജോജ്ജ്, പ്രസംഗം.













## ഒന്നാം സമ്മാനം

മുകളിൽ: പ്രേമാചന്ദ്രൻ, നാടൻനൃത്തം; ഇ. കെ. ബാലചന്ദ്രൻ, പെയ്ന്റിംഗ്. നടുവിൽ: എ. ജോയ്, വാദ്യസംഗീതം (വിൻഡ്.); എസ്. ശാന്താദേവി, ഭരതനാട്യം. താഴെ: പി. പൊന്നമ്മാൾ, ശാസ്ത്രീയസംഗീതം; എൻ. ശ്രീകുമാരവർമ്മ, വാദ്യസംഗീതം (ലയ.)








## ഒന്നാം സമ്മാനം

മുകളിൽ: വി. വി. സാവിത്രി, ഓട്ടംതുള്ളൽ; സി. ഗോപാലകൃഷ്ണൻ, വാദ്യസംഗീതം (സ്ട്രിംഗ്) നടുവിൽ: വി. വേലുക്കുട്ടി, കഥനം; എസ്. പ്രതിഭ, കഥനം. താഴെ: ബി. ലളിതാബായ്, വാദ്യസംഗീതം (വിൻഡ്) എം. ആർ. സുകുമാരൻ, ഓട്ടംതുള്ളൽ.













## ഒന്നാം സമ്മാനം

മുകളിൽ: ബൽരാജ് എ. പിഷാരോടി, ലഘു സംഗീതം; ഡി. കെ. ദുർഗ്ഗ്. ലഘുസംഗീതം. നടുവിൽ: കെ. ജി. ശശികല, ഡ്രോയിംഗ്; വി. പി. രാമചന്ദ്രൻ, ഡ്രോയിംഗ്. താഴെ: ഗണേശൻനമ്പൂതിരി എം. എൻ., ശാസ്ത്രീയസംഗീതം; സുലേഖാറാണി, വാദ്യസംഗീതം (സ്ട്രിംഗ്)



**ഒന്നാം സമ്മാനം**

മുകളിൽ: ദേശീയഗാനം, ഒററപ്പാലം ജില്ല. താഴെ: ഗാനമേള, ദുർഗ്ഗ ഹൈസ്‌ക്കൂൾ, കാഞ്ഞാങ്ങാട്ട്







മുകളിൽ: സംഘനൃത്തം, ബി. എൽ. എൽ. ററി. സ്കൂൾ. വലത്ത്: ഷംസു, ഏററവും നല്ല നടൻ. താഴെ ഇടത്ത്: ഏലിയാമ്മ തോമസ്, ഏററവും നല്ല നടി. താഴെ വലത്ത്: നാടകം, എസ്. എൻ. കെ. സ്കൂൾ, മൂത്തകുന്നം.

## ഒന്നാം സമ്മാനം







യുവജനോത്സവസദസ്സിനെ വശീകരിച്ച രണ്ടു സംഘങ്ങൾ. മുകളിൽ: പഞ്ചവാദ്യം, രാജാസ് ഹൈസ്കൂൾ, കൊല്ലംകോട്. താഴെ: വില്ലിന്മേൽ തായമ്പക, ചേപ്പുളചേരി ഹൈസ്കൂൾ.





മുകളിൽ: സമ്മാനദാതാവ് വിദ്യാഭ്യാസ മന്ത്രി ശ്രീ സി. എച്ച്. മുഹമ്മദ്കോയ എത്തിച്ചേരുന്നു.
താഴെ: ശ്രീ മുഹമ്മദ്കോയ കുട്ടികൾക്കു നന്മ നേരുന്നു.





മുകളിൽ: സ്മരണികയുടെ ഉദ്ഘാടനം ശ്രീ എം. പി. മന്മഥൻ നിർവ്വഹിച്ചു. താഴെ: യുവജനോത്സവം പിരിയുന്നു.





# സംഘാടകർ

മുകളിൽ: യുവജനോത്സവക്കമ്മിററിയുടെ അദ്ധ്യക്ഷൻ, വിദ്യാഭ്യാസ ഡയറക്ടർ ശ്രീ എ. കെ. നാരായണൻനമ്പ്യാർ. താഴെ: യുവജനോത്സവ കാര്യദർശിമാർ







മുകളിൽ: കമ്മിററിയുടെ ഉപാദ്ധ്യക്ഷൻ, ഡെപ്യൂട്ടി ഡയറക്റ്റർ ശ്രീ എസ്. ഗണേശ്അയ്യർ. നടുവിൽ: ഉപാദ്ധ്യക്ഷൻ, റീജനൽ ഡെപ്യൂട്ടി ഡയറക്റ്റർ ശ്രീ എൻ. വിശ്വംഭരൻ. താഴെ ഇടതു്: ആതിഥേയജില്ലയുടെ എഡ്യൂക്കേഷനൽ ആഫീസർ ശ്രീ ററി. എസ്. കേശവയ്യർ. താഴെ വലതു്: മുഖ്യ കാര്യദർശി ശ്രീ സി. യു. മാത്യു. തുടർന്നുള്ള രണ്ടു പേജുകളിൽ വിവിധ സമിതികൾ.





# യുവജനോത്സവ

# വിധികർത്താക്കൾ

## നൃത്തം

ഗുരു ഗോപിനാഥ്, കലാമണ്ഡലം കല്യാണി ക്കുട്ടിയമ്മ, തൃപ്പൂണിത്തുറ മാധവമേനോൻ, കെ. വിലാസിനി, ലക്ഷ്മി കൃഷ്ണമൂർത്തി, എൻ. കൃഷ്ണയ്യർ.

## കഥകളി

ചെങ്ങന്നൂർ രാമൻപിള്ള, ഡോക്ടർ കെ. എൻ. പിഷാരോടി, പി. കെ. ശിവശങ്കരപ്പിള്ള, അമ്പലപ്പുഴ രാമവർമ്മ, കാവാലം നാരായണ പ്പണിക്കർ, പ്രൊഫസർ വി. കെ. കൃഷ്ണ വാരിയർ.

## ഓട്ടൻതുള്ളൽ

കാര്യർ നീലകണ്ഠപ്പിള്ള, പി. കെ. ശിവ ശങ്കരപ്പിള്ള, അമ്പലപ്പുഴ രാമവർമ്മ.

## സംഗീതം

പ്രൊഫസർ കെ. സി. കല്യാണസുന്ദരം, വി. ദക്ഷിണാമൂർത്തി, പ്രൊഫസർ പാലക്കാട്ട് കൃഷ്ണമൂർത്തി, തിരുവിഴാ രാഘവപ്പണിക്കർ, കൊട്ടാരം ശങ്കുണ്ണിനായർ, പ്രൊഫസർ വെച്ചൂർ ഹരിഹരസുബ്രഹ്മണ്യം, പ്രൊഫസർ മാവേലിക്കര ശങ്കരൻകുട്ടിനായർ, പ്രൊഫസർ എം. സുബ്രഹ്മണ്യശർമ്മ, പ്രൊഫസർ ശ്രീകുമാരവർമ്മ, പ്രൊഫസർ കെ. പി. വാസു, പ്രൊഫസർ എൻ. വാസുദേവൻ, ടി. എ. മൊയ്തീൻ, അഭയദേവ്, കുമരകം ബോസ്, കെ. ശങ്കുണ്ണിമേനോൻ.

## പ്രസംഗം

പുത്തൻകാവ് മാത്തൻതരകൻ, കാര്യർ നീലകണ്ഠപ്പിള്ള, തൃക്കൊടിത്താനം ഗോപിനാഥൻ നായർ, സി. ജെ. മണ്ണുമ്മൂട്, എം. എസ്. കുമാരൻനായർ.

## കഥനം

ഡോക്ടർ എ. പി. മാണി, അമ്പലപ്പുഴ രാമവർമ്മ, കാര്യർ നീലകണ്ഠപ്പിള്ള, പുത്തൻകാവ് മാത്തൻതരകൻ, സി. ജെ. മണ്ണുമ്മൂട്.

## നാടകം

സി. എൻ. ശ്രീകണ്ഠൻനായർ, ജി. ശങ്കരപ്പിള്ള, പി. കെ. വീരരാഘവൻനായർ, കുമാരവർമ്മ, പൊൻകുന്നം വർക്കി, മുട്ടത്തു വർക്കി.

## ചിത്രമെഴുത്ത്

എൻ. എൻ. നമ്പ്യാർ, കെ. എസ്. പിള്ള, ടി. എ. ശ്രീധരൻനായർ, പി. എൻ. കൊച്ചുണ്ണിമൂത്തത്, കെ. ജെ. മാത്യു.

# പതിനൊന്നാമത്ത്

# യുവജനോത്സവം

എസ്. ഗണേശയ്യർ

കേരളസംസ്ഥാന രൂപീകരണത്തോടുകൂടിയാണ് കേരളവിദ്യാലയയുവജനോത്സവവും ആരംഭിച്ചത്. ഈ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവ് വിദ്യാഭ്യാസവിചക്ഷണനായ ഡോ. സി. എസ്. വെങ്കിടേശ്വരൻ ആണ്. 1956–'57 മുതൽ തുടർച്ചയായി യുവജനോത്സവങ്ങൾ ഒമ്പതു കൊല്ലം നടന്നു. യുദ്ധകാലപരിതഃസ്ഥിതി പ്രമാണിച്ച് രണ്ടുകൊല്ലം യുവജനോത്സവം നടത്തിയില്ല. വീണ്ടും 1968–ൽ യുവജനോത്സവം ആരംഭിച്ചു. കോട്ടയംനഗരത്തിൽവച്ചു നടക്കുന്ന ഈ യുവജനോത്സവം പതിനൊന്നാമത്തേതാണ്.

യുവജനോത്സവം ആരംഭിച്ചതിനുശേഷം ഓരോവഷം കഴിയുന്തോറും കലാപ്രകടനത്തിന്റെ നിലവാരം മെച്ചപ്പെട്ടുകാണുന്നതിൽ സന്തോഷിക്കാനവകാശമുണ്ട്. രണ്ടുകൊല്ലം ഉത്സവം നടക്കാത്തതിനാൽ പ്രകടനങ്ങളുടെ നിലവാരത്തിൽ കഴിഞ്ഞകൊല്ലം അല്പം മാന്ദ്യം ഉണ്ടായിരുന്നെങ്കിലും ഇക്കൊല്ലത്തെ നില മെച്ചമാണ് എന്നു രേഖപ്പെടുത്താൻ സന്തോഷമുണ്ട്.

ഭരതനാട്യം, കഥകളി, ശാസ്ത്രീയസംഗീതം, ലഘുസംഗീതം, കഥനം, നാടൻനൃത്തം, നാടകം ഈ ഇനങ്ങളിൽ നടന്ന പ്രകടനങ്ങൾ മുൻകൊല്ലങ്ങളിലേതിനെ അപേക്ഷിച്ചു വളരെ മെച്ചപ്പെട്ടിട്ടുണ്ടെന്നു മത്സരങ്ങളുടെ വിധികർത്താക്കൾ പ്രഖ്യാപിച്ചിട്ടുണ്ട്. ഇക്കൊല്ലം വളരെയധികം ഇനങ്ങൾ എ. ഗ്രൂപ്പിൽപ്പെടുത്താൻ ഇടയായതുകൊണ്ട് വിവിധ ജില്ലകൾക്ക ലഭിച്ച പോയിന്റുകളുടെ എണ്ണം മുൻകൊല്ലങ്ങളെ അപേക്ഷിച്ചു വളരെ കൂടുതലാണ്. ഒന്നാംസ്ഥാനത്തെത്തിയ ഇരിങ്ങാലക്കട ജില്ലയ്ക്ക് 53 പോയിന്റ് ലഭിച്ചു. കഴിഞ്ഞകൊല്ലം ഒന്നാംസ്ഥാനത്തെത്തിയ ആലപ്പുഴ വിദ്യാഭ്യാസജില്ലയ്ക്ക് 37 പോയിന്റുകൾ മാത്രമേ ഇത്തവണ നേടാൻ കഴിഞ്ഞുള്ളു. പ്രകടനങ്ങളുടെ നിലവാരം വളരെ വേഗത്തിൽ അഭിവൃദ്ധിപ്പെടുകയാണെന്നുള്ളതിനു് ഇതുതന്നെയാണ് പ്രത്യക്ഷമായ തെളിവ്. മററാരു പ്രത്യേകത ഇക്കൊല്ലം പ്രകടനങ്ങളിൽ പങ്കെടുത്ത 24 വിദ്യാഭ്യാസജില്ലകൾക്കും, പ്രോത്സാഹജനകമായ വിധത്തിൽ അംഗീകരണം ലഭിച്ചിട്ടുണ്ടെന്നുള്ളതാണ്.

കോട്ടയം പൗരാവലിയിൽനിന്നും, അഭൂതപൂർവ്വമായ സ്വാഗതവും ആതിഥ്യമര്യാദയും പ്രകടനങ്ങളിൽ പങ്കെടുത്ത കൊച്ചു കലാകാരന്മാർക്കും കലാകാരികൾക്കും ലഭിച്ചു. കോട്ടയം നഗരവാസികൾക്കും, കലോത്സവത്തിന്റെ സംഘാടകർക്കും അകമഴിഞ്ഞ നന്ദി പ്രകടിപ്പിച്ചുകൊണ്ട് ഈ റിപ്പോർട്ട് ഉപസംഹരിച്ചുകൊള്ളുന്നു.

# കൃതജ്ഞത

പതിനൊന്നാമത്തു സംസ്ഥാനയുവജനോത്സവം നടത്തുന്നതിനുള്ള ഭാഗ്യം ലഭിച്ചതു കോട്ടയം പട്ടണത്തിനാണ്. ഞങ്ങൾ അതിൽ ചരിതാർത്ഥരാണെന്നു് ആദ്യമായി രേഖപ്പെടുത്തിക്കൊള്ളട്ടെ.

കേരളവിദ്യാഭ്യാസഡയറക്ടർ ശ്രീ എ. കെ. നാരായണൻനമ്പ്യാർ അദ്ധ്യക്ഷനായുള്ള ഒരു നിർവ്വാഹകസമിതിയാണ് ഈ യുവജനോത്സവത്തിന്റെ ഭാരവാഹിത്വം ഏറ്റെടുത്തു നടത്തിയതു്. പരിപാടികൾ വിജയകരമാക്കുന്നതിനു നിർവ്വാഹകസമിതിക്കു് നേതൃത്വവും പ്രായോഗികനിർദ്ദേശങ്ങളും നല്കി അനുഗ്രഹിച്ച ബഹുമാനപ്പെട്ട ഡയറക്ടർ അവർകളോടു് ഈ സമിതിക്കുള്ള നിസ്സീമമായ കൃതജ്ഞത അർപ്പിക്കുവാൻ ഈ അവസരം വിനിയോഗിച്ചുകൊള്ളട്ടെ.

കലോത്സവത്തിന്റെ നടത്തിപ്പിനായി രൂപീകരിച്ച എല്ലാ കമ്മിററികളും അവരുടെ പരമാവധി കഴിവു വിനിയോഗിച്ചിട്ടുണ്ടെന്നു പറയുന്നതിൽ എനിക്കു വളരെ സന്തോഷമുണ്ടു്.

കോട്ടയം എഡ്യൂക്കേഷനൽ ഡിസ്ട്രിക്ടിൽപ്പെട്ട എല്ലാ ഹൈസ്ക്കൂളുകളും, ട്രെയിനിംഗ് സ്കൂളുകളും സാമ്പത്തികമായി സഹായിച്ചിട്ടുണ്ടു് എന്നുള്ളതു പ്രത്യേകം സ്മരണീയമാണു്.

നാളികേരം, നെല്ലു്, നേന്ത്രക്കായ്, ശക്കര തുടങ്ങിയ സാധനങ്ങൾ ശേഖരിക്കുന്നതിനു് അദ്ധ്യാപകരും, അദ്ധ്യേതാക്കളും വഹിച്ചിട്ടുള്ള പങ്കു് സ്തുത്യർഹമാണു്.

മത്സരപരിപാടികളിലെ വിജയികളെ തെരഞ്ഞെടുക്കുക എന്ന ശ്രമകരമായ ജോലി സ്തുത്യർഹമായ നിലയിൽ നിർവ്വഹിച്ച വിദഗ്ദ്ധരായ ജഡ്ജിമാർക്കു് കലോത്സവസമിതിയുടെ പൂച്ചെണ്ടുകൾ സമർപ്പിച്ചുകൊള്ളുന്നു.

കലോത്സവത്തിൽ പങ്കെടുക്കുവാൻ സംസ്ഥാനത്തെ എല്ലാ വിദ്യാഭ്യാസജില്ലകളിൽനിന്നും അദ്ധ്യാപകരുടെ നേതൃത്വത്തിൽ എത്തിയിരുന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ ശ്ലാഘനീയമായ അച്ചടക്കബോധം നിർവ്വാഹകസമിതിയുടെ പ്രവർത്തനങ്ങൾ സുഗമമാക്കുവാൻ വളരെയേറെ സഹായിച്ചിരുന്നു.

മത്സരങ്ങളിൽ പങ്കെടുക്കുന്ന കുട്ടികൾക്കു താമസസൗകര്യം നല്കിയിട്ടുള്ള ബി. സി. എം. കോളേജ്, ബസ്സേലിയോസ് കോളേജ്, സെൻറ് ആനീസ് ഹൈസ്ക്കൂൾ, എം. ഡി. സെമ്മിനാരി ഹൈസ്ക്കൂൾ എന്നീ വിദ്യാലയഉടമസ്ഥരോടു് നാം എന്നും കടപ്പെട്ടവരാണു്. അവരുടെ സന്മനോഭാവത്തിനും സഹകരണത്തിനും പ്രത്യേകം കൃതജ്ഞത രേഖപ്പെടുത്തുന്നു.

ഈ കലോത്സവത്തിന്റെ സ്മാരകമായി പ്രസിദ്ധീകരിച്ചിട്ടുള്ള ഗ്രന്ഥത്തിലേക്കു് പരസ്യങ്ങളും, ലേഖനങ്ങളും നല്കി സഹായിച്ചിട്ടുള്ള അഭ്യുദയകാംക്ഷികളോടു നന്ദി രേഖപ്പെടുത്തുന്നതിനു് ഈ അവസരം ഉപയോഗിച്ചുകൊള്ളട്ടെ.

സന്നദ്ധഭടന്മാരായും മററും സഹായിച്ചിട്ടുള്ളവരോടും, സാന്നിദ്ധ്യംകൊണ്ടും സമ്പത്തുകൊണ്ടും സഹായിച്ചിട്ടുള്ള എല്ലാ സ്നേഹിതരോടും പ്രത്യേകിച്ചു കോട്ടയം പട്ടണത്തിലെ എല്ലാ മാന്യവ്യക്തികളോടും നന്ദി രേഖപ്പെടുത്തുന്നു.

നിർവ്വാഹകസമിതിക്കുവേണ്ടി,
സി. യു. മാത്യു
ജനറൽ കൺവീനർ

# സംഭാവന

ലയൺസ് ക്ലബ്ബ്, കോട്ടയം
മോഡേൺ ബേക്കറീസ്, ഇടപ്പള്ളി
കെ. എം. ചെറിയാൻ
പി. ഗീവർഗീസ്, ട്രാവൻകൂർ ടിംബേഴ്സ്
പി. എം. രാഘവൻ, ബെസ്റ്റോട്ടൽ
ജോസഫ് മത്തായി, ഫീനിക്സ് പ്ലൈവുഡ്
മഞ്ഞപ്പള്ളി രാമകൃഷ്ണപിള്ള, പൊൻകുന്നം
കുര്യൻ ഏബ്രഹാം, ഉപ്പൂട്ടിൽ
എം. സി ജേക്കബ്, കോട്ടയം
ഡോ. കെ. ജെ. ജേക്കബ്, കോട്ടയം
വെള്ളാപ്പള്ളി ബ്രദേഴ്സ്, കോട്ടയം
ഡൊമിനിക് ചെറിയാൻ
കെ. വി. തോമസ്, കൊല്ലംകുളം
വി. കെ. ശേഖരൻനായർ
ഡോ. ജോർജ്ജ് തോമസ്, കേരളധ്വനി, കോട്ടയം
കോപ്പറേറ്റ് മാനേജർ, ആർച്ച് ഡയോസിസ് ഓഫ് ചങ്ങനാശ്ശേരി
ജനറൽ മാനേജർ, എൻ. എസ്. എസ്. സ്കൂൾസ്, ചങ്ങനാശ്ശേരി
എൻ. കൃഷ്ണയ്യർ, കോട്ടയം
കെ. വി. ഏബ്രഹാം, കൊല്ലംകുളം
ആണ്ടമ്മ ഇട്ടി, മണർകാട്
കോട്ടയം ടിംബേഴ്സ്, മണർകാട്
ഒ. എം. ഏബ്രഹാം, ഒറവയ്ക്കൽ
കെ. ആർ. നാരായണൻനായർ, കൊററമംഗലം
വി. ജി. നാരായണൻനായർ, ആനിക്കാട്
എൻ. കെ. പൊതുവാൾ, കോട്ടയം
പി. സി. തോമസ്, കോട്ടയം
ഓറിയന്റ് ടെക്സ്റ്റൈൽസ്, കോട്ടയം
കൃഷ്ണൻനായർ ആൻഡ് സൺസ്, കോട്ടയം
കൃഷ്ണൻനായർ ആൻഡ് കമ്പനി, കോട്ടയം
ഗവ. ഹൈസ്കൂൾ, പുതുപ്പള്ളി
എസ്. കെ. എം. ഹൈസ്കൂൾ, കുമരകം
ഭീമാ ബ്രദേഴ്സ്, കോട്ടയം
വി. ഒ. മക്കോസ്, കോട്ടയം
മണർകാട് ടിംബേഴ്സ്, മണർകാട്
ഇ. ടി. കുറിയാക്കോസ്, മണർകാട്
എം. ടി. തോമസ്, മണർകാട്
ഏബ്രഹാം കരിമ്പനത്തറ, മണർകാട്
വി. കൃഷ്ണപിള്ള, കോട്ടയം
ഡോ. സാഗർ, വേളൂർ
കെ. നാരായണയ്യർ, കോട്ടയം
പി. ടി. തോമസ്, പാലാമ്പടം, കോട്ടയം
സാമുഅയ്യർ ആൻഡ് സൺസ്, കോട്ടയം
ജോൺ ഏബ്രഹാം, ഇല്ലിക്കളം
രാമൻ ഭട്ടതിരിപ്പാട്
ഡോ. കെ. ഇ. ഈപ്പൻ
ആൻറണി മത്തായി
സെൻറ് മേരീസ് ബുക്കഡിപ്പോ, ചങ്ങനാശ്ശേരി
ടി. ജബ്ബാർ, ചങ്ങനാശ്ശേരി
ഇ. കെ. നാരായണപിള്ള
സെൻറ് ജോസഫ്സ് എൽ. പി. സ്കൂൾ
സെൻറ് തെരെസാസ് എൽ. പി. സ്കൂൾ
വി. എം കുര്യൻ, പള്ളം
കെ. ടി. രാമൻപിള്ള
ടി. എസ്. അയ്യർ, ആലപ്പുഴ
സെൻറ് ജോർജ്ജ് ഹൈസ്കൂൾ, കൈപ്പുഴ
സെൻറ് അലോഷ്യസ് ഹൈസ്കൂൾ, അതിരമ്പുഴ
സെൻറ് മേരീസ് ഗേൾസ് ഹൈസ്കൂൾ, അതിരമ്പുഴ
സെൻറ് ഫിലോമിനാസ് ഹൈസ്കൂൾ, ആർപ്പൂക്കര
സെൻറ് എഫ്രേംസ് ഹൈസ്കൂൾ, മാന്നാനം
മെഡിക്കൽകോളേജ് ഹൈസ്കൂൾ, മാന്നാനം

**സംസ്ഥാന യുവജനോത്സവത്തിന് പണമായും ഉല്പന്നങ്ങളായും സംഭാവന നൽകി അനുഗ്രഹിച്ച വ്യക്തികളോടും സ്ഥാപനങ്ങളോടും ഹൃദയംനിറഞ്ഞ കൃതജ്ഞത പറയട്ടെ**

എൻ. എസ്. എസ്. ഹൈസ്ക്കൂൾ, കുഴിമററം
സി. എം. എസ്. ഹൈസ്ക്കൂൾ, ഒളശ്ശ
ഗവ. ഹൈസ്ക്കൂൾ, കുടമാളൂർ
ഹൈസ്ക്കൂൾ, പരിപ്പ്
സി. എം. എസ്. ഹൈസ്ക്കൂൾ, കോട്ടയം
സേക്രഡ് ഹാർട്ട് ഹൈസ്ക്കൂൾ, നാട്ടാശ്ശേരി
സെൻറ് മാഴ്സലിനാസ് ഹൈസ്ക്കൂൾ, നാട്ടാശ്ശേരി
സെൻറ് തോമസ് ഹൈസ്ക്കൂൾ, പുത്തനങ്ങാടി
ബേക്കർ മെമ്മോറിയൽ ഹൈസ്ക്കൂൾ, കോട്ടയം
എൻ. എസ്. ഹൈസ്ക്കൂൾ, കോട്ടയം
ഗവ. ഹൈസ്ക്കൂൾ, കാരാപ്പുഴ
ഗവ. ഹൈസ്ക്കൂൾ, കോട്ടയം
ഗവ: ബേസിക് ട്രെയിനിംഗ് സ്ക്കൂൾ, കോട്ടയം
ബ്ലൈൻഡ് സ്ക്കൂൾ, ഒളശ്ശ
മൗണ്ട് കാർമൽ ഹൈസ്ക്കൂൾ, കഞ്ഞിക്കുഴി
ഹോളിഫാമിലി ഹൈസ്ക്കൂൾ, കോട്ടയം
എം. ടി. എസ്. ഹൈസ്ക്കൂൾ, കോട്ടയം
സെന്റ് ആൻസ് ഹൈസ്ക്കൂൾ, കോട്ടയം
വി. ഐ. മാത്തൻസ് ഹൈസ്ക്കൂൾ, മൂലവട്ടം
ഗവ: ഹൈസ്ക്കൂൾ, നാട്ടകം
ബ്രുക്കാനാൻ ഹൈസ്ക്കൂൾ, പള്ളം
ബേസിക് ട്രെയിനിംഗ് സ്ക്കൂൾ, പള്ളം
സി. എം. എസ്. ഹൈസ്ക്കൂൾ, പള്ളം
സെന്റ്തോമസ് ഹൈസ്ക്കൂൾ, ചിങ്ങവനം
മേരി മഗ്ദലന ഹൈസ്ക്കൂൾ, കുറിച്ചി
എ. വി. ഹൈസ്ക്കൂൾ, കുറിച്ചി
സെന്റ്തെരെസാസ് ബേസിക് ട്രെയിനിംഗ് സ്ക്കൂൾ, ~~വാഴൂർ~~ വാഴപ്പള്ളി
സെന്റ്തെരെസാസ് ഹൈസ്ക്കൂൾ, ~~വാഴൂർ~~ വാഴപ്പള്ളി
സെന്റ്ജോസഫ്സ് ഹൈസ്ക്കൂൾ, ചങ്ങനാശ്ശേരി

എസ്. വി. ജി. വി. പി. ഹൈസ്ക്കൂൾ, കിളിരൂർ
എസ്. എൻ. ഡി. പി. ഹൈസ്ക്കൂൾ, കാഞ്ഞിരം
സെന്റ് ആൻസ് ഹൈസ്ക്കൂൾ, ചങ്ങനാശ്ശേരി
എൻ. എസ്. എസ്. ബേസിക് ട്രെയിനിംഗ് സ്ക്കൂൾ, ചങ്ങനാശ്ശേരി
എൻ. എസ്. എസ്. ഹൈസ്ക്കൂൾ, പെരുന്ന
ഹൈസ്ക്കൂൾ, തൃക്കൊടിത്താനം
ഹൈസ്ക്കൂൾ, ഇത്തിത്താനം
ഗവ: ഹൈസ്ക്കൂൾ, പായിപ്പാട്
സെന്റ്ജോസഫ്സ് ഹൈസ്ക്കൂൾ, പായിപ്പാട്
സെന്റ്ജോസഫ്സ് ഹൈസ്ക്കൂൾ, മാമ്മൂട്
സെന്റ് പീറ്റേഴ്സ് ഹൈസ്ക്കൂൾ, കുറുമ്പനാടം
ജെ. എം. ഹൈസ്ക്കൂൾ, വാകത്താനം
എസ്. എച്ച്. ഇ. എം. ഹൈസ്ക്കൂൾ, ചങ്ങനാശ്ശേരി
സെന്റ്തോമസ് ഹൈസ്ക്കൂൾ, തോട്ടയ്ക്കാട്
സെന്റ്തോമസ് ഹൈസ്ക്കൂൾ, പാമ്പാടി
എം. ജി. എം. ഹൈസ്ക്കൂൾ, പാമ്പാടി
എൻ. എസ്. എസ്. ഹൈസ്ക്കൂൾ, ആനിക്കാട്
സെന്റ് മേരീസ് ഹൈസ്ക്കൂൾ, എളങ്കുളം
സെന്റ് ആന്റണീസ് ഹൈസ്ക്കൂൾ, ചെങ്ങളം
സെന്റ് അലോഷ്യസ് ഹൈസ്ക്കൂൾ, കാഞ്ഞിരമററം
ഹോളിഫാമിലി ഹൈസ്ക്കൂൾ, കാഞ്ഞിരമററം
എം. ജി. എം. ഹൈസ്ക്കൂൾ, ളാക്കാട്ടൂർ
സെന്റ് ജോസഫ്സ് ഹൈസ്ക്കൂൾ, മററക്കര
സെന്റ്മേരീസ് ഹൈസ്ക്കൂൾ, മണർകാട്
പി. ഇ. എം. ഹൈസ്ക്കൂൾ, തിരുവഞ്ചൂർ
ഗവ: ഹൈസ്ക്കൂൾ, കുമരകം
ഡി. വി. ഹൈസ്ക്കൂൾ, കുമാരനല്ലൂർ
പി. ടി. എം. ഹൈസ്ക്കൂൾ, വെള്ളൂർ
എം. ഡി. സെമിനാരി ഹൈസ്ക്കൂൾ, കോട്ടയം.

# പരസ്യം

എഫ്. എ. സി. ററി., ആലുവാ
ശീമാട്ടി, കോട്ടയം
ഒരു അഭ്യുദയകാംക്ഷി
മേനോൻ ആൻഡ് കൃഷ്ണൻ, എറണാകുളം
ഡയറക്ടറേററ് ഓഫ് അഡ്വെർടൈസിംഗ് ആൻഡ് വിഷ്വൽ പബ്ലിസിററി
വിമലാ പിക്‌ചേഴ്‌സ്, കോട്ടയം
മോഹൻ ആൻഡ് കോ., കോട്ടയം
പയനിയർ സൈക്കിൾസ് ആൻഡ് മോട്ടോഴ്‌സ്, കോട്ടയം
ദി ഗുഡ് ന്യൂസ് പ്രിൻറിംഗ് ആൻഡ് പബ്ലിഷിംഗ് ഹൗസ്, കോട്ടയം
സെൻറ് ആൻസ് ഹൈസ്കൂൾ, ചങ്ങനാശ്ശേരി
അംബാ ആയുർവ്വേദ വൈദ്യശാല, ചങ്ങനാശ്ശേരി
ഭീമാ, ആലപ്പുഴ
അമീൻ സ്റ്റോഴ്‌സ്, കോട്ടയം
റൂബി റബ്ബർ വർക്ക്സ് ലിമിററഡ്, ചങ്ങനാശ്ശേരി
ലേണേഴ്‌സ് കോളജ്, പുതുപ്പള്ളി
ദി സിററി ഇൻവെസ്റ്റ്മെൻറ്സ്, കോട്ടയം
കൊശമററം ചിട്ടി ഫണ്ട്, കോട്ടയം
കവിരാജ് മെഡിക്കൽ ഹാൾ, കോട്ടയം
മോഡേൺ പ്രകാശ് കോളജ്, പുതുപ്പള്ളി
അശോക് റബ്ബർ വർക്ക്സ്, ചങ്ങനാശ്ശേരി
വേങ്കടത്തു ബാങ്കേഴ്‌സ്, കോട്ടയം
പി. ടി. പോത്തൻ ആൻഡ് സൺസ്, ചങ്ങനാശ്ശേരി
സിറിയക് ജെ. കുട്ടംപേരൂർ, ചങ്ങനാശ്ശേരി
സെൻറ് ജോസഫ്‌സ് പ്രസ്സ്, മാന്നാനം
ദി വെസ്റ്റ് കോസ്റ്റ് ഇൻഡസ്ട്രീസ്, ഏററുമാനൂർ
ചാക്കോളാസ് സിൽക്ക് ഹൗസ്, എറണാകുളം
കെ. കെ. കുരുവിള ആൻഡ് സൺസ്, കോട്ടയം
പാക്കിൻസ് പ്രൈവററ് ലിമിററഡ്, കോട്ടയം
മില്യൻസ് ആർട്ട് മെററൽ വർക്ക്സ്, കോട്ടയം
മാലബ്രോസ് സ്പോർട്ട്സ് കമ്പനി, തിരുവനന്തപുരം
സെൻറ് ബർക്ക്മൻസ് ഹൈസ്കൂൾ, ചങ്ങനാശ്ശേരി
പ്രകാശ്, കോട്ടയം
വാരേൃഴ്‌സ് കോളജ്, കോട്ടയം
രാജാ സിൽക്ക് ഹൗസ്, ചങ്ങനാശ്ശേരി
എസ്. ററി. റെഡ്യാർ ആൻഡ് സൺസ്, എറണാകുളം
റോയൽ സ്റ്റോഴ്‌സ്, കോട്ടയം
സീതാ ഫിലിംസ്, എറണാകുളം
ബീററാൾ സ്റ്റുഡിയോ, കോട്ടയം
ജിയോ പിക്‌ചേഴ്‌സ്, കോട്ടയം
സംഗം, ചങ്ങനാശ്ശേരി
കോട്ടയം ഡിസ്ട്രിക്ട് കോ–ഓപ്പറേറ്റീവ് ബാങ്ക് ലിമിററഡ്, കോട്ടയം
മദ്രാസ് കഫേ, എറണാകുളം
ബ്രദേഴ്‌സ് ചിട്ടി ഫണ്ട്, ചെങ്ങന്നൂർ

ഗോറഡൻ ടെക്സ്റ്റൈൽ പ്രിൻേറഴ്സ്,
ചിങ്ങവനം
ഹോട്ടൽ സഫയർ, എറണാകുളം
വിദ്യാർത്ഥിമിത്രം, കോട്ടയം
പടിഞ്ഞാറെക്കര ഏജൻസീസ് പ്രൈവററ് ലിമിററഡ്, കോട്ടയം
പാർത്ഥാസ്, ചങ്ങനാശ്ശേരി
ആൻറണീസ് സ്റ്റുഡിയോ, കോട്ടയം
എലിക്സിർ പ്ലാൻേറഷൻസ്, കോട്ടയം
ഒളിമ്പിയാ സ്പോർട്ട്സ്, കോട്ടയം
ഗവ. ഹൈസ്കൂറം സി. എസ്., പുതുപ്പള്ളി
കാം ഏജൻസീസ്, കോട്ടയം
ജി. ആർ. പ്രഭു ആൻഡ് സൺസ്, കോട്ടയം
മെസ്സേഴ്സ് വി. കെ ചെല്ലപ്പൻപിള്ള, കോട്ടയം
റേഡിയോ ആൻഡ് ടെലിവിഷൻ സർവ്വീസ് കോട്ടയം
നൈനാൻസ് ടെക്നിക്കൽ കോളജ്, കോട്ടയം
എഫ്. ഐ. സി. ഏജൻസീസ്, പ്രൈവററ് ലിമിററഡ്, ചങ്ങനാശ്ശേരി
വിക്ടറി പ്രസ്സ് ആൻഡ് സെയിൽസ് ഡിപ്പോ, കോട്ടയം
ഭാരത് ഹോമിയോ ഏജൻസി, കോട്ടയം
ദി ട്രാവൻകൂർ കൊച്ചിൻ കെമിക്കൽസ് ലിമിററഡ്, ഉദ്യോഗമണ്ഡൽ
റൊസ്സാറിയോസ് ബേക്കറി ആൻഡ് ഹോട്ടൽ, കോട്ടയം
മെസ്സേഴ്സ് ഏ. ജി. കൃഷ്ണഷേണായി, കോട്ടയം
അദ്ധ്യാപകസഹകരണസംഘം (ക്ലിപ്തം), പുതുപ്പള്ളി
ശ്രീ കുമാരലക്ഷ്മി ഏജൻസീസ് (രജിസ്റ്റേർഡ്) ചങ്ങനാശ്ശേരി
പി. വി. ചെറിയാൻ ആൻഡ് സൺസ് ചിട്ടി ഫണ്ട്, കോട്ടയം
കെ. പി. പ്രസ്സ്, കോട്ടയം
ചാഴവാലം പൗൾട്രി ഫാം, പുതുപ്പള്ളി
മനോരമട്ട് ഇൻഡസ്ട്രീസ്, ഏററുമാന്നൂർ
വിമലാ സ്റ്റുഡിയോ, ചങ്ങനാശ്ശേരി
ലക്ഷ്മണാ ടെക്സ്റ്റൈൽസ്, ചങ്ങനാശ്ശേരി
മുക്കാടൻ എലക്ട്രിക്കൽസ്, ചങ്ങനാശ്ശേരി
ജിയോ ഫൈൻ ആർട്ട്സ്, ചങ്ങനാശ്ശേരി
സ്റ്റീൽ ഹൗസ്, ചങ്ങനാശ്ശേരി
കുമാരനല്ലൂർ ടൈൽ വർക്സ്, കുമാരനല്ലൂർ
നവരത്നമഹാറം, കോട്ടയം
സെൻറ് തെരേസാസ് ഹൈസ്കൂറം, ചങ്ങനാശ്ശേരി
പാരഡൈസ് ഗാർമെൻറ്സ്, കോട്ടയം
കമ്മേഴ്സ്യൽ ആർട്ട് സെൻറർ, കോട്ടയം
സെൻറ് ജോസഫ്സ് ഗേറംസ് ഹൈസ്കൂറം, ചങ്ങനാശ്ശേരി
ആസാദ് അഡ്വർട്ടൈസേഴ്സ്, കോട്ടയം
മാധവ ഫാർമസ്യൂട്ടിക്കൽ ലാബറട്ടറീസ്, എറണാകുളം
റബ്ബർബോർഡ്, കോട്ടയം
നാഷനൽ ട്യൂട്ടോറിയൽസ്, ചങ്ങനാശ്ശേരി
അസീസി പ്രിൻറിംഗ് ആൻഡ് പബ്ലിഷിംഗ് ഹൗസ്, ചങ്ങനാശ്ശേരി
മെസ്സേഴ്സ് നടുവിലവീട്ടിൽ ബ്രദേഴ്സ്, കോട്ടയം
കോട്ടയം ഡിസ്ട്രിക്ട് കോ-ഓപ്പറേററീവ് മിൽക്ക് സപ്ലൈസ് യൂണിയൻ (ലിമിററഡ്), കോട്ടയം
ന്യൂ കോളജ്, ഏററുമാന്നൂർ
കൊച്ചിൻ ആറം സ്പോർട്ട്സ്, എറണാകുളം
സെൻട്രൽ ലതർ വർക്സ്, കോട്ടയം
കറൻറ് ബുക്സ്, കോട്ടയം
ദി സ്വദേശി ഇൻവെസ്റ്റേഴ്സ് ലിമിററഡ്, കോട്ടയം
കോട്ടയം കോ-ഓപ്പറേററീവ് ബാങ്ക് ലിമിററഡ്, കോട്ടയം
കൺസ്യൂമർ സ്റ്റോർ, കോട്ടയം
കെ. നൈനാൻസ് കോളജ്, കോട്ടയം
പൈകടാസ് കോളജ്, കോട്ടയം
ദി ട്രാവൻകൂർ സിമൻറ്സ്, കോട്ടയം
മില്യൻ ആൻഡ് കമ്പനി, കോട്ടയം
എൻ. കെ. പൊതുവാറം ആൻഡ് കമ്പനി, കോട്ടയം
ജോൺമാത്യു ബ്രദേഴ്സ്, കോട്ടയം
പി. ററി. കോളജ്, ഏററുമാന്നൂർ
കുമരകം കക്കാവ്യവസായ സഹകരണസംഘം, (ക്ലിപ്തം), കുമരകം
അയ്യപ്പാസ്, കോട്ടയം
നാഷനൽ ബുക്ക് സ്റ്റാറം, കോട്ടയം
ഫാദർ ഗ്രിഗറി വെള്ളാപ്പള്ളി, കുറുമ്പനാട്ട്
സെൻറ് മേരീസ് പ്രസ്സ് ആൻഡ് ബുക്ക് ഡിപ്പോ, ചങ്ങനാശ്ശേരി
ബേഡ്സ് ആൻഡ് ബേഡ്സ് കോപ്പറേഷൻ, തിരുവനന്തപുരം
പറക്കവെട്ടി സ്റ്റോർ, ചങ്ങനാശ്ശേരി
ദി എഡ്യൂക്കേഷനൽ സപ്ലൈസ് ഡിപ്പോ, തിരുവനന്തപുരം
ദി ബനാറീസ് ഹാറം, തിരുവനന്തപുരം
ഗുരുനാഥൻ പ്രസ്സ്, കോട്ടയം
ദി ഏററുമാന്നൂർ സർവ്വീസ് സഹകരണബാങ്ക് (ക്ലിപ്തം), ഏററുമാന്നൂർ
ചന്ദ്രതാരാ പ്രൊഡക്ഷൻസ്, എറണാകുളം

കേരളത്തിലെ പ്രമുഖകേന്ദ്രങ്ങളിൽ 69 ജനവരി 24-ാംനു മുതൽ
വിജയകരമായ്' പ്രദർശിപ്പിച്ചു വരുന്നു.




സംവിധാനം; വേണു

വിമലാ റിലീസ്



WE CAN CREATE ANY KIND OF FLEXIBLE PACKAGE FROM EVERY KIND OF PACKAGING MATERIALS.

WITH THE MODERN FLEXIBLE PACKAGING PLANT S. T. REDDIAR & SONS SERVE TO A GREAT EXTENT THE EXPORT TRADE.

**S. T. REDDIAR & SONS**

Publishers, Letterpress & Offset Printers and Flexible Packaging Specialists




S



വസ്ത്രങ്ങൾക്ക്

പാത്ഥാസ്

കോട്ടയം, ചങ്ങനാശ്ശേരി,
ആററിങ്ങൽ.


for Quality
BLOCKS
ANTONEY'S
LINE
HALF-TONE
TRI-COLOUR
& ENGRAVING
BLOCKS
CINEMA SLIDES
DESIGN
and LAY-OUT
COLOUR TRANSPERANCY
ANTONEY'S STUDIO
PALACE ROAD KOTTAYAM
KERALA STATE
Phone: 3720, Res. 3180

# KUMARANALLOOR TILE WORKS

*Manufacturers of:*





**SUPERIOR QUALITY**

**ROOFING TILES**






**W/C BRICKS**

**FIRE BRICKS**

**&**

**OTHER CLAY PRODUCTS**





**Kanjiramkala Road, Kumaranalloor**

**KOTTAYAM-16.**

PHONE: 2025.

To Solve your Financial Problems
Please
Rely on our Chitties

# THE SWADESY INVESTORS LTD.,
# KOTTAYAM.

PHONE: 2304.

The First and Foremost Public Limited Company dealing in Chitties.

OUR NEW CHITTY COMMENCING SHORTLY.

| | | | |
|---|---|---|---|
| A. | 250×40=10000 | B. | 125×40=5000 |
| C. | 75×40= 3000 | D. | 25×40=1000 |

MANAGING DIRECTOR.

WHEN we think of God in terms of law and at the same time, remember that, God is love, we gain a new understanding of why the law prevails. The law was established by the loving heart of God for the benefit of His entire creation.

Health is a part of God's law. When we are in need of healing, we can affirm that, God's law of life and strength is active in our body, restoring it to wholeness and perfection.

Prosperity is a part of God's law. We can align ourselves with God's law of increase and abundance. We can work with this prospering law by opening our mind to receive God's rich ideas.

Happiness is a part of God's law. We can pray for wisdom to live in accord with God's law at all times. As we become one with this powerful force for good, we are secure and we radiate harmony, order, peace, and happiness to persons around us. We contribute to the harmony, order, peace, and happiness of the entire world.

**By COURTESY.**

യുവജനോത്സവത്തിൽ
പങ്കെടുക്കുന്ന
കൊച്ചു കലാകാരന്മാർക്കും
കൊച്ചു കലാകാരികൾക്കും
ആശംസകൾ !

ഒരു അഭ്യുദയകാംക്ഷി